# കലാകൗമുദി

1063
ജനുവരി 28, 1996
വില : 6 രൂപ





മുഖചിത്രം : ശ്രീ. എൽ.കെ. അദ്വാനി
ഫോട്ടോ : ശ്രീ. അനിൽ ദിവാകർ
ഡിസൈൻ : ശ്രീ. ഭട്ടതിരി

## മുസ്‌ലീങ്ങളിൽ ജ്ഞാതിവ്യത്യാസമോ?

1060-ാം ലക്കം കലാകൗമുദിയിൽ "ഇനി ഹിന്ദുത്വമാകാം" എന്ന ലേഖനത്തിലൂടെ എം.പി.നാരായണപിള്ള, വിവാഹ, ജനനമരണ ചടങ്ങുകളിലും മറ്റും സ്വന്തം മതപരമായ ചടങ്ങുകളിൽ ഭാരതീയ ചര്യകൾക്ക് പ്രാധാന്യം നൽകുന്ന ഇന്ത്യൻ മുസ്‌ലീങ്ങളിലെ ജ്ഞാതിസ്പർദ്ധ വ്യക്തമാക്കാൻ യു.പിയിലെ ആഢ്യനാവബന്മാരെ ഉദാഹരിച്ചത് പൂർണ്ണമായും നീതീകരിക്കാവതാണോ? രാജ്യത്തിന്റെ ഭരണഘടന നിരോധിച്ച കാര്യങ്ങൾ ജനങ്ങളിൽ ചിലർ പ്രവർത്തിക്കുന്നു എന്നതിനാൽ ആ രാജ്യത്തെ തള്ളിപ്പറയുന്നതിൽ അർത്ഥമില്ലാത്തതുപോലെ ഒരു പ്രസ്ഥാനത്തിന്റെ ആധികാരിക രേഖകൾ പരിശോധിക്കാതെ ഏതോ ചില വ്യക്തികളെ ചൂണ്ടിക്കാണിച്ച് ആ പ്രസ്ഥാനത്തിനെതിരെ ആരോപണമുന്നയിക്കുന്നതിലെ അർത്ഥശൂന്യത മനസ്സിലാക്കാൻ വലിയ ബുദ്ധി വേണ്ട!

"മനുഷ്യരെല്ലാം ഒരേ മാതാപിതാക്കളുടെ സന്തതികളാണ്. ഗോത്രങ്ങളും വർഗ്ഗങ്ങളുമൊക്കെയായി തരംതിരിച്ചത് പരസ്പരം തിരിച്ചറിയാൻ മാത്രം, ഏറ്റവും ഉൽകൃഷ്ടർ ദൈവഭയമുളളവരത്രെ (29-13) എന്നു പഠിപ്പിച്ച ഖുർ ആനും, ഒരു നീഗ്രോ അടിമയായിരുന്ന ബിലാലിനെ, ഇന്ത്യൻ നവാബുമാരെക്കാൾ ആഢ്യത്വം വീമ്പിളക്കിയിരുന്ന "ഖുറൈശി" കളടക്കമുള്ള മുസ്‌ലിം ലോകത്തിന്റെ നേതാവായി തിരഞ്ഞെടുത്ത പ്രവാചകർ മുഹമ്മദ് നബിയുടെ ചര്യയുമാണ് ലോക മുസ്‌ലീങ്ങളുടെ പ്രമാണം എന്നറിയാത്ത ആളാകില്ല പിള്ളസാർ. ഇന്നത്തെ അറബികളുടെ ജീവിതക്രമം മതത്തിൽ വരവുവയ്ക്കാവതല്ലെങ്കിലും ഇസ്‌ലാമിന്റെ ഈറ്റില്ലം എന്നുവേണമെങ്കിൽ അവകാശപ്പെടാവുന്ന അറേബ്യൻ രാജ്യങ്ങളിലെ. ഇന്ത്യൻ നവാബന്മാരെക്കാൾ കേമന്മാരായ ശൈഖന്മാർ പോലും കീഴിൽ ജോലി ചെയ്യുന്നവർ അന്നു മതക്കാരാണെന്നറിഞ്ഞിട്ടും കൈപിടിച്ചാശംസിക്കാനും എന്തിന് ഒരേ പാത്രത്തിൽനിന്ന് ഭക്ഷണം കഴിക്കാൻപോലും തയ്യാറാകുമ്പോൾ, ഇപ്പോഴും ജ്ഞാതിക്കനുസരിച്ച് ഭക്ഷണപാത്രങ്ങൾ സജ്ജീകരിച്ചിരിക്കുന്ന ഹോട്ടലുകൾ വരെ നമ്മുടെ കേരളക്കരയുടെ അപ്പുറത്തേക്കു നോക്കിയാൽ കാണാൻ പ്രയാസമില്ലെന്ന് എം.പി.എൻ.നെ ബോധ്യപ്പെടുത്തേണ്ട കാര്യമുണ്ടാകില്ല. എന്നിട്ടും വർണ്ണവർഗ്ഗവിവേചനങ്ങളെ കർശനമായി നിരോധിച്ച ഒരു സമുദായത്തെ ചൂണ്ടി പുലയരും നായരും തമ്മിലുള്ള ബന്ധത്തേക്കാൾ മോശമായി ചിത്രീകരിച്ചാൽ, കണ്ണടച്ചാൽ ഇരുട്ടാകില്ലെന്നുമാത്രമേ സ്നേഹപൂർവ്വം അത്തരക്കാരോടു പറയാനുള്ളൂ. ഇന്ത്യൻ മുസ്‌ലീങ്ങളിൽ "അവശ മുസ്‌ലിം" എന്നൊരു വിഭാഗം ഇല്ലെന്നുമാത്രമല്ല, മാപ്പിള-മുസ്‌ലിം വേർതിരിവിനെതിരെ ഏകസ്വരത്തിലാണവർ ആവശ്യമുന്നയിക്കുന്നതെന്ന് കവലയിൽ ആരോടെങ്കിലും ചോദിച്ചാൽ പറഞ്ഞുതരാതിരിക്കില്ല.

ടി.എസ്.എ. സലിം
പി.ബി. നമ്പർ. 54, Seeb-121
മസ്ക്കറ്റ്.




## മലയാളമൊഴിയുടെ ജ്ഞാതകം കുറിച്ചു

അടുത്തിടെ പ്രൊഫ.എം.എൻ.വിജയനുമായി സംസാരിക്കവേ തന്റെ കലാലയാനുഭവങ്ങളെ പരാമർശിക്കുന്നതിനിടയിൽ അദ്ദേഹം ഒരദ്ധ്യാപകന്റെ പേരുപറഞ്ഞു. എൽ.വി. രാമസ്വാമി അയ്യർ. മഹാരാജാസ് കോളേജിൽ വിജയൻ മാസ്റ്ററുടെ ഗുരുവായിരുന്നു ശ്രീ. അയ്യർ. 450-ലേറെ ഭാഷകളറിയാമായിരുന്നത്രേ ആ അസാമാന്യ പ്രതിഭയ്ക്ക്. ഓരോ ഭാഷയും പഠിക്കാൻ അതാതു ഭാഷകളിലെ ബൈബിളായിരുന്നത്രെ അദ്ദേഹം ഉപയോഗിച്ചിരുന്നത്. അത്തരത്തിൽ 463 ബൈബിളുകൾ അദ്ദേഹത്തിനുണ്ടായിരുന്നു. മരണാനന്തരം അവ മുഴുവനും ബന്ധുക്കൾ മഹാരാജാസ് കോളേജ് ലൈബ്രറിക്ക് വിട്ടുകൊടുക്കുകയാണുണ്ടായത്. (അവ ആ നിലയിൽ സൂക്ഷിക്കുന്നുണ്ടോ ആവോ?) അദ്ദേഹത്തിന്റെ ഗ്രന്ഥപ്പുരയും മഹാരാജാസിനുതന്നെ നൽകിയിരുന്നു.

450-ലേറെ ഭാഷയിൽ പരിജ്ഞാനമുണ്ടായിരുന്നെങ്കിലും ആ മഹത്വം കണ്ടറിഞ്ഞവർ കേരളത്തിൽ ചുരുക്കമായിരുന്നു. മുറ്റത്തെ മുല്ലയ്ക്ക് മണമില്ലല്ലോ. പക്ഷേ കൊച്ചിത്തുറമുഖത്തെ ഉദ്യോഗസ്ഥർക്ക് ഈ മനുഷ്യന്റെ ഭാഷാജ്ഞാനത്തെപ്പറ്റി അറിയാമായിരുന്നു. തുറമുഖത്തടുക്കുന്ന വിദേശ കപ്പലുകളിലുള്ളവരുമായി ആശയവിനിമയം നടത്താൻ ഒരു ദ്വിഭാഷിയായി പലപ്പോഴും പോർട്ടധികൃതർ ഈ മനുഷ്യനെ ക്ഷണിച്ചുകൊണ്ടുപോകുമായിരുന്നുവത്രെ! മക്കളില്ലാത്ത അയ്യർ പുസ്തകങ്ങളെ അതിരറ്റ് സ്നേഹിച്ചിരുന്നു. സമ്പാദ്യം മുഴുവനും പുസ്തകം വാങ്ങാൻ നീക്കിവച്ച അദ്ദേഹത്തിന് ധരിക്കാൻ തുളവീണ രണ്ടു പഴയ കോട്ടുകളേ ഉണ്ടായിരുന്നുള്ളൂ. അസാമാന്യനായ ആ ജീനിയസ്സിനെപ്പറ്റി 1062-ാം ലക്കത്തിൽ പി.ഗോപകുമാർ എഴുതിയ കുറിപ്പ് അവസരോചിതമായി. അക്ഷരാർത്ഥത്തിൽ മലയാളമൊഴിയുടെ ജ്ഞാതകം കുറിച്ച പ്രതിഭയായിരുന്നല്ലോ രാമസ്വാമി അയ്യർ.

ലേഖകൻ സൂചിപ്പിച്ചതുപോലെ ഗ്രന്ഥങ്ങളധികവും ഇംഗ്ലീഷിലും ഇതര ഭാഷകളിലുമായതിനാൽ അദ്ദേഹത്തെക്കുറിച്ച് ഇന്നും മലയാളികൾക്ക് അധികമൊന്നും അറിയില്ല. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ തേടിപ്പിടിച്ച് പ്രസിദ്ധീകരിക്കുന്നതിലും നമ്മൾ അത്ര ശുഷ്കാന്തിയൊന്നും കാണിച്ചിട്ടില്ല. പ്രൊഫസർ എം.എൻ.വിജയൻ പറഞ്ഞതനുസരിച്ച്, രാമസ്വാമി അയ്യരുടെ പത്തുനാന്നൂറിലേറെ ലേഖനങ്ങൾ സഹാദ്ധ്യാപകനായ പ്രൊഫ.സി.എൽ. ആന്റണി ശേഖരിച്ചുവച്ചിരുന്നു. പക്ഷേ അദ്ദേഹത്തിനും അതു പ്രസിദ്ധീകരിക്കാനായില്ല. ആന്റണി മാസ്റ്ററുടെ ബന്ധുക്കളുടെ പക്കൽ രാമസ്വാമി അയ്യരുടെ ലേഖനങ്ങൾ കാണാൻ സാധ്യതയുണ്ട്. അവ തേടിപ്പിടിച്ച് പ്രസിദ്ധീകരിക്കാനുള്ള സന്മനസ്സ് ആരെങ്കിലും കാണിച്ചിരുന്നെങ്കിൽ മൺമറഞ്ഞ ആ പ്രതിഭയോടു ചെയ്യുന്ന ഒരംഗീകാരമാകുകമായിരുന്നു അത്. അയ്യരെ സ്മരിച്ച സ്ഥലനാമസമിതിക്കും അനുസ്മരണക്കുറിപ്പെഴുതിയ ഗോപകുമാറിനും കലാകൗമുദിക്കും അഭിനന്ദനങ്ങൾ.

ഉണ്ണികൃഷ്ണൻ
ശ്രീകണ്ഠപുരം
കണ്ണൂർ-670 631.







# ചപ്പാത്തിബ്യൂറോയുടെ രാഷ്ട്രീയം

എം.പി. നാരായണപിള്ള



ആഴ്ച തോറും ഞാൻ എഴുതിവിടുന്നത് നിങ്ങളിൽ ചിലരെങ്കിലും വായിക്കുന്നതെന്തുകൊണ്ടാണ്?

എന്റെ സാമർത്ഥ്യംകൊണ്ടല്ല; എഴുതാനായി ഞാൻ തിരഞ്ഞെടുക്കുന്ന കഥാപാത്രങ്ങളുടെ മിടുക്കുകൊണ്ടാണ്. ഇ.എം.എസ്സിനെയും കരുണാകരനെയും പോലുള്ള ചരക്കുകൾ പൊതുരംഗത്ത് കിടക്കുന്നതുകൊണ്ടാണ് വായനക്കാരെ ബോറടിപ്പിക്കാതെ നിറുത്താൻ പറ്റുന്നത്. അത്തരക്കാരെയൊക്കെ മാറ്റിനിറുത്തിയിട്ട്, ഒരു കഥാപാത്രമാകാനുള്ള മിനിമം യോഗ്യതയില്ലാത്ത യുവകോമളന്മാരെ ചവിട്ടിക്കയറ്റിയാൽ വായനക്കാർക്ക് ബോറടിക്കും; പത്രങ്ങളുടെ വില്പന കുറയും; എന്നെപ്പോലുള്ള എഴുത്തുകാരുടെ കഞ്ഞികുടി മുട്ടും.

ഇത്തരത്തിലുള്ള ആപൽക്കരമായ ഒരു നീക്കമാണ് മാർക്സിസ്റ്റ് പാർട്ടിയുടെ പോളിറ്റ് ബ്യൂറോ ആരംഭിച്ചിരിക്കുന്നത്.

രണ്ടുതവണ ജയിച്ച നേതാക്കളെ അടുത്ത തിരഞ്ഞെടുപ്പിൽ മത്സരിപ്പിക്കേണ്ട എന്നാണത്രെ പോളിറ്റ് ബ്യൂറോയുടെ പുതിയ തീരുമാനം. സഖാവ് സുർജിത്തിനെപ്പോലെ ദന്തഗോപുരത്തിലിരുന്ന് പാർട്ടി ഭരിക്കുന്നവർക്കിതൊക്കെപ്പറയാം. വോട്ടു ചെയ്യുന്ന ചെമ്മരിയാടുകൾക്കും ചില അഭിപ്രായങ്ങളില്ലേ?

പാർട്ടിക്കകത്ത് ദീർഘകാലത്തെ പാരമ്പര്യമുണ്ടെങ്കിലും എഴുതാൻ പറ്റിയ ഒരു കഥാപാത്രമായി സഖാവ് വി.എസ്. അച്യുതാനന്ദൻ ഉയരുന്നത് അടുത്തകാലത്തു മാത്രമാണ്. റൂളും വകുപ്പുമുണ്ടാക്കി അച്യുതാനന്ദനെ മാറ്റിനിറുത്തുന്ന ഒരു തിരഞ്ഞെടുപ്പ് നമുക്കോർക്കാൻപോലും വയ്യ.

പിണറായി വിജയനെ മാറ്റിനിറുത്തിയാൽ വരുന്ന നഷ്ടമെന്തെന്നറിയാമോ? എം.വി. രാഘവനുമായി കണ്ണൂർ കേന്ദ്രമാക്കി വരുന്ന അഞ്ചുവർഷം നടക്കാനിരിക്കുന്ന സ്റ്റണ്ട് ആസ്വദിക്കാനുള്ള അവസരമാണ് നമുക്കു നഷ്ടപ്പെടുന്നത്. പിണറായി വിജയൻ മത്സരിക്കണം. രാഷ്ട്രീയം ബോറടിച്ചാൽ നഷ്ടപ്പെടുന്നത് ജനാധിപത്യമാണ്.

എം.വി.ആർ പിടിച്ചെടുത്ത സഹകരണസംഘങ്ങളൊക്കെ തിരിച്ചുപിടിക്കാനുള്ള "ടെക്നോളജി" കൈവശമുള്ള ഒരൊറ്റ നേതാവല്ലേ ഇടതുമുന്നണിയിലുള്ളൂ. ടി.കെ. രാമകൃഷ്ണൻ. അദ്ദേഹത്തെ ഒഴിച്ചുനിറുത്തിയിട്ട് ഭരണം കിട്ടിയിട്ടു തന്നെ എന്തു കാര്യം? സഹകരണ സംഘങ്ങൾ രാഘവന്റെ കൈയിലിരിക്കും.

ഡൽഹിയിലെ കാറ്റടിച്ചാൽ ഒരുമാതിരിപ്പെട്ട മനുഷ്യർക്ക് ബുദ്ധിമാന്ദ്യം സംഭവിക്കുമെന്നാണ് ചരിത്രത്തിന്റെ അനുഭവം. ശാപം കിട്ടിയ നഗരമാണത്. പോളിറ്റ് ബ്യൂറോ അസംബന്ധം പറയുന്നതിന്റെ കാരണവുമിതായിരിക്കാം.

കേരളത്തിലെ നേതാക്കളുടെ വർദ്ധിച്ചുവരുന്ന "പാർലമെന്ററി വ്യാമോഹമാണല്ലോ" ഇത്തരമൊരു നീക്കത്തിന് പോളിറ്റ് ബ്യൂറോയെ പ്രേരിപ്പിച്ചത്. ഇന്ത്യമൊത്തമായെടുത്താൽ "പാർലമെന്ററി വ്യാമോഹം" എന്ന രോഗം ഇനിയും ക്രോണിക്കാവാത്ത കമ്മ്യൂണിസ്റ്റുകാർ കേരളത്തിൽ മാത്രമല്ലേ ബാക്കിയുള്ളൂ.



ഒരുദാഹരണം.

കുറച്ചുകാലം മുമ്പ് കണ്ണൂരിനടുത്തു പോത്തങ്കണ്ടം എന്ന സ്ഥലത്ത് വിദ്യുച്ഛക്തിയെത്താത്ത ഒരു കുഗ്രാമത്തിൽ ഞാൻ പോയി. ഹിമാലയത്തിലെ മഞ്ഞിൽ ചെരിപ്പിടാതെ നടക്കുന്ന ഒരു ഹഠയോഗിയെ കാണാനായിരുന്നു. ഹഠയോഗിയാണെങ്കിലും സ്വല്പം സാഹിത്യത്തിൽ താത്പര്യമുള്ളയാളാണ് സ്വാമി. പോകുന്ന റോഡിൽ ജീപ്പുപോലും നീങ്ങില്ല. ചുരുങ്ങിയത് ടാങ്കെങ്കിലും വേണം.

എന്റെ കൂടെവന്ന തദ്ദേശവാസിയോട് ഞാൻ ചോദിച്ചു-സ്ഥലത്തെ ജനപ്രതിനിധിയെ കണ്ട് ഈ ബുദ്ധിമുട്ട് അറിയിച്ചില്ലേ?

"ഉവ്വ്."

"അദ്ദേഹമെന്തു പറഞ്ഞു?"

"എടോ ഞാൻ പാർട്ടി സെക്രട്ടറിയാണ്. ഈ നാട്ടിലെ എല്ലാ റോഡിന്റെയും കാര്യം നോക്കേണ്ടത് എന്റെ ജോലിയാണ്. ഇതുമാത്രം നോക്കിയാൽ പോരാ."

കഥാപാത്രത്തെ നിങ്ങൾക്കൂഹിക്കാവുന്നതേയുള്ളൂ. സഖാവ് ഇ.കെ. നായനാർ.

സ്വന്തം നിയോജക മണ്ഡലത്തിലെ വോട്ടറന്മാരോട് ഈ ഭാഷയിൽ സംസാരിക്കാൻ കഴിവുള്ള എത്ര നേതാക്കന്മാരീനാട്ടിലുണ്ട്. ഇന്ത്യ പോട്ടെ. അമേരിക്കയിൽ കിട്ടുമോ? വ്യാമോഹം പോയിട്ട് കേവലമായ മോഹം പോലുമില്ലാത്ത ഒരു മനസ്സിൽനിന്നല്ലേ ഇത്തരം പ്രതികരണം വരൂ.

മുഖ്യമന്ത്രിസ്ഥാനം കൊടുത്താൽ ആത്മാർത്ഥമായിട്ടത് വേണ്ടെന്നുപറയാൻ സന്നദ്ധതയുള്ള പത്തു നേതാക്കന്മാരെ കേരളത്തിൽ കിട്ടും. ഇടതുമുന്നണിയിലെ പി.കെ.വിയുടെയും നായനാരുടെയുമൊക്കെ കഥയല്ല. എ.കെ. ആന്റണിക്ക് ഈ തസ്തികയിൽ താത്പര്യമില്ലായിരുന്നു. (കഴിഞ്ഞ ആറുമാസത്തിനിടയിൽ സ്വഭാവം മാറിയോയെന്നറിയില്ല.) കരുണാകരനെ ഒതുക്കാനായി ഉമ്മൻ ചാണ്ടിയും കൂട്ടരുമിട്ട കെണിയിൽ വീണുപോയതല്ലേ ആന്റണി?

ഇതിനൊക്കെ അടിയിലൊരു കാരണമുണ്ട്. ചപ്പാത്തികളിൽനിന്ന് വ്യത്യസ്തമായ ഒരു രാഷ്ട്രീയ സംസ്കാരം കേരളത്തിനുണ്ട്. ഈ സംസ്കാരം ഉൾക്കൊണ്ട പഴയ തലമുറയെ മാറ്റിനിറുത്താൻ "സാങ്കേതികമായ കാരണങ്ങൾ ഉണ്ടാക്കിക്കൊണ്ടുവരുന്ന പോളിറ്റ് ബ്യൂറോ പ്രതിനിധാനം ചെയ്യുന്നത് ദില്ലിയുടെ പ്രത്യേക ചപ്പാത്തി സംസ്കാരമാണ്.

പാർലമെന്റിനകത്തും നിയമസഭയ്ക്കകത്തുമുള്ള പ്രവർത്തനത്തിന് പരിചയം വേണ്ടതാണ്. അതിനകത്തെ ബന്ധങ്ങൾ പലപ്പോഴും പുറത്ത് പത്രത്തിൽ വായിക്കുന്നതല്ല. പത്രങ്ങൾ അച്ചടിക്കാത്ത ധാരാളം ഒത്തുതീർപ്പുകളും ഉടമ്പടികളും സാമാജികന്മാർക്കിടയിൽ നടക്കുന്നുണ്ട്. ജ്ഞാതിക്കും ജെന്ററിനും റിസർവേഷൻ കൊടുക്കുന്നതു മനസ്സിലാക്കാം. ചാൻസ് കിട്ടാത്തവർക്ക് അവസരം കൊടുക്കാനായി രണ്ടുതവണ ജയിച്ച് പെൻഷൻ ഉറപ്പാക്കിയവർ ഇനി മത്സരിക്കേണ്ട എന്നുപറയുന്നത് ഒരുമാതിരി ഊളത്തരമാണ്.

ചെറുപ്പക്കാർ മുകളിലേക്കു വരുന്നത് ഇത്തരം ലൊടുക്കുവേലകളിലൂടെയല്ല. സ്വന്തം സാമർത്ഥ്യംകൊണ്ട് മുൻ തലമുറയെ നിഹനിച്ച്, അല്ലെങ്കിൽ അടിച്ച് ഗ്യാരേജിൽ കയറ്റി വേണം. മുഗൾ ചക്രവർത്തിമാരുടെ മക്കൾ തന്തയെ കൊല്ലുകയും കണ്ണുകുത്തിപ്പൊട്ടിക്കുകയും ചെയ്തിരുന്നില്ലേ? യുവാക്കൾ അധികാരത്തിൽ വരേണ്ട വഴികളിലൊന്നാണത്. ഇതിൽ അസ്വാഭാവികതയില്ല. ഇതാണ് അധികാര രാഷ്ട്രീയം. വെട്ടിപ്പിടിക്കാനുള്ളത് വെട്ടിപ്പിടിക്കണം. പകരം വായതുറന്നുവച്ചാൽ ആരും യുവാക്കൾക്ക് അധികാരം ഉരുട്ടി കൊണ്ടുവന്നു വച്ചുകൊടുക്കില്ല.

ഇങ്ങനെ വെട്ടിപ്പിടിച്ചു വരുന്നവരാണ് ശരിക്കും മുകളിലെത്തുന്നത്. ഇന്ന് യൂണിയൻ ക്യാബിനറ്റിലെ ഏറ്റവും പ്രധാനപ്പെട്ട അംഗം കരുണാകരനാണ്.

(ശേഷം 49-ാം പേജിൽ)

# ബിജെപിക്ക് ഡൽഹിഭരണംകിട്ടും അദ്വാനിക്കുസംശയമില്ല

ഉണ്ണികൃഷ്ണൻ

**ഈ** വർഷം നടക്കാനിരിക്കുന്ന പാർലമെന്റ് തിരഞ്ഞെടുപ്പിനെ നേരിടാൻ ഭാരതീയ ജനതാ പാർട്ടി സജീവ സജ്ജമായിരിക്കുന്നു. തിരഞ്ഞെടുപ്പു പ്രചരണത്തിന്റെ പ്രമേയങ്ങളും പ്രവർത്തന പരിപാടികളും മാത്രമല്ല, പ്രധാനമന്ത്രി പദത്തിലേക്കുള്ള തങ്ങളുടെ പ്രതിനിധിയെ വരെ മുന്നോട്ടുവച്ചുകൊണ്ടാണ് ഇന്ദ്രപ്രസ്ഥത്തിലേക്കുള്ള അധികാര രഥയാത്രയുടെ അശ്വമേധം ബി.ജെ.പി ആരംഭിച്ചു കഴിഞ്ഞിട്ടുള്ളത്. പാർട്ടിയുടെ കർമ്മപരിപാടികളേയും ലക്ഷ്യങ്ങളേയും കുറിച്ച് ബി.ജെ. പി അഖിലേന്ത്യ പ്രസിഡന്റ് ശ്രീ ലാൽ കൃഷ്ണ അദ്വാനി വിശദമായി സംസാരിക്കുന്നു.

**1980**-ൽ ജനസംഘത്തിൽനിന്നും ഭിന്നിച്ച്, സ്വതന്ത്ര രാഷ്ട്രീയ പ്പാർട്ടിയായി ഭാരതീയ ജനതാപാർട്ടി (ബി.ജെ.പി) രൂപംകൊള്ളുമ്പോൾ, ഒന്നര ദശാബ്ദത്തിനുശേഷം ഇന്ത്യൻ പാർലമെന്ററി രാഷ്ട്രീയത്തിന്റെ അധികാര സമവാക്യങ്ങളിൽ വിഭിന്നവും ഗൗരവതരവുമായ ദിശാമാറ്റങ്ങൾക്ക് ആ പ്രസ്ഥാനം വഴിതെളിക്കുമെന്ന് ഒരു രാഷ്ട്രീയ നിരീക്ഷകനും കരുതിയിരിക്കില്ല. എന്തിന്, ബി.ജെ.പിപോലും സ്വന്തം വളർച്ചയെ അസൂയയോടെയാണ് നോക്കിക്കാണുന്നത്. 1980-ൽനിന്നും തൊണ്ണൂറ്റിയഞ്ചിലേക്കെത്തുമ്പോൾ ഇന്ത്യൻ സർവ്വോന്നതസഭയിലെ അധികാരസിംഹാസനത്തിലേക്ക് ആയത്തിൽ കുതികൊള്ളുന്ന രാഷ്ട്രീയ രഥയാത്രയുടെ അദ്ഭുതചിത്രമാണ് ബി.ജെ.പി അവതരിപ്പിക്കുന്നത്. അസാമാന്യമായ ഈ വളർച്ചയെ ബി.ജെ.പി അഖിലേന്ത്യാ പ്രസിഡന്റ് ശ്രീ. ലാൽകൃഷ്ണ അദ്വാനി ഇങ്ങനെ വിശദീകരിക്കുന്നു;

"1989-ൽ ലോക്സഭയിലേക്കുള്ള പൊതുതിരഞ്ഞെടുപ്പു നടക്കുമ്പോൾ തിരഞ്ഞെടുപ്പുരംഗം നിരീക്ഷിക്കുവാനായി ലോകത്തിന്റെ നാനാഭാഗത്തുനിന്നും പത്രപ്രതിനിധികൾ ഡൽഹിയിലെത്തിയിരുന്നു. ഇന്ത്യയിലെ പ്രധാനപ്പെട്ട പല രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ നേതാക്കളുമായും അവർ അഭിമുഖ സംഭാഷണം നടത്തുകയുണ്ടായി. 84-ൽ വമ്പൻ ഭൂരിപക്ഷത്തോടെ അധികാരത്തിൽ വന്ന രാജീവ്ഗാന്ധി ഒരിക്കൽക്കൂടി ഡൽഹി പിടിച്ചടക്കുമോ എന്ന ആകാംക്ഷയായിരുന്നു അവരിൽ പലർക്കും. അതുകൊണ്ട് കോൺഗ്രസ്സും ജനതാദളുമായിരുന്നു അവരുടെ പ്രധാന ശ്രദ്ധാകേന്ദ്രങ്ങൾ. കൂട്ടത്തിൽ ആസ്ട്രേലിയയിൽനിന്നും ഒരു പത്രപ്രവർത്തകനുണ്ടായിരുന്നു. അയാൾ കോൺഗ്രസ്സ് നേതാക്കളുമായും ജനതാദൾ നേതാക്കളുമായും സംസാരിച്ചു. ഒപ്പം ടെലഫോണിൽ എന്നെ വിളിച്ച് ഒരു അഭിമുഖത്തിനുള്ള അനുവാദം വാങ്ങിച്ചു. ആസ്ട്രേലിയയിൽവച്ച് ആരോ അയാളോടു പറഞ്ഞുവത്രേ, കോൺഗ്രസ്സും ജനതാദളുമാണ് ഇന്ത്യയിലെ പ്രധാന മത്സരശക്തികളെങ്കിലും, ബി.ജെ.പി എന്നൊരു പുതിയ പാർട്ടിയും രംഗത്തുണ്ട്. തൽക്കാലം അവർ ഒരു ചെറിയ പ്രസ്ഥാനമാണെങ്കിലും ഭാവിയിൽ ഒരുപക്ഷേ, ഇന്ത്യ ഭരിക്കാൻ പാകത്തിൽ വളരാൻ സാദ്ധ്യതയുള്ള ഒരു പാർട്ടിയാണത്. അതുകൊണ്ട് അവരെക്കൂടി നിങ്ങൾ നേരിൽ കാണണം. ആസ്ട്രേലിയൻ പത്രപ്രവർത്തകൻ എന്നെ നേരിൽ കണ്ടു. ധാരാളം ചോദ്യങ്ങൾ അദ്ദേഹത്തിന് എന്നോടു ചോദിക്കാനുണ്ടായിരുന്നു. തൃപ്തികരമായ ഉത്തരങ്ങളും ഞാൻ പറഞ്ഞിട്ടുണ്ടാവണം. പക്ഷേ, ഒടുവിൽ എന്നെ വല്ലാതെ കുഴയ്ക്കുന്ന ഒരു ചോദ്യം അയാൾ ചോദിക്കുകയുണ്ടായി; മിസ്റ്റർ അദ്വാനി, താങ്കളുടെ പാർട്ടിക്കു പാർലമെന്റിൽ എത്ര പ്രതിനിധികളുണ്ട്? ഉത്തരം എനിക്കറിയാൻ വയ്യാത്തതുകൊണ്ടല്ല, ചോദ്യം വളരെ ലളിതവുമാണ്. പക്ഷേ, ഉത്തരം അങ്ങേയറ്റം വേദനിപ്പിക്കുന്നതും വിഷമിപ്പിക്കുന്നതുമായിരുന്നു. ഞാൻ ചോദിച്ചു; അങ്ങേക്കു കുടിക്കാനെന്തു വേണം-ചായയോ കോഫിയോ, അതോ തണുത്തതു വല്ലതുമോ? മറുപടിയായി അയാൾ വീണ്ടും പഴയ ചോദ്യംതന്നെ ആവർത്തിച്ചു; അദ്വാനി, താങ്കൾ എന്റെ ചോദ്യത്തിന് ഇനിയും മറുപടി പറഞ്ഞില്ല. ഒടുവിൽ എനിക്കു പറയേണ്ടി വന്നു, രണ്ടു സീറ്റുകൾ. 545 അംഗ പാർലമെന്റിൽ ഞങ്ങളുടെ പ്രാതിനിധ്യം തുച്ഛമായ രണ്ടു സീറ്റ്. ഞാനന്ന് പാർട്ടിയുടെ അഖിലേന്ത്യാ പ്രസിഡന്റാണ്. ഇങ്ങനെയൊരു മറുപടി പറയേണ്ടി വരുന്ന പാർട്ടിപ്രസിഡന്റിന്റെ മാനസികവിഷമം നിങ്ങൾ ആലോചിച്ചു നോക്കൂ. എന്നാൽ ആ വർഷം നടന്ന തിരഞ്ഞെടുപ്പിൽ ബി.ജെ.പി 86 സീറ്റുകൾ നേടി. 1991-ൽ 119 സീറ്റായി അതുയർന്നു. ഇന്ത്യൻ പാർലമെന്റിലെ ഏറ്റവും വലിയ രണ്ടാംകക്ഷിയായി ബി.ജെ.പി ഇന്നു നിലകൊള്ളുന്നു. ഭാരതീയ ജനതാ പാർട്ടിയിൽ ഇന്ത്യൻ ജനത അർപ്പിച്ചിരിക്കുന്ന വിശ്വാസമാണത്. അടുത്ത തിരഞ്ഞെടുപ്പിൽ ബി.ജെ.പി ഭൂരിപക്ഷം നേടുകയും ഇന്ത്യ ഭരിക്കുകയും ചെയ്യും."

ബി.ജെ.പിയുടെ വളർച്ച അദ്വാനി പറഞ്ഞിടത്ത് അവസാനിക്കുന്നില്ല, ഞാൻ കൂട്ടിച്ചേർക്കാം; 1990-ൽ വടക്കേ ഇന്ത്യയിൽ നടന്ന സംസ്ഥാന തിരഞ്ഞെടുപ്പുകളിൽ ബി.ജെ.പിയുടെ വിളവ് നൂറുമേനിയായിരുന്നു. ഇന്ത്യയുടെ രാഷ്ട്രീയ തലസ്ഥാനമായ ഉത്തർപ്രദേശ്, എന്നും കോൺഗ്രസ്സിന്റെ ഉരുക്കുകോട്ടയായിരുന്ന മദ്ധ്യപ്രദേശ്, ഹിമാചൽപ്രദേശ്, രാജസ്ഥാൻ എന്നീ നാലു സംസ്ഥാനങ്ങളിൽ ബി.ജെ.പി അധികാരത്തിൽ വന്നു. പിന്നീടു ഡൽഹിയിലും ഗുജറാത്തിലും മഹാരാഷ്ട്രയിലും അവർ തങ്ങളുടെ വിജയം ആവർത്തിച്ചു. ദക്ഷിണേന്ത്യയിൽ കർണ്ണാടകത്തിൽ ഒരു പ്രധാന മത്സരശക്തിയായി ബി.ജെ.പി മാറി. അതായത്, ഇന്ത്യൻ രാഷ്ട്രീയത്തിന്റെ പാർശ്വധാരയിൽനിന്നും കേവലം ആറുവർഷത്തിനുള്ളിൽ ബി.ജെ.പി മുഖ്യധാരയിലേക്ക് എത്തിച്ചേരുക മാത്രമല്ല, ഒരുപക്ഷേ, ഏറ്റവും വലിയ ദേശീയപ്പാർട്ടിയായി മാറുകയും ചെയ്തിരിക്കുന്നു. അദ്വാനി തുടരുന്നു;

"സ്വാതന്ത്ര്യാനന്തര ഇന്ത്യയിൽ ആദ്യമായാണ് കോൺഗ്രസ്സിനെ ഒറ്റയ്ക്ക് ഒരു പാർട്ടി വെല്ലുവിളിക്കുന്നത്. മുൻകാലങ്ങളിൽ രാജ്യത്തെ സകല പാർട്ടികളും ഒന്നിച്ചു കൂട്ടുമുന്നണികളുണ്ടാക്കി കോൺഗ്രസ്സിനെ എതിർത്തെങ്കിൽ 96-ൽ ആദ്യമായി കോൺഗ്രസ്സിന് ആ പാർട്ടിയെക്കാൾ ശക്തമായ മറ്റൊരു പാർട്ടിയെ, ബി.ജെ.പിയെ തിരഞ്ഞെടുപ്പിൽ നേരിടേണ്ടി വന്നിരിക്കുന്നു. സ്വാതന്ത്ര്യം കിട്ടിയിട്ട് 49 വർഷം കഴിഞ്ഞു. ഈ നാല്പത്തിയൊൻപതു വർഷത്തിൽ 45 വർഷവും കോൺഗ്രസ്സാണ് ഇന്ത്യ ഭരിച്ചത്. ബാക്കി 4 വർഷം കോൺഗ്രസ്സിതര സർക്കാരുകൾ ഭരിച്ചെങ്കിലും അവയെ നയിച്ചിരുന്നത് മുൻ കോൺഗ്രസ്സുകാരായിരുന്നു. മൊറാർജി ദേശായ്, വി.പി. സിംഗ്, ചന്ദ്രശേഖർ. ആദ്യമായി ഇന്ത്യ ഒരു പരിപൂർണ്ണ കോൺഗ്രസ്സിതര ഗവൺമെന്റിന്റെ രൂപപ്പെടലിനു സാക്ഷ്യം വഹിക്കാൻ പോകുന്നു. അതാണ് ബി.ജെ.പിയുടെ വളർച്ച. നിങ്ങൾ കേരളീയർക്കു നന്നായി മനസ്സിലാകാൻ ഞാനൊരു കണക്കു പറയാം. എൺപതുകളുടെ അവസാനം മാർക്സിസ്റ്റ് മുന്നണിക്ക് ഇന്ത്യയിൽ മൂന്നു സംസ്ഥാനങ്ങളിൽ അധികാര നേതൃത്വം ഉണ്ടായിരുന്നു-കേരളം, ത്രിപുര, വെസ്റ്റ് ബംഗാൾ. ഏതാണ്ട് ഇരുപത്തിയഞ്ചോളം പ്രതിനിധികൾ പാർലമെന്റിലുണ്ടായിരുന്നു. അന്ന് ബി.ജെ.പിക്കു കേവലം രണ്ടംഗങ്ങളേ പാർലമെന്റിലുള്ളു. ഒരു സംസ്ഥാനവും ഞങ്ങൾക്കില്ല. ഇന്നോ? മാർക്സിസ്റ്റ് പാർട്ടിക്ക് എത്ര സംസ്ഥാനങ്ങളിൽ ഭരണമുണ്ട്? എത്ര എം.പിമാരുണ്ട്? ബി.ജെ.പിയുടെ ഇന്നത്തെ അവസ്ഥയെന്താണ്? ബി.ജെ.പിയുടെ വളർച്ചയും വികാസവും ബോദ്ധ്യപ്പെടാൻ ഈ ചോദ്യങ്ങളുടെ ഉത്തരം നിങ്ങളെ സഹായിച്ചേക്കും."

ബി.ജെ.പിയുടെ സവിശേഷമായ ഈ മുന്നേറ്റത്തിന് അടിത്തറ തീർക്കുന്നതിൽ മറ്റാരെക്കാളും പങ്ക് ശ്രീമാൻ അദ്വാനിക്കുണ്ട്. ഹിന്ദു വോട്ടുകൾ ഭിന്നിച്ചുപോകുന്നതിനെ തടയാൻ ആർ.എസ്.എസ്സിനെയും വിശ്വഹിന്ദു പരിഷത്തിനെയും ബജ്റംഗ്ദളിനെയും ബി.ജെ.പിക്കു പിന്നിൽ അണിനിരത്തി 'സംഘപരിവാർ' എന്ന സംഘടിത ഹിന്ദുസഖ്യത്തിനു രൂപം നല്കിയത് അദ്വാനിയുടെ ബുദ്ധിയായിരുന്നു. ഡൽഹിയിലേക്കുള്ള ബി.ജെ.പിയുടെ അധികാര പാത ബാബ്റി മസ്ജിദിന്റെ നെഞ്ചിലൂടെയാണെന്ന വിശ്വാസത്തെ ഊർജ്ജസ്വലമാക്കിയ സൂത്രധാരനും അദ്വാനിയായിരുന്നു. ബി.ജെ.പിയുടെ രാഷ്ട്രീയവളർച്ചയ്ക്കു പിന്നിൽ രാമജന്മഭൂമി-ബാബ്റി മസ്ജിദ് വിവാദത്തിനുള്ള പങ്ക് ലളിതമല്ലല്ലോ. 1989-ൽ ഡൽഹിയിലെ വിത്തൽഭായ് പട്ടേൽ ഹൗസിൽനിന്നും ടൊയട്ടാ കാറിൽ കെട്ടിയൊരുക്കിയ എയർ കണ്ടിഷൻഡ് രഥത്തിലേറി എൽ.കെ. അദ്വാനി നടത്തിയ ജൈത്രയാത്ര 1992 ഡിസംബർ 6-ന് 464 വർഷം പഴക്കമുള്ള ബാബ്റി മസ്ജിദ് തകർത്തെറിയുന്നിടത്ത് അവസാനിക്കുമ്പോൾ ഇന്ത്യൻ രാഷ്ട്രീയം കീഴ്മേൽ മറിഞ്ഞു. വി.പി. സിംഗിന്റെ ജനതാദൾസർക്കാർ നിലംപതിക്കുക മാത്രമല്ല, ജനതാദൾ നെടുകെയും കുറുകെയും പിളർന്നു മൺമറഞ്ഞു. ശുക്രന്റെ അനുഭാവവും സഹതാപതരംഗത്തിന്റെ അനുതാപവും ചേർന്നു സഹായിച്ചതോടെ നരസിംഹറാവുവിന്റെ നിശ്ശബ്ദസർക്കാർ അധികാരത്തിൽ വന്നു. മസ്ജിദ് സംരക്ഷിക്കാൻ മറന്നു പോയ വന്ദ്യവയോധികൻ നാലു ബി.ജെ.പി സംസ്ഥാന സർക്കാരുകളെ സസ്പെൻഡു ചെയ്തുകൊണ്ട് പിന്നീടു ചന്തമിടുക്കു കാട്ടി. 1993-ൽ വടക്കേ ഇന്ത്യയിൽ വീണ്ടും തിരഞ്ഞെടുപ്പു നടന്നപ്പോൾ ബി.ജെ.പിക്ക് ഉത്തർപ്രദേശ് നഷ്ടമായി, മദ്ധ്യപ്രദേശും ഹിമാചൽപ്രദേശും നഷ്ടമായി, രാജസ്ഥാനിൽ ഒറ്റക്കക്ഷി എന്ന നിലവിട്ട് ഭരണം കൂട്ടുകക്ഷിയായി, ഗുജറാത്തിലും ഡൽഹിയിലും കഷ്ടിച്ചു രക്ഷപ്പെട്ടു. മസ്ജിദ് തകർത്തു മന്ദിരം പണിയുക എന്ന ബി.ജെ.പിയുടെ സുപ്രധാന രാഷ്ട്രീയനയത്തിനു പിൻബലം നല്കിയ ജനതതി മസ്ജിദിന്റെ തകർച്ചയോടെ ചുവടുമാറ്റിച്ചവിട്ടിയത് എന്തുകൊണ്ട്? സങ്കീർണ്ണമായ ഈ എതിർതരംഗത്തെ അദ്വാനി വിശദീകരിക്കാൻ ശ്രമിച്ചത് ഇങ്ങനെയാണ്;

"മസ്ജിദ് തകർത്തതിനെതിരായ വിധിയെഴുത്തായി പില്ക്കാല തിരഞ്ഞെടുപ്പുഫലങ്ങളെ വിലയിരുത്തുന്നത് ശാസ്ത്രീയമല്ല. 92-നുശേഷം പതിനഞ്ചോളം അസംബ്ളി തിരഞ്ഞെടുപ്പുകൾ ഇന്ത്യയിൽ നടക്കുകയുണ്ടായി. ഗുജറാത്ത്, ഡൽഹി, രാജസ്ഥാൻ, മഹാരാഷ്ട്ര എന്നിവിടങ്ങളിൽ ബി.ജെ.പി ഭരിക്കുന്നു. ഉത്തർപ്രദേശും മദ്ധ്യപ്രദേശുമടക്കമുള്ള അഞ്ചു സംസ്ഥാനങ്ങളിൽ ബി.ജെ.പി പ്രധാന എതിർകക്ഷിയാണ്. മാത്രവുമല്ല ബി.ജെ.പി നേടിയെടുത്ത വോട്ടുകളുടെ ശരാശരി കണക്ക് വ്യക്തമാക്കുന്നത് പാർട്ടിയുടെ അനിഷേദ്ധ്യമായ വളർച്ചയെത്തന്നെയാണ്."

ചോദ്യം:- ബാബ്റി മസ്ജിദിന്റെ തകർച്ച ബി.ജെ.പിയുടെ വോട്ടുബാങ്കിൽ വിള്ളൽ വീഴ്ത്തിയില്ല എന്ന ഉറച്ച വിശ്വാസം താങ്കളുടെ പാർട്ടിക്കുണ്ടെങ്കിൽ, 96-ൽ നടക്കാനിരിക്കുന്ന തിരഞ്ഞെടുപ്പിനെ നേരിടാൻ മാനിഫെസ്റ്റോ തയ്യാറാക്കുമ്പോൾ അയോദ്ധ്യാപ്രശ്നം ബി.ജെ.പി സൗകര്യപൂർവ്വം മറക്കുന്നതെന്തുകൊണ്ട്? പഴയ ആവേശവും ആവേഗവും അയോദ്ധ്യയോടു പുലർത്താൻ ബി.ജെ.പിയുടെ രാഷ്ട്രീയ നയരൂപീകരണസമിതിക്ക് ആർജ്ജവമില്ലാതെ പോകുന്നതെന്തുകൊണ്ട്?

ഉത്തരം:- എല്ലാ പ്രസ്സ് കോൺഫറൻസിലും ഞാൻ നേരിടുന്ന ചോദ്യമാണിത്. ഞാൻ പരിസ്ഥിതിയെക്കുറിച്ചു പറഞ്ഞാൽ നിങ്ങൾ പറയും അയോദ്ധ്യാപ്രശ്നം പിന്തള്ളപ്പെട്ടിരിക്കുന്നു എന്ന്. ഞാൻ ഭൂവിതരണനയത്തെക്കുറിച്ചു പറഞ്ഞാൽ നിങ്ങൾ പറയും അയോദ്ധ്യാപ്രശ്നം ബി.ജെ.പി മറന്നിരിക്കുന്നു എന്ന്. ഞാൻ ആവർത്തിച്ചു പറയട്ടെ, ബി.ജെ.പി അധികാരത്തിൽ വന്നാൽ അയോദ്ധ്യയിൽ രാമ

ബി.ജെ.പിയ്ക്ക് ഭൂരിപക്ഷം ലഭിയ്ക്കും: എൽ.കെ. അദ്വാനി

ക്ഷേത്രം നിർമ്മിക്കും. ബി.ജെ.പി അധികാരത്തിൽ വരുന്നതുവഴി മാത്രമേ രാമക്ഷേത്രം അയോദ്ധ്യയിൽ പണിതുയർത്താനാവൂ.

ചോദ്യം:- അങ്ങനെയെങ്കിൽ താങ്കളുടെ പാർട്ടിയെ വർഗ്ഗീയപ്പാർട്ടിയെന്നു വിളിക്കേണ്ടിവരും?

ഉത്തരം:- ഇതൊരു വിചിത്രമായ തമാശയാണ്. ജനസംഘത്തിന്റെ കാലം മുതൽ ഞങ്ങളിതു കേട്ടു തുടങ്ങിയതാണ്. നിങ്ങൾ പറയുന്നു, വ്യക്തികളെന്ന നിലയ്ക്ക് വാജ്പേയ് കുഴപ്പമില്ല, അദ്വാനി കുഴപ്പമില്ല, രാജഗോപാലും കെ.ജി. മാരാരും കുഴപ്പമില്ല. ഭരണകർത്താക്കളെന്ന നിലയ്ക്കും ഇവരെല്ലാം കഴിവുള്ളവരാണ്. പക്ഷേ, എന്തുചെയ്യാം, ഇവരെല്ലാം വർഗ്ഗീയവാദികളാണ്. ഞാനൊന്നു ചോദിക്കട്ടെ, ഞങ്ങൾ പറഞ്ഞു ഇന്ത്യയിൽ ഏകീകൃത വ്യക്തിനിയമം നടപ്പാക്കണം. ഇന്ത്യൻ ഭരണഘടനയുടെ 44-ാം ആർട്ടിക്കിൾ ഏകീകൃത വ്യക്തിനിയമത്തെ അംഗീകരിക്കുന്നു. ഭരണഘടനയുണ്ടാക്കിയത് ഞങ്ങളല്ല, പണ്ഡിറ്റ് നെഹ്രുവാണ്, മൗലാനാ ആസാദാണ്, വല്ലഭായ് പട്ടേലാണ്, ഡോക്ടർ അംബേദ്കറാണ്. അവരെല്ലാം വർഗ്ഗീയവാദികളാണെന്ന് നിങ്ങൾ പറയുമോ? ഇന്ത്യയിലല്ലാതെ ലോകത്തെവിടെയുണ്ട് ഹിന്ദുവിനൊരു നിയമം, പാഴ്സിക്കു വേറൊരു നിയമം, മുസ്ലിങ്ങൾക്കും ക്രിസ്ത്യാനികൾക്കും മറ്റൊരു നിയമം?

ചോദ്യം:- ചോദ്യം അതല്ല. മതന്യൂനപക്ഷങ്ങളോടുള്ള ബി.ജെ.പിയുടെ സമീപനമാണ് പ്രശ്നം, അത് ഏകപക്ഷീയമാണെന്നതാണ് പ്രശ്നം.

ഉത്തരം:- ഒരിക്കലുമല്ല. ഞങ്ങൾ ഭാരതത്തിന്റെ ഐക്യത്തെ ഉയർത്തിപ്പിടിക്കുന്നവരാണ്. ആരെയും പീഡിപ്പിക്കുക ഞങ്ങളുടെ ലക്ഷ്യമല്ല. ഉദാഹരണത്തിന്, അമേരിക്കയിൽനിന്നും ഒരാൾ തിരുവനന്തപുരം എയർപോർട്ടിലെത്തിയാൽ കസ്റ്റംസ് അധികൃതർ അയാളുടെ പാസ്പോർട്ടും വിസയും പരിശോധിക്കും. ഇതു രണ്ടും അയാളുടെ പക്കൽ ഇല്ലെങ്കിൽ അവർ അയാളോടു മടങ്ങിപ്പോകാൻ ആവശ്യപ്പെടും. അയാൾ അതിനു വിസമ്മതിച്ചാൽ പിടിച്ചു ജയിലിലടയ്ക്കും. പക്ഷേ, പ്രതിദിനം ആയിരക്കണക്കിനാളുകൾ ബംഗ്ലാദേശിൽനിന്നും ഇന്ത്യയിലേക്കു നുഴഞ്ഞുകയറുകയാണ്. കഴിഞ്ഞ അഞ്ചുവർഷത്തിനുള്ളിൽ ഒന്നരക്കോടിയിലധികം ആളുകൾ ഇന്ത്യയിലേക്കു നുഴഞ്ഞുകയറിയിട്ടുണ്ട്. അവർക്കു പാസ്പോർട്ടോ വിസയോ ഇല്ല. അതിനെ ഞങ്ങൾ എതിർക്കുന്നു. മതേതരത്വമെന്നു പറഞ്ഞാൽ ജനസംഖ്യ പെരുപ്പിക്കലല്ല-പ്രത്യേകിച്ച് അന്യരാജ്യത്തുനിന്ന് ആളുകളെ കടത്തിവിട്ടും അവരുടെ പേര് വോട്ടേഴ്സ് ലിസ്റ്റിൽ ഉൾപ്പെടുത്തിയും.

ചോദ്യം:- നിങ്ങൾ പറയുന്ന മതേതരത്വം ഹൈന്ദവീയതയുടെ ആധിപത്യമാകുന്നു എന്നതാണ് പ്രതിസന്ധി.

ഉത്തരം:- ഞങ്ങൾ സാംസ്കാരിക ദേശീയതയെ (Cultural Nationalism)-യാണ് ഉയർത്തിപ്പിടിക്കുന്നത്. നിങ്ങൾക്കതിനെ ഇന്ത്യൻനെസ് എന്നോ ഭാരതീയത എന്നോ ഹിന്ദുത്വ എന്നോ വിളിക്കാം. ഞങ്ങളുടെ ഈ നിലപാടിനെ നിയമപരമായി സാധൂകരിച്ച വിധിപ്രഖ്യാപനമാണ് അടുത്തിടെ സുപ്രീം കോടതി മുന്നോട്ടു വച്ചിട്ടുള്ളത്.

ചോദ്യം:- 96 മദ്ധ്യത്തിൽ ദേശീയ തിരഞ്ഞെടുപ്പു നടക്കും. കോൺഗ്രസ്സും അതിന്റെ പ്രാദേശിക സഖ്യകക്ഷികളും ഇപ്പോൾ ഒരു പ്രതിച്ഛായാപ്രശ്നം നേരിടുന്നുണ്ട്. ദേശീയമുന്നണി-ഇടതുപക്ഷ സഖ്യമാകട്ടെ, ആന്ധ്രാപ്രദേശിലെ തെലുങ്കുദേശം പാർട്ടി പിളർപ്പും ജോർജ്ജ് ഫെർണാണ്ടസ് ഗ്രൂപ്പും അതുപോലെ ഉത്തർപ്രദേശിലെ മുലായം-കൻഷിറാം യുദ്ധവുമൊക്കെച്ചേർന്ന് ശക്തമായ പ്രതിസന്ധിയിലുമാണ്. ഈ ഘട്ടത്തിൽ, നടക്കാനിരിക്കുന്ന ത്രികോണമത്സരത്തിൽ ബി.ജെ.പിയുടെ സാദ്ധ്യതകളെ എങ്ങനെ നോക്കിക്കാണുന്നു?

ഉത്തരം:- ബി.ജെ.പി 475 സീറ്റുകളിൽ മത്സരിക്കും. സഖ്യകക്ഷികൾക്ക് എഴുപതു സീറ്റുകൾ നല്കും. തീർച്ചയായും ബി.ജെ.പിക്കുതന്നെ ഭൂരിപക്ഷം ലഭിക്കും. ദേശീയമുന്നണിക്കു ടേയ്ക്ക് ഓഫുപോലും ലഭിക്കില്ല.

ദേശീയ മുന്നണിക്ക് ടേയ്ക്ക് ഓഫ് ലഭിക്കില്ല:എൽ.കെ. അദ്വാനി

# ബി.ജെ.പി ഇന്ത്യയ്ക്ക് നൽകുന്ന പ്രധാനമന്ത്രി

അടൽ ബിഹാരി വാജ്പേയ് അദ്ദേഹത്തിന്റെ രാഷ്ട്രീയ പ്രവർത്തനം ആരംഭിക്കുന്നത് ആർ.എസ്സ്.എസ്സിലൂടെയാണ്. ആർ.എസ്.എസ്സിൽനിന്നും പില്ക്കാലത്ത് ജനസംഘത്തിലും അതുവഴി ഭാരതീയ ജനതാ പാർട്ടിയിലുമെത്തിയ വാജ്പേയിയുടെ രാഷ്ട്രീയ ജീവിതം ഒട്ടും സങ്കീർണ്ണത നിറഞ്ഞ ഒന്നല്ല എന്നു മാത്രമല്ല, അത് അങ്ങേയറ്റം സുതാര്യവുമാണ്. 1977-ൽ ജനതാ പാർട്ടിയുമായിച്ചേർന്ന് ജനസംഘവും കേന്ദ്രഭരണത്തിലെത്തിയപ്പോൾ, വാജ്പേയ് ഇന്ത്യൻ വിദേശകാര്യമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തു. പതിനെട്ടു മാസക്കാലത്തെ വാജ്പേയിയുടെ വിദേശകാര്യമന്ത്രാലയത്തിന്റെ ഭരണം മൊറാർജി ദേശായ് ഗവൺമെന്റിനു വമ്പിച്ച നേട്ടംതന്നെയായിരുന്നു. ജനസംഘത്തിൽനിന്നും വരുന്ന ഹിന്ദു ദേശീയവാദിയായ ഒരു വിദേശകാര്യമന്ത്രിക്ക് ഇൻഡോ-പാക് ബന്ധത്തിൽ പ്രതിലോമകരമായി മാത്രമേ നിലപാടെടുക്കുവാനാവൂ എന്ന വിശ്വാസത്തെ തകിടംമറിച്ച ഭരണകാലമായിരുന്നു വാജ്പേയിയുടെ കാലഘട്ടം. ഒരുപക്ഷേ, ഇന്ത്യയ്ക്കും പാകിസ്ഥാനും മദ്ധ്യേ ഏറ്റവും കൂടുതൽ സഹവർത്തിത്വസ്വഭാവത്തോടെ രാജ്യാന്തരബന്ധം നിലനിന്നത് വാജ്പേയ് വിദേശകാര്യമന്ത്രിയായിരിക്കുമ്പോഴാണ്. ജനസംഘത്തിൽനിന്നും ഭിന്നിച്ച് ഭാരതീയ ജനതാപാർട്ടിക്കു രൂപം നല്കുമ്പോൾ ബി.ജെ.പിയുടെ രാഷ്ട്രീയ പ്രത്യയശാസ്ത്രത്തിൽ 'ഗാന്ധിയൻ സോഷ്യലിസം' അടിസ്ഥാന സമീപനമായി അംഗീകരിക്കണമെന്നു വാജ്പേയ് നിർബന്ധിച്ചിരുന്നു. എന്നാൽ രാജമാതാ വിജയരാജസിന്ധ്യയുടെ നേതൃത്വത്തിലുള്ള തീവ്ര ഹിന്ദു പക്ഷപാതികൾ ഈ നീക്കത്തെ എതിർത്തു തോല്പിക്കുകയാണുണ്ടായത്.

അടിയന്തരാവസ്ഥക്കാലത്ത് ജയ്പ്രകാശ് നാരായണന്റെ നേതൃത്വത്തിൽ ഇന്ത്യയിൽ ഉലയൂതിത്തെളിഞ്ഞ രാഷ്ട്രീയ പ്രതിരോധത്തിന്റെ ശക്തി സ്വന്തം വ്യക്തിത്വത്തിലേക്കു സന്നിവേശിപ്പിക്കുവാനും, ജനാധിപത്യ വിശ്വാസങ്ങൾക്ക് അവിഭാഗീയമായി മനസ്സു തുറന്നു നല്കാനും ശ്രമിച്ച രാഷ്ട്രീയ നേതാവാണ് വാജ്പേയ്. തന്റെ രാഷ്ട്രീയ വ്യക്തിത്വ രൂപീകരണത്തിൽ അനിഷേധ്യമായ പങ്കാണ് ജെ.പിക്കുള്ളതെന്ന് അദ്ദേഹം പില്ക്കാലത്തു പറഞ്ഞിട്ടുണ്ട്. വാജ്പേയിയുടെ ഈ സവിശേഷമായ സമവായ ബോധം ഭാരതീയ ജനതാപാർട്ടിക്കുള്ളിൽ 'കഴിവില്ലാത്ത ഒരു നേതാവ്' എന്ന വീക്ഷണത്തിനു ജന്മം നല്കി. പ്രത്യേകിച്ച് അദ്വാനിയുടെ രംഗപ്രവേശത്തോടെ ഹിന്ദുമുന്നേറ്റത്തിനു വിഘാതം നില്ക്കുന്ന വിശ്വാസവിചാരങ്ങളാണ് വാജ്പേയ് പുലർത്തുന്നതെന്ന വീക്ഷണം ബി.ജെ.പിയിൽ ശക്തമായി ഉയർന്നുവന്നു. വാജ്പേയിയുടെ സമവായ സമീപനങ്ങളല്ല, മറിച്ച് അദ്വാനിയുടെ തീവ്ര നീക്കങ്ങളും നിലപാടുകളുമായിരിക്കും ബി.ജെ.പിയെ ഡൽഹിയിൽ അധികാരത്തിലെത്തിക്കുക എന്ന വിശ്വാസത്തിലേക്ക് എൺപതുകളുടെ മദ്ധ്യത്തിൽ ബി.ജെ.പിയിൽ ഭൂരിഭാഗവും എത്തിച്ചേർന്നു. ബാബ്റി മസ്ജിദ് തകർക്കാനുള്ള ബി.ജെ.പിയുടെ രാഷ്ട്രീയ നീക്കത്തെ വാജ്പേയ് ഒരു പരിധിയോളം പ്രതിരോധിച്ചിരുന്നു. അദ്വാനി നടത്തിയ രഥയാത്രയെ സംബന്ധിച്ച് വാജ്പേയ് ഒരിക്കൽ പരസ്യമായി ഇങ്ങനെ പറഞ്ഞു: "എന്തിനാണ് നാം വെറുതെ ആർ.എസ്.എസ്സിനെ കുറ്റം പറയുന്നത്? ഈ നീക്കങ്ങളെല്ലാം ആസൂത്രണം ചെയ്യുന്നത് അദ്വാനിയാണ്. ബി.ജെ.പി പ്രവർത്തകർ എന്ന വാനരസേനയാണ് അദ്വാനിയെ പിന്തുടരുന്നത്. പക്ഷേ, രാമനെ പിന്തുടരുന്ന വാനരന്മാർക്കറിയില്ല, അവർ എങ്ങോട്ടാണു നീങ്ങിക്കൊണ്ടിരിക്കുന്നതെന്ന്."

വാജ്പേയിയുടെ സമവായ സമീപനങ്ങൾക്ക് ഒരിക്കൽക്കൂടി ബി.ജെ.പിയിൽ മുന്നേറ്റം ലഭിക്കുന്നത് സമീപ ഭൂതകാലത്തിലാണ്. ബാബ്റി മസ്ജിദിന്റെ തകർച്ച, മണ്ഡൽ കമ്മിഷൻ റിപ്പോർട്ടിനോടു ബി.ജെ.പി സ്വീകരിച്ച നിലപാട് ഇവയൊക്കെ പ്രതികൂലമായ ചില ഫലങ്ങളാണ് ആ പാർട്ടിയുടെ രാഷ്ട്രീയഭാവിയിൽ സൃഷ്ടിച്ചത്. ഒപ്പം പാർട്ടിക്കുള്ളിൽ രൂപപ്പെട്ടുവന്ന വിഭാഗീയതകൾ രമ്യമായി പരിഹരിക്കുന്നതിന് അദ്വാനിയുടെ നേതൃത്വത്തിലുള്ള ഭരണപക്ഷത്തിനു കഴിയാതെ വന്നതും വാജ്പേയ് ഈ രംഗത്തു വൻ വിജയമായിത്തീർന്നതും ഒരു മോഡറേറ്റ് നേതാവ് എന്ന നിലയ്ക്ക് അദ്ദേഹത്തിന് അംഗീകാരം നേടിക്കൊടുക്കുകയുണ്ടായി. മറ്റൊരു പ്രധാന ഘടകം, അഴിമതിയടക്കം യാതൊരാക്ഷേപവും ഉന്നയിക്കപ്പെടാത്ത ഏക ബി.ജെ.പി നേതാവാണ് വാജ്പേയ്. വാജ്പേയിയുടെ സോഷ്യലിസ്റ്റ് ചിന്തകളും, സമവായ സമീപനങ്ങളും, മോഡറേറ്റ് രീതികളും, സുതാര്യമായ വ്യക്തിത്വവും പ്രധാനമന്ത്രി എന്ന നിലയ്ക്കു മുൻനിറുത്താവുന്ന ഒരു സ്ഥാനാർത്ഥിയായി അദ്ദേഹത്തെ ഉയർത്തിയിരിക്കുന്നു. ഒന്നേമുക്കാൽ ലക്ഷം വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് ലക്നൗവിൽനിന്നും വാജ്പേയ് അവസാനമായി ജയിക്കുന്നത്. ലക്നൗവിലെ മുസ്ലിം ഷിയാ വിഭാഗത്തിന്റെയും ദളിതസമൂഹത്തിന്റെയും പിന്തുണ സമാർജ്ജിക്കാൻ വാജ്പേയിക്കു കഴിഞ്ഞത് അവിഭാഗീയമായ അദ്ദേഹത്തിന്റെ സമീപനംകൊണ്ടുതന്നെയാണ്.

എ.ബി. വാജ്പേയ്യും എൽ.കെ. അദ്വാനിയും

കടപ്പാട്: സൺഡേ

ചോദ്യം:- അർഹിക്കുന്ന പ്രാതിനിധ്യം ഇതര സംസ്ഥാനങ്ങളിൽ നല്കിയില്ലെങ്കിൽ സ്വന്തം നിലയ്ക്ക് സ്ഥാനാർത്ഥികളെ നിർത്തുമെന്ന ശിവസേനാ നേതാവ് ബാൽതാക്കറെയുടെ പ്രഖ്യാപനത്തോട് എങ്ങനെ പ്രതികരിക്കുന്നു?

ഉത്തരം:- എഴുപതു സീറ്റുകളാണ് സഖ്യകക്ഷികൾക്കായി ഞങ്ങൾ മാറ്റിവച്ചിട്ടുള്ളത്. അതു പോരെന്നുള്ളവർക്ക് സഖ്യത്തിലായിരിക്കുമ്പോഴും സ്വന്തം സ്ഥാനാർത്ഥികളെ നിർത്താം. മദ്ധ്യപ്രദേശിൽ ശിവസേന മുമ്പു സ്ഥാനാർത്ഥികളെ നിറുത്തിയിട്ടുണ്ട്. അടുത്തിടെ ഗാന്ധിനഗറിൽ നടന്ന ഉപതിരഞ്ഞെടുപ്പിലും അവർ സ്ഥാനാർത്ഥിയെ നിറുത്തിയിരുന്നു.

ചോദ്യം:- ബി.ജെ.പി അധികാരത്തിൽ വന്നാൽ പാർട്ടിയുടെ കർമ്മപരിപാടികൾ എന്തായിരിക്കും?

ഉത്തരം:- സ്വാതന്ത്ര്യസമരകാലത്ത്, അന്നു ഞാൻ വിദ്യാർത്ഥിയായിരുന്നു, ഞങ്ങൾ ഞങ്ങളുടെ നേതാക്കളോടു ചോദിക്കുമായിരുന്നു-ഇന്ത്യ സമ്പദ്സമൃദ്ധമായ ഒരു രാഷ്ട്രമായിരുന്നില്ലേ, ആ സമ്പദ്സമൃദ്ധിയല്ലേ വിദേശികളെ ഇന്ത്യയിലേക്ക് ആകർഷിച്ചത്? ഇന്നാകട്ടെ, ഇന്ത്യ ഒരു ദരിദ്രരാജ്യവും. അന്നവർ പറഞ്ഞു, ബ്രിട്ടീഷുകാരെ പുറത്താക്കിക്കഴിഞ്ഞാൽ നമ്മുടെ രാജ്യം വീണ്ടും ഐശ്വര്യപൂർണ്ണമാകും. സ്വാതന്ത്ര്യം കിട്ടിയിട്ട് രണ്ടുവർഷംകൂടി കഴിഞ്ഞാൽ അരനൂറ്റാണ്ടാകാൻ പോകുന്നു. ഇന്നും നമ്മുടെ രാജ്യം ഒരു വികസ്വരരാജ്യമാണ് (Developing Country). നമുക്കിന്നും വികസിതരാഷ്ട്രമാകാൻ (Developed Country) കഴിഞ്ഞിട്ടില്ല. ദശലക്ഷക്കണക്കിനാളുകൾക്ക് രണ്ടുനേരം ഭക്ഷണം കഴിക്കാനില്ല. അവർക്കു വീടുകളില്ല. നാട്ടിൽ തൊഴിലില്ലാതെ പലരും അന്യദേശങ്ങളിൽ അലയുന്നു. രണ്ടാംലോകമഹായുദ്ധത്തിൽ ഏറ്റവും കൂടുതൽ തകർച്ച നേരിട്ടത് ജർമ്മനിക്കും ജപ്പാനുമായിരുന്നു. ഇന്ന് അമേരിക്കയോളം വലിയ ശക്തികളാണ് അവർ. ശാസ്ത്രനേട്ടങ്ങളാണ് അതിനു കാരണമെന്നു പറയുന്നതിൽ അർത്ഥമില്ല. അവർക്കു രാജ്യസ്നേഹമുണ്ടായിരുന്നു. നമ്മുടെ രാജ്യം ഇന്നും ഒരു വികസ്വരരാഷ്ട്രമായി തുടരുന്നത് ഈ രാജ്യം ഭരിച്ചവരുടെ കുഴപ്പംകൊണ്ടാണ്. പ്രജകളെയല്ല, രാജാവിനെയാണ് കുറ്റം പറയേണ്ടത്. ഒരു ജനാധിപത്യ സംവിധാനത്തിൽ രാജാവ് പാർട്ടികളാണ്. ബി.ജെ.പി അധികാരത്തിൽ വരുമ്പോൾ 21-ാം നൂറ്റാണ്ടിൽ ഇന്ത്യ പ്രവേശിക്കുക ഒരു വികസിത രാഷ്ട്രമായിട്ടായിരിക്കും എന്നതിൽ സംശയമില്ല.

ചോദ്യം:- സാമ്പത്തികരംഗത്തെ ഉദാരവൽക്കരണത്തോടുള്ള സമീപനമെന്തായിരിക്കും?

ഉത്തരം:- ഉദാരവൽക്കരണമെന്നു പറയുമ്പോൾ ഞങ്ങൾ ഉദ്ദേശിക്കുന്നത് ആന്തരികമായ ഉദാരവൽക്കരണമാണ് (Internal Liberalisation). കോൺഗ്രസ്സ് ഗവൺമെന്റ് ബഹുരാഷ്ട്ര കുത്തകകളോടാണ് ഉദാരമായ സമീപനം സ്വീകരിച്ചിട്ടുള്ളത്. അതു നമ്മുടെ രാജ്യത്തെ ഒരു ഉപഭോക്തൃ സമൂഹമാക്കിമാറ്റിയിരിക്കുന്നു. പൊട്ടറ്റോ ചിപ്സും സോഫ്റ്റ് ഡ്രിങ്ക്സും ഉല്പാദിപ്പിക്കാൻ നമുക്കു വിദേശ കുത്തകകളുടെ ആവശ്യമില്ല. ഞങ്ങളത് അനുവദിക്കില്ല.

ചോദ്യം:- കാഷ്മീർപ്രശ്നത്തിൽ എന്തു നിലപാടായിരിക്കും ബി.ജെ.പി അധികാരത്തിൽ വന്നാൽ സ്വീകരിക്കുക?

ഉത്തരം:- കാഷ്മീർ പ്രശ്നത്തിൽ വ്യക്തമായ സമീപനമോ കാഴ്ചപ്പാടോ കോൺഗ്രസ്സ് ഗവൺമെന്റിനില്ല. എന്നാൽ യാതൊരു പ്രത്യേക പദവിയും കാഷ്മീരിന് അനുവദിക്കാൻ ഞങ്ങൾ തയ്യാറല്ല. മാത്രവുമല്ല, സാമ്പത്തിക അധികാരങ്ങൾ അനാവശ്യമായി അനുവദിക്കാനോ നിലവിലുള്ളവ അംഗീകരിക്കാനോ ഞങ്ങൾ തയ്യാറല്ല.

ചോദ്യം:- ബി.ജെ.പി അധികാരത്തിൽ വന്നാൽ ഇന്ത്യയിൽ പ്രസിഡന്റുഭരണം നിലവിൽ വരുമെന്നും ജനാധിപത്യ സ്വാതന്ത്ര്യങ്ങൾ ഭരണഘടനാപരമായി കുറയുമെന്നും പല വിഭാഗങ്ങളും വിശ്വസിക്കുന്നുണ്ട്?

ഉത്തരം:- പ്രസിഡന്റുഭരണം എന്നൊരു കാഴ്ചപ്പാടുതന്നെ ബി.ജെ.പിക്കില്ല. ഒപ്പം ഭരണഘടനയിൽ എന്തെങ്കിലും പരിവർത്തനം വരുത്താൻ ബി.ജെ.പി ആലോചിക്കുന്നുവെങ്കിൽ, അതിനായി ഒരു പ്രത്യേക കമ്മിഷനെ നിയോഗിക്കുകയും അവരുടെ വിശദമായ അന്വേഷണപഠനത്തിനുശേഷം സമർപ്പിക്കുന്ന നിർദ്ദേശങ്ങൾ നടപ്പിലാക്കുകയുമായിരിക്കും ചെയ്യുക. ഒരു ജനാധിപത്യസ്വാതന്ത്ര്യവും പരിമിതപ്പെടുത്തുകയില്ല.

ചോദ്യം:- ബി.ജെ.പിയുടെ തിരഞ്ഞെടുപ്പു പ്ര



ചാരണപരിപാടിയിൽ ഏതെല്ലാം പ്രശ്നങ്ങൾക്കായിരിക്കും മുൻതൂക്കം നല്കുക?

ഉത്തരം:- 1996 ജനുവരി 1-ാം തീയതി മുതൽ ബി.ജെ.പി ഒരു 'പരിവർത്തൻ യാത്ര' ആരംഭിക്കുന്നു. നാല്പത്തിയൊന്നു ദിവസം രാജ്യമെമ്പാടും ഈ ജാഥ സഞ്ചരിക്കും. തെക്കുനിന്നു ഞാനും വടക്കുനിന്നു വാജ്‌പേയും നയിക്കുന്ന രണ്ടു ജാഥകളാണിത്. കോൺഗ്രസ്സ് ഭരണത്തിനെതിരായും പുതിയൊരു മാറ്റത്തിനായും ജനങ്ങളെ ഉദ്ബോധിപ്പിക്കുവാനാണ് ഈ പരിപാടി ആസൂത്രണം ചെയ്തിട്ടുള്ളത്. പ്രധാനമായും മൂന്നു പ്രശ്നങ്ങളാണ് ഞങ്ങൾ ഉയർത്തിപ്പിടിക്കുന്നത്. (1) അഴിമതി, (2) രാഷ്ട്രീയ ക്രിമിനൽവൽക്കരണം, (3) ദേശീയ സുരക്ഷയിലുണ്ടായിരിക്കുന്ന പ്രതിസന്ധി. അഴിമതിയുടെ ഏറ്റവും നല്ല ഒടുവിലത്തെ ഉദാഹരണമാണല്ലോ ടെലികോം പ്രശ്നം. കോൺഗ്രസ്സ് ഇന്ന് അഴിമതിക്കാരായ സുഖ്റാംമാരാൽ നിറഞ്ഞിരിക്കുന്നു. അതുപോലെ രാഷ്ട്രീയ ക്രിമിനലിസത്തിന്റെ ഏറ്റവും മികച്ച നിദർശനമാണ് തന്തൂരി അടുപ്പിലിട്ട് നൈനാസാഹ്നിയെ ചുട്ടെരിച്ച സംഭവം. നമ്മുടെ രാജ്യത്തിന്റെ സുക്ഷിതത്വം ഇന്ന് അങ്ങേയറ്റം പ്രതിസന്ധിയിലാണ്. പുരുളിയയിൽ വിമാനംവഴി ആയുധം നിക്ഷേപിച്ചത് നമ്മെ നടുക്കുന്ന സംഭവമാണ്. അതുകൊണ്ട് ഇന്ത്യയിൽ ഒരു മാറ്റത്തിനു സമയമായിരിക്കുന്നു. 1996-ഈ മാറ്റത്തിലേക്കുള്ള ആദ്യ ചുവടുവയ്പായിരിക്കും.

ചോദ്യം:- കേരളത്തിൽ ബി.ജെ.പിക്ക് എത്രത്തോളം സ്വാധീനം സൃഷ്ടിക്കാനാവും?

ഉത്തരം:- കേരളത്തിൽ രണ്ടു മുന്നണികളിലായി രാഷ്ട്രീയം തളച്ചിടപ്പെട്ടിരിക്കുകയാണ്. ഒരുവശത്ത് സുഖ്റാംമാരുടെ മുന്നണി. മറുവശത്ത് സ്റ്റാലിനെ വാഴ്ത്തുന്നവരുടെ മുന്നണി. കഴിഞ്ഞകുറി ഞാൻ കേരളത്തിൽ വന്നപ്പോൾ കോഴിക്കോട്ടു പോയിരുന്നു. അവിടെ നഗരത്തിൽ, തെരുവോരത്ത് സ്റ്റാലിന്റെ കൂറ്റൻ കട്ടൗട്ടുകളും പോസ്റ്ററുകളും പതിച്ചുവച്ചിരിക്കുന്നതു കണ്ടു. ആരാണ് ഈ സ്റ്റാലിൻ? ഏകാധിപത്യത്തിന്റെ പ്രതിനിധിയാണ്. ദശലക്ഷക്കണക്കിനു മനുഷ്യരെ കൂട്ടക്കുരുതിക്കിരയാക്കിയ ആളാണ്. സോവിയറ്റ് യൂണിയൻ എന്ന രാജ്യം ഛിന്നഭിന്നമാക്കിയത് ഈ സ്റ്റാലിൻമാരാണ്. ഞാൻ അദ്ഭുതപ്പെടുന്നു, കേരളംപോലെ വിദ്യാസമ്പന്നമായ ഒരു സമൂഹം ഇക്കാലത്തും സ്റ്റാലിനെ ആരാധിക്കുന്നു. ഇവിടെ അഴിമതിക്കാരായ സുഖ്റാംമാരിലും ഏകാധിപതികളായ സ്റ്റാലിന്മാരിലും രാഷ്ട്രീയം തളഞ്ഞുകിടക്കുന്നു. ഈ മുന്നണിരാഷ്ട്രീയം തകർക്കപ്പെടണം. ഒരിക്കൽ ബി.ജെ.പി അതിൽ വിജയിച്ചാൽ, ബി.ജെ.പിക്ക് ഒരു തുടക്കം കിട്ടിയാൽ തീർച്ചയായും കേരളവും ഞങ്ങൾ പിടിച്ചടക്കും. അതാണ് ഞങ്ങളുടെ ചരിത്രം.

ചോദ്യം:- 1992-ൽ അഹമ്മദാബാദിൽ നടന്ന ബി.ജെ.പി നാഷണൽ എക്സിക്യൂട്ടീവ് യോഗത്തിൽ വച്ച് വാജ്‌പേയ് പ്രഖ്യാപിച്ചു, താങ്കളായിരിക്കും ഇന്ത്യയുടെ അടുത്ത പ്രധാനമന്ത്രിയെന്ന്. 1995-ൽ ബോംബെ സമ്മേളനത്തിൽവച്ചു താങ്കൾ പ്രഖ്യാപിച്ചു, വാജ്‌പേയ് ആയിരിക്കും അടുത്ത ഇന്ത്യൻ പ്രധാനമന്ത്രി എന്ന്. ഈ മാറ്റം എന്തുകൊണ്ടാണ്?

ഉത്തരം:- ഞാനാണ് പാർട്ടി പ്രസിഡന്റ്. അതുകൊണ്ട് അത്തരത്തിലൊരു പ്രഖ്യാപനം നടത്താൻ എനിക്ക് അവകാശമുണ്ട്. വാജ്‌പേയ് സീനിയറായ രാഷ്ട്രീയ നേതാവാണ്.

കോൺഗ്രസ്സിനെതിരെ ബി.ജെ.പിയെ 'എത്തിക്കൽ ആൾടർനേറ്റീവാക്കി' ഉയർത്തുന്ന ഘടകങ്ങൾ കുറഞ്ഞുവരികയാണെന്ന അവസ്ഥ നാം ശ്രദ്ധിക്കണം. അഴിമതിയും സ്വജനപക്ഷപാതവും ആ പാർട്ടിക്കുള്ളിലും സ്വന്തം വഴികൾ കണ്ടെത്തിക്കഴിഞ്ഞിരിക്കുന്നു. വ്യവസായിയായ സുരീന്ദർ ജെയിന്റെ ഡയറിക്കുറിപ്പുകളിൽ എൽ.കെ. അദ്വാനി 68 ലക്ഷം രൂപ ഒരു ഇടത്തട്ടുകാരൻ മുഖേന കൈപ്പറ്റിയതായി പരാമർശമുണ്ട്. ഒപ്പം ഹവാല ഇടപാടിലും അദ്വാനിയുടെ പേര് പറഞ്ഞുകേൾക്കുന്നു-അവ അദ്ദേഹം നിഷേധിച്ചിട്ടുണ്ടെങ്കിൽക്കൂടിയും. ബോംബെയിലെ ബി.ജെ.പിയുടെ പ്രമുഖ വക്താക്കളിലൊരാളായ പൂർണ്ണിമാ ഗോരാഗാന്ധി അവരുടെ മണ്ഡലത്തിലുള്ള ഒരു സ്വർണ്ണവ്യാപാരിയിൽനിന്നും 50,000 രൂപ നേടിയെടുക്കാൻ ശ്രമിച്ചതിനു സസ്പെൻഡ് ചെയ്യപ്പെടുകയുണ്ടായി. എന്നാൽ ബി.ജെ.പി മഹിളാവിഭാഗത്തിന്റെ പ്രതിനിധി ചന്ദ്രകാന്താ ഗോയൽ പറഞ്ഞത് പൂർണ്ണിമ, വിജയരാജസിന്ധ്യയ്ക്കുവേണ്ടി പണം സ്വരൂപിക്കുകയായിരുന്നു എന്നാണ്. മദ്ധ്യപ്രദേശിലെ മുഖ്യമന്ത്രിയായിരുന്ന സുന്ദർലാൽ പട്വയ്ക്ക് മുഹമ്മദ് ഷാഫി എന്ന മയക്കുമരുന്ന് കള്ളക്കടത്തുകാരനുമായി ബന്ധമുള്ളതായും ഒരാരോപണം നിലനില്ക്കുന്നു. ഷാഫിയുടെ വീട് പൊലീസ് റെയ്ഡുചെയ്ത് അടുത്തിടെ ഏഴുകോടി രൂപയുടെ മയക്കുമരുന്നുകൾ കണ്ടെടുത്തിട്ടുണ്ട്. ഗുജറാത്തിൽ ഇപ്പോഴും തുടരുന്ന ഗ്രൂപ്പ് വഴക്കുകൾ ബി.ജെ.പിയുടെ അച്ചടക്കസ്വഭാവത്തെ ആഴത്തിൽ അപകടത്തിലാക്കിയിട്ടുണ്ട്. ഗുജറാത്ത് മുഖ്യമന്ത്രി കേശുഭായ്പട്ടേലിനെതിരെ ശങ്കർസിംഗ് വഗേല നടത്തിയ കുരിശുയുദ്ധം ഒടുവിൽ പട്ടേലിന്റെ സ്ഥാനനഷ്ടത്തിൽ കലാശിച്ചെങ്കിലും ചേരിപ്പോരുകൾ ഇപ്പോഴും അവസാനിച്ചിട്ടില്ല. ഉത്തർപ്രദേശിൽ മുലായംസിംഗിനെതിരെ മായാവതിയെ പിന്തുണച്ച ബി.ജെ.പിയുടെ നയം അവസരവാദ രാഷ്ട്രീയമായിരുന്നു എന്നത് പിന്നീടുള്ള ദിവസങ്ങൾ അസന്ദിഗ്ദ്ധമായി തെളിയിച്ചു. മുലായംസിംഗിനെ മറിച്ചിട്ടുവന്ന മായാവതിയെ ഏതാനുംനാൾ സംരക്ഷിച്ച്, ഒടുവിൽ കല്യാൺസിംഗിന്റെ സമ്മർദ്ദത്തിനു വഴങ്ങി മായാവതിയുടെ കാലുവാരി ഉത്തർപ്രദേശ് ഗവർണ്ണർഭരണത്തിനു വിട്ടുകൊടുത്തതിൽ ബി.ജെ.പിയുടെ പങ്കു ചെറുതല്ല. ഇദിഗാമൈദാൻ കലാപവു ഉറുദു ന്യൂസ് ബുള്ളറ്റിൻപ്രശ്നവും ചേർന്ന് ബി.ജെ.പിയുടെ ഹിംസാത്മകമായ കേഡർസ്വഭാവത്തെ വെളിപ്പെടുത്തിയിട്ടുണ്ട്. താരതമ്യേന അഴിമതിയും വിഭാഗീയതയും ക്രിമിനലിസവും കുറവാണെന്നതാണ് ബി.ജെ.പിയെ കോൺഗ്രസ്സിനും ഇതര പാർട്ടികൾക്കുമെതിരെ ശക്തിപ്പെടുത്തുന്നതെന്നു മാത്രം.

കഴിഞ്ഞ ഡിസംബറിൽ ബോംബെയിൽ നടന്ന ബി.ജെ.പി അഖിലേന്ത്യാ കൺവെൻഷന്റെ പ്രധാന വേദിയിൽ ശ്രദ്ധേയമായ ഒരു വ്യത്യാസമുണ്ടായിരുന്നു. സാധാരണഗതിയിൽ അണിയറ തിരശ്ശീലയിൽ താമരയുടെ ചിത്രമാണ് ബി.ജെ.പി സമ്മേളനങ്ങളിൽ കാണുക. ഇക്കുറി 17-ാം നൂറ്റാണ്ടിൽ ഷാജഹാൻ നിർമ്മിച്ച റെഡ്ഫോർട്ടിന്റെ ചിത്രമായിരുന്നു. ഈ ചിത്രമാറ്റം ബി.ജെ.പിയുടെ ആത്മവിശ്വാസത്തിന്റെ പുതിയ പ്രതീകമാണ്.





അനേകമനേകം മിന്നൽപ്പിണരുകൾ ഒന്നുചേർന്നുണ്ടായ ഇടിത്തീയായിരുന്നു വയലാർ സമരം.

# വയലാർസമരത്തിന്റെ നീറുന്നൊരോർമ്മ

## എം.ഇ. ആർതർ



ഓരോരുത്തർക്കായി കഞ്ഞി വിളമ്പിത്തുടങ്ങി. എല്ലാവർക്കും നല്ല വിശപ്പുണ്ട്. എങ്കിലും ആരും കഞ്ഞികുടിച്ചു തുടങ്ങിയിട്ടില്ല. കോട്ടിമടക്കിക്കുത്തിയ പ്ലാവിലയുമായിരിക്കുകയാണ്. ഒരുമിച്ചു വേണം കഞ്ഞി കുടിച്ചുതുടങ്ങുവാൻ. തെക്കുനിന്നു വരുന്നു. അതോ വടക്കുനിന്നോ. ക്യാമ്പിൽ ഒന്നുരണ്ടു ദിവസമായി പട്ടാളത്തിന്റെ വരവു കാത്തിരിക്കുകയാണ്.

പട്ടാളം വന്നതു കരമാർഗ്ഗമല്ല. ജലമാർഗ്ഗമായി ബോട്ടിൽ കിഴക്കുനിന്ന്. ഒരു ശബ്ദം. അതു രാവിലെ കേട്ടതുപോലെ വിമാനത്തിന്റേതായിരിക്കും എന്നു സഖാക്കൾ കരുതി. എന്നാൽ അതു ബോട്ടിന്റേതായിരുന്നു. ശബ്ദം അടുത്തടുത്തു വരുന്നു. നിമിഷനേരത്തിനകം ബോട്ടുകൾ നിരനിരയായി എത്തിക്കഴിഞ്ഞു. കൈയിലിരുന്ന കോട്ടിക്കുത്തിയ പ്ലാവില ദൂരെയെറിഞ്ഞു. സഖാക്കൾ വാരിക്കുന്തവുമായി അണിയണിയായി മുന്നോട്ടു ചാടി. പട്ടാളക്കാർ ബോട്ടിലിരുന്നും കരയിൽ ചാടിയിറങ്ങിയും വെടിവച്ചു തുടങ്ങി. ചിലർ തൈത്തെങ്ങുകളുടെ മറപറ്റിനിന്ന് മെഷീൻഗൺ സ്റ്റാൻഡിൽ ഉറപ്പിക്കുന്നു. നിമിഷങ്ങൾക്കകം അന്തരീക്ഷത്തിനു ചൂടു പിടിച്ചു. രൂക്ഷമായ ഏറ്റുമുട്ടൽ. വായുവിൽ കരിമരുന്നിന്റെ മണം.

കോയിക്കൽ അമ്പലത്തിന്റെ പടിഞ്ഞാറേ തോടു ചാടിക്കടന്ന് പത്മുപിള്ളയുടെ വേലിയിറമ്പിൽക്കൂടി ഞാൻ വടക്കോട്ട് ഓടി. അടുത്തനിമിഷത്തിൽ എന്തും സംഭവിക്കാം. വെടിയുണ്ടകൾ നാലുപാടും ചീറിപ്പായുകയാണ്. ജീവനും കൈയിൽപ്പിടിച്ചുകൊണ്ട് ഓടി. അവിടെയെല്ലാം തോടും ചാലും ചിറയും. അതെല്ലാം എങ്ങനെ തരണംചെയ്തു എന്നെനിക്കറിയില്ല. എനിക്കൊന്നും ഓർമ്മയില്ല. വാഴിക്കാപ്പള്ളി കൊച്ചാൻ പണിക്കരുടെ പടിഞ്ഞാപ്പുറത്തുകൂടി വടക്കോട്ടു വച്ചുപിടിച്ചു. അതൊരു ഇടവഴിയായിരുന്നു. ഞാൻ ഓടുകയല്ല; പറക്കുകയാണ്. എന്റെ നെഞ്ചിടിപ്പ് എനിക്കുതന്നെ കേൾക്കാം. സർപ്പക്കാവുകളും ചിത്രകൂടങ്ങളും വള്ളിപ്പടർപ്പുകളും ബലിപ്പുരകളും ഇടകലർന്നു കാണാം.



കമ്പിവേലിയും മുൾപ്പടർപ്പുകളുമൊക്കെ ചാടിക്കടന്ന് പെരുവഴിയിലെത്തി വടക്കോട്ടുതന്നെ പാഞ്ഞു. പട്ടാളക്കാർ ആരുമില്ല. വരാനുള്ള വഴിയുമില്ല. ആശ്വാസമായി. സർവ്വത്ര നിശ്ശബ്ദത. ഞാനവിടെ അല്പം നിന്നു. കിതപ്പു തീർത്തു. വയലാർ രാമവർമ്മ വിലാസം ഹൈസ്കൂളിന്റെ, അന്ന് അതൊരു എൽ.പി സ്കൂളായിരുന്നു. കിഴക്കേ നാട്ടുവഴിയിലെത്തി. വടക്കോട്ടു പോയി. നേരം ഉച്ചയായി. ഒരു കുഞ്ഞിനെപ്പോലും കാണാനില്ല. പകലന്തിയോളം തൊണ്ടുതല്ലിക്കൊണ്ടിരിക്കുന്ന കേളമംഗലം പ്രദേശം. കയർപിരിത്തൊഴിലാളികളുടെ കേന്ദ്രസ്ഥാനം. തൊണ്ടുതല്ലിന്റെ കടപടാശബ്ദമില്ല. കയർ പിരിക്കുന്ന റാഡിന്റെ കറകറാ ശബ്ദവുമില്ല. കയർ പിരിക്കുന്നവരുടെ അട്ടഹാസമോ, പൊട്ടിച്ചിരികളോ ഇല്ല. തൊണ്ടുമടയിലിറങ്ങി തൊണ്ടെടുത്തു ചെറുവള്ളങ്ങളിൽ നിറയ്ക്കുന്ന ആളുകളേയും കാണാനില്ല. ശബ്ദായമാനമായിരുന്ന കേളമംഗലം കടവ് നിശ്ശബ്ദതയിൽ നിദ്ര കൊള്ളുകയാണ്. എന്തു ചെയ്യണം? എങ്ങോട്ടു പോകണം? എവിടെ ഇരിക്കണം? ഒരു രൂപവുമില്ല. നടന്നുനടന്ന് എട്ടുപുരയ്ക്കലേക്കു പോകുന്ന കവലയിലെത്തി. പൊന്നാംവെളിയിൽനിന്നു വരുന്ന ഇടവഴി, പെരുവഴിയുമായി സന്ധിക്കുന്നിടം. പാറേഴന്റെ പള്ളിക്കൂടത്തിന്റെ അടുത്ത്. തെക്കുവടക്കുള്ള പെരുവഴി. നടക്കുമ്പോൾ കാലു താഴ്ന്നുപോകുന്ന ചൊരിമണൽ. പടിഞ്ഞാറുവശം മണ്ണെടുത്തു താഴ്ത്തിയ ഭാഗം. അവിടെ തൈത്തെങ്ങുകൾ പീലിവിടർത്തി ആടുന്നു. സമീപസ്ഥലങ്ങൾ കണ്ടൽച്ചെടികളും കൈതപ്പടർപ്പുകളും. തോടും ചാലും നിറഞ്ഞ ചതുപ്പുവനം. വഴിയിൽ നിന്നാൽ പടിഞ്ഞാറുനിന്നു വരുന്നവരെ കാണുകയില്ല. തൈത്തെങ്ങുകളുടെ പീലിയോലയുടെ മറവ്. മണ്ണെടുത്തു നിരപ്പാക്കിയ കുഴിയിൽക്കൂടി മുകളിലോട്ടു കയറിയാലേ പടിഞ്ഞാറുനിന്നു വരുന്നവരെ കാണുകയുള്ളു.

ഒരു വലിയപ്പൻ. വെളുത്ത നിറം. ദീർഘകായൻ. സ്വർണ്ണമാലയിൽ കോർത്ത കാശുരൂപം കഴുത്തിൽ. രണ്ടാംമുണ്ടു തോളത്ത്. എനിക്ക് ആശ്വാസമായി. ഒരാളെയെങ്കിലും കാണാൻ കഴിഞ്ഞല്ലോ. അയാൾ നടപ്പാതയിൽക്കൂടി കിഴക്കോട്ടു വന്നതാണ്. എന്നെ കണ്ട് ആ വലിയപ്പൻ നിന്നു. അദ്ദേഹത്തിന്റെ മുഖം സഹതാപാർദ്രമായി. "മോനേ, നീ എവിടെപ്പോകുന്നു? ഇതുപോലെ പുസ്തകവും കടലാസ്സുമൊക്കെ കക്ഷത്തിൽ കൊണ്ടുനടക്കുന്നവരെയല്ലേ പട്ടാളക്കാർ വെടിവച്ചു കൊല്ലുന്നത്?" വലിയപ്പൻ ഒരുവിധം പറഞ്ഞുനിർത്തി. പുസ്തകവും കടലാസ്സുമൊക്കെ കൊണ്ടുനടക്കുന്നവരെ വെടിവച്ചു കൊല്ലുകയോ? ഇദ്ദേഹത്തോട് എന്തു പറയണമെന്ന് ആലോചിക്കുന്നതിനിടയിൽ അയാൾ കിഴക്കോട്ട് ഓടുന്നു. ഞാൻ അമ്പരന്നു. കിഴക്കോട്ടോടുന്ന വലിയപ്പനേയും പടിഞ്ഞാറേ തൈത്തെങ്ങുകളുടെ ഇടയിലൂടെയും മാറിമാറി നോക്കി. തോക്കേന്തിയ പട്ടാളക്കാർ കിഴക്കോട്ടു വരിവരിയായി വരികയാണ്. അയ്യോ ചതിച്ചു." ചുമലിൽ തോക്ക്. മുതുകിൽ അരിച്ചുനിറച്ച ബാഗ്. വാട്ടർബോട്ടിൽ. ഭക്ഷണസാധനങ്ങൾ അവർ പൊന്നാംവെളിയിൽനിന്ന് ഒളതല വഴി നടന്ന് പ്ലാശ്ശേരിച്ചിറ കടന്ന് വയലാർ ക്യാമ്പിലേക്കു പോകുകയാണ്. പടിഞ്ഞാറോട്ടു നോക്കിനിന്ന വലിയപ്പൻ പട്ടാളക്കാരെ തൈത്തെങ്ങുകളുടെ ഇടയിൽക്കൂടി അകലെവച്ചുതന്നെ കണ്ടു. അദ്ദേഹം ഓടി രക്ഷപ്പെട്ടു. തൈത്തെങ്ങോലകളുടെ മറകൊണ്ട് അവരെന്നെ കണ്ടില്ല. വളവുതിരിഞ്ഞു വഴിയിലെത്തിയാൽ എന്നെയാവും ആദ്യം കാണുക. ഓടിയാൽ ഒരുപക്ഷേ, രക്ഷ കിട്ടും. ജീവിതവും മരണവും തമ്മിൽ നേരിയ ഓലനിഴലുകളുടെ വ്യത്യാസം മാത്രം. ഞാനാകെ അമ്പരന്നു. അവരടുത്തു വന്നു. വഴിയുടെ എതിർവശത്തെ തൈയുടെ മറപിടിച്ചു കണ്ടൽക്കാടിന്റെ ഇടയിൽക്കൂടി പതുങ്ങിപ്പതുങ്ങി പട്ടാളത്തിന്റെ ദൃഷ്ടിയിൽ നിന്ന് ഒഴിഞ്ഞുമാറി ഒളിച്ചിരുന്നു. ഒരു രക്ഷയുമില്ല. വീണ്ടും വീണ്ടും പട്ടാളക്കാർ നടന്നുനീങ്ങുകയാണ്. അല്പം പടിഞ്ഞാറുമാറി വഴിയുടെ തെക്കുവശത്തുള്ള ഒരു വീടിന്റെ പടിയകത്തേക്ക് ഓടിക്കയറി.



ഈ കായലിലൂടെ പട്ടാളം ബോട്ടിൽ വന്നിറങ്ങി

ആ വീട്ടിലെ വലിയമ്മ കൊയ്ത്തരിവാളുമായി എന്റെ നേരേ ചാടിവീണു. "എന്താടാ, പൊറുപ്പിക്കേലേ? അരിഞ്ഞുകളയും ഞാൻ." വലിയമ്മ അലറി. വലിയമ്മ കലികൊണ്ടു വിറയ്ക്കുകയാണ്. ഞാനാകെ വിയർത്തൊലിച്ചു. പ്രജ്ഞയറ്റതുപോലെ തോന്നി. തൊഴുതുകൊണ്ടു വലിയമ്മയോടു സങ്കടമുണർത്തി. "എന്റെ പൊന്നു വലിയമ്മേ എന്നെ രക്ഷിക്കണം. പട്ടാളക്കാർ എത്തിക്കഴിഞ്ഞു. അവരെന്നെ വെടിവച്ചു കൊല്ലും. വലിയമ്മയ്ക്കും എന്നെപ്പോലുള്ള മക്കൾ കാണുമല്ലോ." ഞാൻ താണുവീണപേക്ഷിച്ചു. മക്കൾ എന്ന വാക്കു കേട്ടപ്പോൾ വലിയമ്മയുടെ കലിയടങ്ങി. മുഖം സ്നേഹാർദ്രമായി. ഓങ്ങിയ കൊയ്ത്തരിവാൾ കൈയിൽ താഴ്ത്തിപ്പിടിച്ചു. "എടാ. നീ ക്യാമ്പിൽനിന്നു വരികയാണില്ലേ? ഞാനോർത്തു പട്ടാളക്കാരുടെ ചാരനാണെന്ന്. പറയൂ. ഞാൻ നിനക്കുവേണ്ടി എന്തുചെയ്യണം?" ആ വലിയമ്മ എനിക്കുവേണ്ടി എന്തു സഹായവും ചെയ്യാൻ തയ്യാറായി. "എനിക്കിവിടെ ഒരു അഭയം തന്നാൽ മതി." ഞാൻ അപേക്ഷിച്ചു. നിന്നെപ്പോലുള്ള മക്കൾ എനിക്കുമുണ്ട്. അവരൊക്കെ ഇന്നലെത്തന്നെ വാരനാട്ടു ഞങ്ങളുടെ കുടുംബവീട്ടിലേക്കു താമസം മാറ്റി. അവരെന്നെയുംകൂടെ കൊണ്ടുപോകാൻ വിളിച്ചതാണ്. മരണം ജീവിതത്തിൽ ഒന്നേയുള്ളു. എത്ര ഭയപ്പെട്ടാലും മരണം വരും. പൊലീസിന്റെ കോഞ്ഞാടക്കളിക്കു കീഴടങ്ങി ജീവിക്കുന്നതിൽ ഭേദം മരിക്കുകയല്ലേ? ആരെങ്കിലും വന്നോട്ടെ. ഞാനവനെയൊക്കെ അരിഞ്ഞുവീഴ്ത്തും. താഴത്തിട്ട അരിവാൾ വീണ്ടും അവർ കൈയിലെടുത്തു. വലിയമ്മ മുറിക്കകത്തുനിന്ന് ഒരു കൊരണ്ടിപ്പലക എനിക്ക് ഇട്ടുതന്നു. ഞാൻ ആ കൊരണ്ടിപ്പലക വരാന്തയിൽ ഓലവിരിയുടെ മറയിലേക്കു മാറ്റിയിട്ട് അതിലിരുന്നു. അവർ കൊയ്ത്തരിവാളുമായി വീണ്ടും പടിക്കൽപ്പോയി കാവൽ നിന്നു. വേലമാം എന്നാണ് ആ വീടിന്റെ പേര്. വെളുത്തു തടിച്ചു കുറിയ ശരീരം. ആഭിജാത്യമുള്ള മുഖഭാവം. അൻപതു വയസ്സോളം തോന്നിക്കും. ആ വേലമാത്തിലെ സ്നേഹനിധിയായ വല്യമ്മയുടെ സഹായം ഞാനിപ്പോഴും നന്ദിയോടെ ഓർക്കുന്നു.

**അങ്ങകലെ തെക്കു വെടി കേൾക്കുന്നു. അതു വയലാർ ക്യാമ്പിലാകാം. വീണ്ടും വീണ്ടും വെടിമുഴക്കം. പെട്ടെന്നു സമീപത്തും വെടിപൊട്ടി. തുടർച്ചയായി വീണ്ടും വീണ്ടും. ഞാൻ ഞെട്ടിത്തെറിച്ചു പോയി.**

ഞാനവിടെ ഇരുന്നു വിശ്രമിച്ചു. നഷ്ടപ്പെട്ട ശക്തി വീണ്ടെടുത്തു. വഴിയിൽക്കൂടി പട്ടാളക്കാർ പോകുന്നത് അവിടെയിരുന്നാൽ കാണാം. പട്ടാളക്കാരുടെ വരവു നിലച്ചു. കഴിയുന്നതും വേഗം വീട്ടിലെത്തണം. അതായിരുന്നു അടുത്ത ചിന്ത. എന്തും സംഭവിക്കാം. അതിനുള്ളിൽ വീട്ടിലുള്ളവരെ ഒന്നു കാണണം. ഞാനെഴുന്നേറ്റു. വേലമാത്തിൽനിന്നു പടിഞ്ഞാറോട്ടു നോക്കി. പ്ളാശ്ശേരിച്ചിറവരെ അവിടെനിന്നാൽ കാണാം. പട്ടാളക്കാർ പൊയ്ക്കഴിഞ്ഞു. വലിയമ്മ ഒരു സെൻട്രിയെപ്പോലെ കൊയ്ത്തരിവാളും പിടിച്ച് ഒരേനില്പിൽ പടിക്കൽ നില്ക്കുകയാണ്. ഞാനവരോടു യാത്രപറഞ്ഞു പുറത്തിറങ്ങി. ശരീരം വിറയ്ക്കുന്നു. പാദങ്ങൾ മുമ്പോട്ടു നീങ്ങുന്നില്ല. ബദ്ധപ്പെട്ടു നടന്ന് പ്ളാശ്ശേരിച്ചിറയിലെത്തി. അരയൊപ്പം വെള്ളമുള്ള ചാലാണ് ചിറയുടെ ഇരുവശവും. വെള്ളത്തിനു മീതേ രണ്ടടിയോളം കപ്പപ്പായൽ വളർന്നുകിടക്കുകയാണ്. ജലപ്പരപ്പിനു താഴെ തിങ്ങി മുള്ളൻപായലും. ചിറയുടെ ഇരുവശവും കൈതക്കാടുകൾ. പക്ഷികൾപോലും ചിലയ്ക്കുന്നില്ല. വായു ചലിക്കുന്നില്ല. സർവ്വത്ര ശാന്തം. ശ്മശാന മൂകത. ആ കപ്പപ്പായൽ ചലിക്കുന്നു!! ആ കരിനീല ജലപ്പരപ്പിൽ അവിടവിടെ ഒരിളക്കം. ഞാനാകെ അമ്പരന്നു. ജലത്തിനടിയിലും പട്ടാളക്കാരുണ്ടോ? യുദ്ധകാലത്തു മുങ്ങിക്കപ്പൽവഴി പട്ടാളം വന്നു വെടിവയ്ക്കുമെന്നു ഗംഗാധരക്കുറുപ്പുസാർ ക്ളാസ്സിൽ പറഞ്ഞ കാര്യം ഞാനോർത്തു. അപകടം എന്നെ പിന്തുടരുന്നോ? ഞാനാകെ വിഷമിച്ചു. മുമ്പോട്ടു നീങ്ങാൻ കഴിയാതെ നിന്നുപോയി. ചിറയുടെ മദ്ധ്യത്തിൽ ഒരു ചീപ്പ്. അതിനുമീതെയുള്ള തടിപ്പാലം കടന്നുവേണം ചിറയുടെ മറുഭാഗത്തെത്താൻ. ആ പാലം കയറാൻ മടിച്ച് പടിഞ്ഞാട്ടു നോക്കി നിന്നുപോയി. പട്ടാളം വരുന്നില്ല. കിഴക്കോട്ടു നോക്കി. ഒരു കുഞ്ഞിനെപ്പോലും കാണാനില്ല. സർവത്ര വിജനമാണ്. കപ്പപ്പായലിന്റെ ഇളക്കം കൂടിക്കൂടി വരുന്നു.

പട്ടാളത്തെ കണ്ടു ഭയന്നോടി ആ കരിനീല ജലത്തിൽ മുങ്ങിക്കിടന്ന ഏതാനുംപേർ കപ്പപ്പായലിനിടയിൽക്കൂടി മുകളിലേക്കു പൊങ്ങിവരുന്നു. അവർ എന്നെക്കണ്ട് അദ്ഭുതപ്പെട്ടു. വായിൽ നിറച്ചിരുന്ന വെള്ളം തുപ്പിക്കൊണ്ടു പരിഭ്രമത്തോടുകൂടി ചോദിച്ചു, "ഇതിലേ വന്നവർ എങ്ങോട്ടു പോയി?" കുറച്ചുമുമ്പ് അതിലേ കടന്നുപോയ പട്ടാളക്കാരെ ഉദ്ദേശിച്ചാണ് അവരുടെ ചോദ്യം. "അവർ കിഴക്കോട്ടു പോയി. വയലാർ ക്യാമ്പിലേക്കു പോയതാവാം." ഞാൻ മറുപടി പറഞ്ഞു. കപ്പപ്പായലിനിടയിൽ മുങ്ങിക്കിടന്ന പലരും അവിടവിടെയായി വെള്ളവും തുപ്പിക്കൊണ്ടു പൊങ്ങിത്തുടങ്ങി. ആ കായലിലും ചാലിലുമൊക്കെ ആളുകൾ. വൃദ്ധന്മാരും വൃദ്ധകളും, യുവതികളും യുവാക്കന്മാരുമൊക്കെ അതിൽപ്പെടും. ഉടുവസ്ത്രം ശരീരത്തോട് ഇഴുകിച്ചേർന്ന് തലയിൽ ചേറും ചെളിയും; തലനാരിഴകളിൽക്കൂടി വെള്ളം ഇറ്റിറ്റു വീഴുന്നു. തോളിൽ തങ്ങിയിരിക്കുന്ന മുള്ളൻപായലിൽക്കൂടി ചെളിവെള്ളം ഒലിച്ചിറങ്ങുന്നു. ആ ജലധാരയിൽപ്പെട്ട് ശരീരത്തിൽ ഇഴുകിപ്പിടിച്ചിരിക്കുന്ന പായൽ കീഴ്പോട്ടിറങ്ങുന്നു. അവരിതൊന്നും അറിയുന്നതേയില്ല. എല്ലാവരുടെയും മുഖത്തു ഭയവും പരിഭ്രാന്തിയും. അവരെന്നെ ഉറ്റുനോക്കിക്കൊണ്ടിരിക്കുന്നു. ഞാനവരെക്കാളും അവശനാണ്. "നിങ്ങളെന്തിന് ഇവിടെ മുങ്ങിക്കിടക്കുന്നു? പട്ടാളക്കാർ പൊയ്ക്കഴിഞ്ഞു. നമുക്കിനി വീട്ടിലേക്കു പോകാം." ഞാൻ ബദ്ധപ്പെട്ടു പറഞ്ഞൊപ്പിച്ചു. അവരതു വിശ്വസിച്ചില്ല. ശത്രുവിനെയും മിത്രത്തെയും തിരിച്ചറിയാൻ വയ്യ. അവർ എന്നെ പട്ടാളക്കാരുടെ ചാരനായി കരുതിയിരിക്കാം. തള്ളവിരലും ചൂണ്ടുവിരലും വളച്ചു മൂക്കുപൊത്തി വീണ്ടും കപ്പപ്പായലിനിടയിലേക്കു മറഞ്ഞു വെള്ളത്തിൽ മുങ്ങി. വീണ്ടും വിജനത. വെള്ളത്തിന്റെ ഇളക്കവും കപ്പപ്പായലിന്റെ ചലനവും മാത്രം അവശേഷിച്ചു.

ഞാൻ വീട്ടിലെ കാര്യമോർത്തു. കൊറ്റേഴത്ത് എന്നാണ് വീട്ടുപേര്. വൃദ്ധനായ വലിയച്ഛനാണ് അദ്ദേഹം വിഭാര്യനുമാണ്. കണ്ണിനു കാഴ്ചയില്ലാത്ത വലിയമ്മ. കല്യാണിച്ചേച്ചി. അവരെവിടെ? അവർക്കെന്തു സംഭവിച്ചിരിക്കും? കണ്ണീർക്കണങ്ങൾ എന്റെ കവിളുകളിൽക്കൂടി ഒഴുകി. കാഴ്ച നഷ്ടപ്പെട്ടതായിത്തോന്നി. പരിസരം കറങ്ങുകയാണ്. ശരീരം വിറച്ചു. ആസകലം വിയർത്തു. മുമ്പോട്ടു നീങ്ങാൻ ഞാൻ ശ്രമിച്ചു. കാലുകൾ ഇളകുന്നില്ല. ഞങ്ങളുടെ പരദേവതയായ ഉളതലകണ്ടേകാരനെ മനസ്സിൽ ധ്യാനിച്ചു വഴിപാടുകൾ നേർന്നു. ബദ്ധപ്പെട്ടു മുന്നോട്ടു നീങ്ങി. ഇരുവശവും വളർന്നുനില്ക്കുന്ന കൈതപ്പടർപ്പുകളുടെ മുള്ളുകൾ വകഞ്ഞൊതുക്കിക്കൊണ്ട് പ്ളാശ്ശേരിച്ചിറയുടെ പാലം കടന്നു പടിഞ്ഞാട്ടു നടന്നു. ഇടവഴിയിൽക്കൂടി വടക്കോട്ടു തിരിഞ്ഞു തോടു നീന്തി മറ്റൊരു ചിറയിലെത്തി. പിന്നെ ആ ചിറയിൽക്കൂടി പടിഞ്ഞാറോട്ടാണു വഴി. പെലേറ വേലുവിന്റെ മാടത്തിന്റെ മുറ്റത്തുകൂടി വടക്കോട്ടു ചെന്നു കണ്ടേകാരൻ ക്ഷേത്രത്തിന്റെ പിറകിൽക്കൂടി രാമന്റെ ചായക്കടയുടെ മുമ്പിലെത്തി. പകലന്തിയോളം സർ സി.പിയുടെ ഏകാധിപത്യത്തെയും അമേരിക്കൻ മോഡലിനെയും അറബിക്കടലിൽ തള്ളാൻ കാര്യവിചാരം നടത്തുന്ന ആ ചായക്കട വിജനമായിക്കിടക്കുന്നു. ഒരു കുഞ്ഞിനെപ്പോലും അവിടെയെങ്ങും കാണാനില്ല. ഒരപ്പാത്തുരാമന്റെ നേങ്ങാക്കളത്തിന്റെ വേലിയിറമ്പിൽക്കൂടി ഞങ്ങളുടെ തെക്കുപടിഞ്ഞാറേ മൂലയിലെ സർപ്പക്കാവിലെ പിത്രകൂടത്തിന്റെ മുമ്പിലെത്തി. പടിഞ്ഞാറുവശത്തുള്ള കുളത്തിന്റെ വടക്കേക്കടവിൽക്കൂടി പടികടന്നു വേലിയകത്തു കയറി. എപ്പോഴും ചേനയുടെയും ചേമ്പിന്റെയും തടമെടുക്കുകയോ വളമിടുകയോ ചെയ്യുന്ന വലിയച്ഛനെ കണ്ടില്ല. അടുക്കളച്ചായ്പിലിരുന്ന് എപ്പോഴും കയറുപിരിക്കുന്ന വലിയമ്മ അവിടെയില്ല. "കല്യാണിച്ചേച്ചിയേ....." ഞാൻ നീട്ടി വിളിച്ചു. "എന്താണു കുഞ്ഞേ" എന്നു ചൊല്ലി നീട്ടി വിളികേൾക്കുന്ന ചേച്ചിയുടെ ശബ്ദം കേട്ടില്ല. എനിക്കു സംഭ്രമമായി; പരിഭ്രമമായി. ഉറക്കെ കരയണമെന്നു തോന്നി. ആരു കേൾക്കാൻ. ആരറിയാൻ. ആരു കാണാൻ. പരിസരമാകെ വിജനമാണ്. സർവ്വത്ര നിശ്ശബ്ദത. വീടിന്റെ ചവിട്ടുപടി കടന്ന് ഞാനകത്തുകയറി. തെക്കോട്ടു നോക്കി. അടച്ചുകെട്ടി രണ്ടുമുറിയായി തിരിച്ചിരിക്കുന്ന വീടിന്റെ കിഴക്കുവശവും തെക്കുഭാഗവും അടച്ചുകെട്ടില്ല. വിശാലമായ ഇറയമാണ്. അവിടെ തെക്കുപടിഞ്ഞാറു ഭാഗത്തു കിടക്കുന്ന കട്ടിലിലേക്കു നോക്കി. വലിയച്ഛൻ വിശ്രമിക്കുകയും കിടന്നുറങ്ങുകയും ചെയ്യുന്ന കട്ടിലാണിത്. പുറത്തെങ്ങുമില്ലെങ്കിൽ അദ്ദേഹം ആ കട്ടിലിൽ കാണും. അതിലും വലിയച്ഛനെ കണ്ടില്ല. അതിലെ കരിമ്പടവും പഴമ്പുതപ്പുമൊക്കെ ചുരുങ്ങിച്ചുളുങ്ങിക്കിടക്കുന്നു. വടക്കേമുറിയുടെ വാതുക്കൽ ചെന്നു നോക്കി. അവിടെയും ശൂന്യത. വീണ്ടും വാതുക്കൽ വന്നു നാലുപുറവും നോക്കി. എപ്പോഴും അലറി മക്കളെ ശാസിക്കുന്ന പൊന്നേഴത്തെ വിധവയായ ഏലിക്കൊച്ചമ്മയുടെ ശബ്ദം കേൾക്കുന്നില്ല. കൂടെക്കൂടെ പുകയില തിരക്കിയെത്തുന്ന പടിഞ്ഞാറേതിലെ പണിക്കത്തിയേയും മരുമകളേയും കണ്ടില്ല. കിഴക്കേതിലെ ചാഞ്ചൻപുലയനും തേവനും അവിടെയില്ല. ഞാൻ രണ്ടുംകല്പിച്ചു കിഴക്കേ ഇറയത്തു കിടന്ന തടുക്കുപായിൽ കിഴക്കോട്ടു നോക്കിയിരുന്നു. അടച്ചുകെട്ടില്ലാത്ത ഇറയത്തിനു മറയായി തൂക്കിയിരുന്ന ജീർണ്ണിച്ച ഓലവിരിയുടെ പഴുതിൽക്കൂടി പുറത്താരെങ്കിലും എത്തിയാൽ എനിക്കു കാണാം. അകത്തിരിക്കുന്ന എന്നെ ആരും കാണുകയുമില്ല.

എന്റെ കല്യാണിച്ചേച്ചി! ഞങ്ങളുടെ കുടുംബത്തിന്റെ ഏകാവലംബമാണ്. കിഴക്കു വെള്ളപൂശുമ്പോൾ അവർ എഴുന്നേല്ക്കും. മൺകുടങ്ങൾ കൈയിലെടുത്തു നനയ്ക്കാൻ തുടങ്ങും. തെങ്ങ്, ചേന, ചേമ്പ്, വഴുതിന, നിത്യവഴുതിന, മുളകുകൊടി, വെറ്റിലക്കൊടി മുതലായ സസ്യങ്ങൾക്കെല്ലാം വെള്ളം കോരും. പത്തുമണിയോടുകൂടി കുടം താഴെ വയ്ക്കും. പല്ലുതേച്ച് അടുക്കളയിലെത്തി പഴങ്കഞ്ഞി കുടിക്കും. തൊണ്ടുതല്ലുന്ന വടിയുമായി ചകിരിത്തടിക്കൽ ചെന്നു തൊണ്ടു തല്ലിത്തുടങ്ങും. വലിയമ്മ ചകിരിക്കുളത്തിൽനിന്നു തൊണ്ട് തടിക്കൽ എത്തിച്ചുകൊടുക്കും. ചേച്ചി തൊണ്ടു തല്ലിച്ചതച്ചു വയ്ക്കും. വലിയമ്മ അതു പോളപിഴിഞ്ഞു വയ്ക്കും. ചേച്ചി അതു കൊട്ടിക്കുടഞ്ഞിടും. വലിയമ്മ അതു വെയിലത്തു നിരത്തി വിരിച്ചിട്ടുണക്കും. ഒരുനാഴികയ്ക്കുള്ളിൽ ഒരു കൂമ്പാരം ചകിരി വെയിലത്താകും. അതിനുശേഷം വലിയമ്മ പ്രാതൽ തയ്യാറാക്കാൻ അടുക്കളയിൽ കയറും. കല്യാണിച്ചേച്ചി കുളിച്ചൊരുങ്ങി പിരിവിനു പോകും. ചേച്ചിക്കു ചിട്ടിയുണ്ട്. ഞായറാഴ്ചക്കുറി, മാസക്കുറി, ഓണക്കുറി അങ്ങനെ പല കുറികളും, നറുക്കുകളും. അരിച്ചിട്ടിയുണ്ട്, നെൽച്ചിട്ടിയുണ്ട്, കയറു കച്ചവടമുണ്ട്, സ്വർണ്ണ ഉരുപ്പടികളും ഓട്ടുപാത്രങ്ങളും പണയമായി എടുത്തു പണം കൊടുക്കുന്ന ഏർപ്പാടുണ്ട്. പണപ്പിരിവു കഴിഞ്ഞു ചേച്ചി വീട്ടിലെത്തി ഊണുകഴിഞ്ഞ് പടിഞ്ഞാറേപ്പുറത്തെ ആഞ്ഞിലിയുടെ തണലിൽ പായ് വിരിച്ച് ചകിരിപിരിക്കാനിരിക്കും. വലിയച്ഛൻ ഉച്ചയൂണു കഴിഞ്ഞ് ഒരു മയക്കവും കഴിഞ്ഞു വന്ന് ചകിരി അലിച്ചുകൊടുക്കും. ചകിരിപിരിക്കുന്നതിൽ ചേച്ചിയെ വലിയമ്മയും സഹായിച്ചു കൊടുക്കും.

ഇതിനിടയിലാണ് ചേച്ചിയെ സന്ദർശിക്കുവാൻ അയൽപക്കക്കാരെത്തുക. എല്ലാവരുടേയും ആഗമനോദ്ദേശ്യം സാമ്പത്തികമാണ്. ചിലർക്ക് അടുത്തയാഴ്ചയിലെ കുറിയൊന്ന് എടുത്തുകൊടുക്കണം. ഒരാൾക്കു കുഞ്ഞിനു മരുന്നുവാങ്ങാൻ ഒരുരൂപ കടം കൊടുക്കണം. അവരുടെ ചിട്ടിത്തുകയിൽനിന്ന് അതു തട്ടിക്കിഴിക്കാൻ സമ്മതവുമാണ്. ജാനകി



*വെടികൊണ്ട തെങ്ങ്*

ആശാട്ടിക്ക് ഇരുനാഴി അരി വായ്പ വേണം. പൊടിയൻ പുലയനു തൂമ്പ വിക്കാൻ ഒരുരൂപ വേണം. അയാൾ കൊയ്ത്തിനു പതം കിട്ടുമ്പോൾ നെല്ലായി തിരിച്ചുകൊടുക്കും. ഈ പ്രശ്നങ്ങളെല്ലാം ചേച്ചി സമർത്ഥമായി കൈകാര്യം ചെയ്യും. ഇലയ്ക്കും മുള്ളിനും കേടുവരികയുമില്ല. ചേച്ചിക്കു നഷ്ടവുമില്ല. ഒരാൾപോലും ചേച്ചിയോടു പരിഭവിച്ചുപോയതായി അറിവില്ല. ചേച്ചിയെ എല്ലാവർക്കും ബഹുമാനം നിറഞ്ഞ ഭയമാണ്. അവരെ ആരും കബളിപ്പിച്ചിട്ടില്ല. വാക്കിനു വാക്ക്; വെട്ടിനു വെട്ട്. ഇതാണവരുടെ പ്രമാണം. അയൽപക്കത്ത് ആരും പട്ടിണികിടക്കരുതെന്ന് അവർക്കു നിർബന്ധമുണ്ട്. ഏതുവിധത്തിലും അവർ ആരെയും ആപത്തിൽ സഹായിക്കും. അതിനവർക്കു ശത്രുഭേദമില്ല. ഇങ്ങോട്ട് അപേക്ഷിക്കാതെതന്നെ ചേച്ചി യഥാസ്ഥാനങ്ങളിൽ സഹായവുമായി എത്തിക്കൊള്ളും. "കൊറ്റേഴത്തെ കല്യാണി സ്ത്രീയാണെങ്കിലും പുരുഷലുന്മമാണ്." "കേസരിയോഗമുള്ളവളാണ്." അക്കാലത്ത് ഞങ്ങളുടെ ഗ്രാമങ്ങളിൽ എല്ലാവരും പറയുമായിരുന്നു. ചേച്ചിയേക്കാൾ പ്രായം കൂടിയവരും കുറഞ്ഞവരും ആണും പെണ്ണും എല്ലാവരും അവരെ കല്യാണിച്ചേച്ചി എന്നാണു വിളിച്ചിരുന്നത്. കല്യാണിത്തമ്പാട്ടി എന്നു ചില പുലയരും. കല്യാണിഅമ്മ എന്നു വേലന്മാരും വിളിച്ചിരുന്നു. ആ സംബോധന ചേച്ചി അശേഷം ഇഷ്ടപ്പെട്ടിരുന്നില്ല. "എന്നെ കല്യാണി എന്നു മാത്രം വിളിച്ചാൽ മതി." ചേച്ചി പലപ്രാവശ്യം അവരെ ഉപദേശിച്ചിട്ടുണ്ട്. ചെറിയ കൃഷികൾ ചെയ്തും. ചില്ലറ ഇടപാടുകൾ നടത്തിയും കയർപിരിച്ചും കൊറ്റേഴത്തു കുടുംബം സുഭിക്ഷമായി കഴിഞ്ഞിരുന്നു. പീച്ചിൽ, വഴുതിന, വെണ്ട, കാച്ചിൽ മുതലായ സസ്യങ്ങൾ വളർന്ന് വീട് എപ്പോഴും പച്ചപിടിച്ചു നിന്നു. നേരം ഉച്ചകഴിഞ്ഞു കാണും. ഒരേയിരുപ്പിൽ ഞാനിരിക്കുകയാണ്. അന്നു വെള്ളംപോലും കുടിച്ചിട്ടില്ലെങ്കിലും വിശപ്പും ദാഹവുമില്ല. കല്യാണിച്ചേച്ചി, വലിയമ്മ, വലിയച്ഛൻ ഇവർക്കെന്തുപറ്റി? ഇവരെവിടെപ്പോയി? ഞാൻ പലതും ചിന്തിച്ചു. ഒരു രൂപവുമില്ല. അങ്ങകലെ തെക്കു വെടി കേൾക്കുന്നു. അതു വയലാർ ക്യാമ്പിലാകാം. വീണ്ടും വീണ്ടും വെടിമുഴക്കം. പെട്ടെന്നു സമീപത്തും വെടിപൊട്ടി. തുടർച്ചയായി വീണ്ടും വീണ്ടും. ഞാൻ ഞെട്ടിത്തെറിച്ചുപോയി. ഒളതല ക്യാമ്പിൽ. ഞങ്ങളുടെ വീടിന്റെ അടുത്താണ്. കുറേ തെക്കുപടിഞ്ഞാറു മാറി അങ്ങകലെയും കൂട്ടവെടികൾ. അതു മേനാശ്ശേരിയിലാണ്. അവിടെയും ഒരു ക്യാമ്പുണ്ട്. അനേകം വെടികൾ. ഇടവിട്ടും കൂട്ടമായും. കേട്ടുകേട്ടു ചെവി മരവിച്ചു. ഞാൻ കിടുകിടാ വിറച്ചു. എന്തെല്ലാം സംഭവിച്ചിരിക്കും? എത്ര ആത്മാക്കൾ നഷ്ടപ്പെട്ടിരിക്കും? എത്രപേർ പോർക്കളത്തിൽക്കിടന്നു പിടയുന്നുണ്ടാകും? ഒരു തുള്ളിവെള്ളത്തിനുവേണ്ടി, വെള്ളംകുടിച്ചു ജീവൻ വെടിയാൻ നാക്കുനീട്ടി കേഴുന്നവരും അക്കൂട്ടത്തിലുണ്ടായിക്കൂടെന്നില്ല. എന്റെ മനസ്സു മരവിച്ചതായിത്തോന്നി. ഞാൻ ഒരേയിരുപ്പിൽ തൂണുപോലെ ചലനമറ്റിരിക്കുകയാണ്. ജീർണ്ണിച്ച വിരിയുടെ കണ്ണോകളിൽക്കൂടി മുറ്റം നന്നായി കാണാം. ഏതാനും നേരത്തേ നിശ്ശബ്ദതയ്ക്കുശേഷം വെടി പിന്നെയും കേൾക്കുന്നു. കൂട്ട വെടികളില്ല. ഒറ്റപ്പെട്ട വെടികൾ. അവിടവിടെ കേൾക്കുന്നു.

മണി നാലു കഴിഞ്ഞുകാണും. വെടിമുഴക്കങ്ങൾ നിശ്ശേഷം നിലച്ചു. പൂർണ്ണമായ നിശ്ചലത. കാക്ക കാറുന്ന ശബ്ദംപോലുമില്ല. കിളികൾ ചിലയ്ക്കുന്നില്ല. കാറ്റു വീശുന്നില്ല. ആ നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ട് ഒരു കുട്ടിയുടെ ദീനരോദനം. ആ നിലവിളി അടുത്തടുത്തു വരുന്നു. ഒരപ്പാത്തുരാമന്റെ മകൻ. അവൻ ചേട്ടന്റെകൂടെ ക്യാമ്പിൽ പോയതാണ്. ഒളതല ക്യാമ്പിൽ. അവന്റെ കൈയ്ക്കു വെടിയേറ്റു. കമിഴ്ന്നുകിടന്ന ചേട്ടന്റെ തലയ്ക്കു വെടികൊണ്ടു; അവൻ അവിടെക്കിടന്നു തലയിട്ടടിച്ചു പിടഞ്ഞു പിടഞ്ഞ് അന്ത്യശ്വാസം വലിച്ചു. മുണ്ടാമ്പള്ളി വാസു വെടിവയ്ക്കാൻ വന്ന പട്ടാളക്കാരനെ കരിങ്കൽച്ചില്ലുകൊണ്ടെറിഞ്ഞു. തലയ്ക്ക് ഏറുകൊണ്ട പട്ടാളക്കാരൻ തോക്കുമായി മറിഞ്ഞുവീണു. അടുക്കൽ നിന്ന പട്ടാളക്കാരൻ വാസുവിനെ വെടിവച്ചു വീഴ്ത്തി. നെഞ്ചിൽ വെടിയേറ്റ വാസു നിലത്തുവീണു പിടഞ്ഞു. ദാഹജലത്തിനുവേണ്ടി തേങ്ങിത്തേങ്ങി ഇരന്നു. വാസു കിടന്നകിടപ്പിൽത്തന്നെ വെള്ളംകുടിച്ച് തു

റിച്ച കണ്ണുകളോടെ കൈ ചുരുട്ടിപ്പിടിച്ച് അന്ത്യശ്വാസം വലിച്ചു. ഇതിനിടയിൽ വെള്ളം കൊണ്ടുവന്ന അനിയന്റെ കൈയ്ക്കു വെടിയേറ്റു.

വലിയച്ഛൻ, വലിയമ്മ, കല്യാണിച്ചേച്ചി ഇവർക്കെന്തു സംഭവിച്ചു കാണും? വലിയച്ഛൻ ക്യാമ്പിനു വിരോധിയായിരുന്നു. ഇതു തീക്കളിയാണെന്ന് അദ്ദേഹം മുന്നറിയിപ്പു നല്കിയിരുന്നു. അദ്ദേഹം ക്യാമ്പിൽ പോയിരിക്കുകയില്ല. വലിയമ്മയ്ക്കു പ്രത്യേകിച്ച് അഭിപ്രായമൊന്നുമില്ല. ചേച്ചിക്കു ചകിരിപിരിത്തവും ചിട്ടിക്കണക്കുകളും കഴിഞ്ഞു മറ്റൊന്നിനും സമയം കിട്ടുകയുമില്ല. അവരൊന്നും ക്യാമ്പിൽ പോയിരിക്കുകയില്ല. അവർക്കൊന്നും സംഭവിക്കുകയുമില്ല. ഒരു ശുഭാപ്തി വിശ്വാസം.

സന്ധ്യയാകാറായി. പൊന്നേഴത്തെ കൊച്ചമ്മയുടെ അടക്കിപ്പിടിച്ച വർത്തമാനം. നികത്തിൽഭാനുവിന്റെ തേങ്ങിക്കരച്ചിൽ. ഞാനിതൊക്കെ കേട്ടുകൊണ്ട് ഒരു സ്വപ്നത്തിലെന്നപോലെ നിശ്ചലനായിരിക്കുകയാണ്. പെട്ടെന്നു ഞെട്ടിയുണർന്നു. വലിയമ്മയും വലിയച്ഛനും കല്യാണിച്ചേച്ചിയും വരുന്നുണ്ട്. വിരിപ്പൊഴുതിൽക്കൂടി ഞാൻ വീണ്ടും വീണ്ടും നോക്കി. എനിക്ക് ആൾ തെറ്റിയില്ല. അവർതന്നെ. എല്ലാവരും ഭയന്നും പരിഭ്രമിച്ചും പതുക്കെപ്പതുക്കെ നടന്നുവരികയാണ്. ഉടുവസ്ത്രങ്ങൾ ചെളിവെള്ളത്തിൽ മുങ്ങിയിട്ടുണ്ട്. അവിടവിടെ മുള്ളൻപായൽ പറ്റിപ്പിടിച്ചിരിക്കുന്നത് അവരറിയുന്നില്ല. ഉടുവസ്ത്രങ്ങളിൽനിന്നു വെള്ളം ഇറ്റിറ്റു വീഴുന്നുണ്ട്. പട്ടാളക്കാരുടെ വരവുകൊണ്ട് പൊന്നേഴത്തുകരിയിലെ കപ്പപ്പായലിനടിയിൽ മുങ്ങിക്കിടന്നു രക്ഷനേടാൻ പോയിരുന്നതാണ്. ഒൻപതുമാസം ഗർഭിണിയായ കല്യാണിച്ചേച്ചിയും ഐസുപോലെ തണുത്ത ആ കരിനീലജലത്തിൽ മണിക്കൂറുകളോളം മുങ്ങിക്കിടന്നു. അവർക്കൊട്ടും നടന്നുനീങ്ങാൻ കഴിയുന്നില്ല. ബാഡിയും ബ്ലൗസും അടിമുണ്ടും മേൽമുണ്ടുമെല്ലാം ശരീരത്തോട് ഇഴുകിച്ചേർന്നിരിക്കുകയാണ്. വിമ്മിവിമ്മിക്കരയുന്നുമുണ്ട്. ചേച്ചി ഒപ്പം നടന്നുവരാൻ വലിയമ്മ ഇടയ്ക്കിടയ്ക്കു നില്ക്കുന്നു. വലിയച്ഛൻ നേരേ നടന്ന് അറവാതുക്കൽ മുറ്റത്തു വന്നുനിന്നു. നിമിഷങ്ങൾക്കകം ചേച്ചിയെ പിടിച്ചുകൊണ്ട് വലിയമ്മയും നടന്നെത്തി. ഞാൻ അനങ്ങാതെ അകത്തുതന്നെ ഇരുന്നു. അവരാരും അകത്തു കടക്കുന്നില്ല. പുറത്തുതന്നെ നില്ക്കുകയാണ്. അവർക്ക് ഒരു സംശയം. അകത്താരോ ഇരിപ്പുണ്ടെന്ന്. പട്ടാളവാഴ്ചക്കാലം. പട്ടാളക്കാർക്ക് എവിടെയും പ്രവേശിക്കാം. ആരെയും കൊല്ലാം. അതിനൊരു കേസുമില്ല.

ഞാൻ നേരേ വാതിൽക്കലേക്കു ചെന്ന് "വലിയമ്മേ, ഞാനാണ്" എന്നു പറഞ്ഞുകൊണ്ടു മുറ്റത്തേക്കിറങ്ങി. "എന്റെ പൊന്നു മക്നേ. നീ എങ്ങനെ എത്തി? എന്നു പറഞ്ഞുകൊണ്ട് എന്നെ കെട്ടിപ്പിടിച്ചു. എന്തൊക്കെയോ അവർക്ക് എന്നോടു ചോദിക്കണമെന്നുണ്ട്. ഒന്നും പറയാൻ ശക്തിയില്ലാതെ ആ വൃദ്ധമാതാവ് എന്നെ മുകർന്നുകൊണ്ടു കരയുകയാണ്. ചേച്ചി വിമ്മിവിതുമ്പിക്കൊണ്ട്." അളിയനെക്കുറിച്ചു വല്ലതും കേട്ടോ? അവർ ഒരുവിധത്തിൽ പറഞ്ഞൊപ്പിച്ചു. "അളിയൻ പൊലീസ് സ്റ്റേഷനിലുണ്ട്. അളിയനെ അവർ ഒന്നും ചെയ്യുകയില്ല. അളിയൻ പാർട്ടിക്കാരനൊന്നുമല്ല." ഞാൻ ചേച്ചിയെ സാന്ത്വനപ്പെടുത്തി: ഇതിനിടയിൽ വലിയച്ഛൻ അകത്തു കടന്നു നനഞ്ഞ വസ്ത്രം മാറി ഒരു അലക്കുതോർത്തെടുത്തുടുത്ത് പുറത്തു വന്നു. "അന്തിമയങ്ങി. വിളക്കു കത്തിക്കൂ. ആ കൊച്ച് ഇന്നൊന്നും കഴിച്ചുകാണില്ല. അരി അടുപ്പത്തിട്" എന്നു പറഞ്ഞു. രാമനാമം ജപിച്ചുകൊണ്ടു പതിവുപോലെ തെക്കുപുറത്തേക്കു പോയി. വലിയമ്മയും ചേച്ചിയും അകത്തുകയറി സന്ധ്യാദീപം കൊളുത്തി. വലിയമ്മ അടുക്കളയിലെത്തി അത്താഴം തയ്യാറാക്കുന്നു. ചേച്ചി അവിടവിടെ കരഞ്ഞും പിഴിഞ്ഞും ഇരിക്കുകയാണ്. വലിയമ്മയുടെ ശാസനയെ ഭയന്ന് ഓരോന്നൊക്കെ ചെയ്യുന്നുണ്ട്. വലിയച്ഛൻ മുഖത്തു വെള്ളമൊഴിച്ച് അകത്തുകയറി ഭസ്മക്കുടുക്കയിൽനിന്ന് ഒരുനുള്ളു ഭസ്മമെടുത്തു തൊട്ടു രാമനാമം ജപിച്ചുതുടങ്ങി.

**മരണം ജീവിതത്തിൽ ഒന്നേയുള്ളു. എത്ര ഭയപ്പെട്ടാലും മരണം വരും. പൊലീസിന്റെ കോഞ്ഞാടക്കളിക്കു കീഴടങ്ങി ജീവിക്കുന്നതിൽ ഭേദം മരിക്കുകയല്ലേ? ആരെങ്കിലും വന്നോട്ടെ. ഞാനവനെയൊക്കെ അരിഞ്ഞുവീഴ്ത്തും. താഴത്തിട്ട അരിവാൾ വീണ്ടും അവർ കൈയിലെടുത്തു.**

കല്യാണിച്ചേച്ചിക്കു ദാമ്പത്യജീവിതത്തെക്കുറിച്ചും ചില ആദർശനിഷ്ഠകളുണ്ടായിരുന്നു. വയസ്സ് ഇരുപത്തെട്ടു കഴിഞ്ഞു. പല വിവാഹാലോചനകളും വന്നു. അതെല്ലാം അവർ നിരസിച്ചു. താൻ വിവാഹിതയായി ഭർത്തൃഗൃഹത്തിലേക്കു പോയാൽ ഈ വീട് അനാഥമാകും. വൃദ്ധയായ മാതാവ്. അതിലും പ്രായമായ അവിവാഹിതനായ വലിയച്ഛൻ. അവരെ അന്ത്യകാലത്തു സംരക്ഷിക്കണം. അതായിരുന്നു ചേച്ചിയുടെ അഭിലാഷം. എന്നാൽ പിന്നീട് അവർക്കു ചില മാറ്റങ്ങളുണ്ടായി. പൊലീസ് രാമൻകുട്ടി–പണ്ടു പൊലീസിൽ ജോലിയുണ്ടായിരുന്നു. അത് എന്തോ കാരണംകൊണ്ടു നഷ്ടപ്പെട്ടു. ഇന്ന് ഒരു നാട്ടുകാര്യസ്ഥനാണ്. ന്യായസ്ഥനാണ്. മദ്ധ്യസ്ഥനാണ്. സർവ്വസമ്മതനുമാണ്. വ്യവഹാരകാര്യങ്ങൾ നല്ലതുപോലെ അറിയാം. സിവിൽ കേസുകൾ നടത്തുവാനും നടത്തിക്കുവാനുമറിയാം. അയ്യനാട്ടു പാറായിയുടെ മുപ്പതു സെന്റ് പാട്ടവസ്തുവാണ് ഞങ്ങളുടെ സ്ഥാവരസ്വത്ത്. ആ പ്രമാണം ഒന്നു പൊളിച്ചെഴുതിപ്പിടിക്കുവാൻ വലിയച്ഛൻ പൊലീസ് രാമൻകുട്ടിയുടെ സഹായം തേടി. അദ്ദേഹം പലപ്രാവശ്യം വീട്ടിൽ വന്നു. ചേച്ചിയുമായി കണ്ടു. അങ്ങനെ അവർ തമ്മിൽ പരിചയമായി. പരിചയം പ്രേമമായി. ആ ബന്ധം വിവാഹത്തിൽ കലാശിച്ചു. ചേച്ചിയെക്കാൾ പ്രായക്കൂടുതലുള്ള ആൺമക്കളും പെൺമക്കളും അദ്ദേഹത്തിനുണ്ട്. ഇത് അദ്ദേഹത്തിന്റെ രണ്ടാം കല്യാണമാണ്. ചേച്ചി ഇഷ്ടപ്രകാരം കൊറ്റേഴത്തു തന്നെ താമസിച്ചാൽ മതിയെന്ന് ഉഭയസമ്മതപ്രകാരം വ്യവസ്ഥയും ചെയ്തു. ഇതു വയലാർ സമരത്തിന് ഒരുവർഷം മുമ്പാണ്.

പുന്നപ്ര-വയലാർ സമരങ്ങൾ ഒരുദിവസംകൊണ്ടോ ഒരാഴ്ചകൊണ്ടോ രൂപംകൊണ്ടതല്ല. മേലാളന്മാരുടെ അയിത്താചരണംകൊണ്ടുള്ള അവശത ഒരു ഭാഗത്ത്. ജോലിക്കു ജീവിക്കാൻപോലും മതിയായ കൂലി കൊടുക്കായ്ക മറുഭാഗത്ത്. ജോലിക്കാരൻ അടിമയാണെന്നുള്ള അധമചിന്ത. മനുഷ്യാവകാശങ്ങൾക്കുവേണ്ടി അധഃസ്ഥിതരുടേയും പീഡിതരുടേയും അഭിവാഞ്ഛ. ഇങ്ങനെ അനേകമനേകം മിന്നൽപ്പിണരുകൾ ഒന്നുചേർന്നുണ്ടായ ഇടിത്തീയായിരുന്നു വയലാർ സമരം. സമുദായത്തിലെ സമ്പന്നരും പ്രമാണിമാരും സർക്കാരും ഒന്നുചേർന്നപ്പോൾ അഥവാ അക്കാലത്തു സാധാരണ പറയാറുണ്ടായിരുന്ന ജന്മി-മുതലാളി-പൗരോഹിത്യ കൂട്ടുകെട്ടുണ്ടായപ്പോൾ സാധാരണക്കാർ അതിൽനിന്നൊഴിഞ്ഞുനിന്നു. അങ്ങനെ തൊഴിലാളിവർഗ്ഗം ഒറ്റപ്പെട്ടു. അവർ കള്ളക്കേസുകളിൽ കുരുങ്ങി കൊടിയ മർദ്ദനങ്ങൾ അനുഭവിക്കേണ്ടി വന്നു. അവരുടെ രോഷം സി.പിയുടെ സ്വേച്ഛാധിപത്യത്തിനും അമേരിക്കൻ മോഡൽ ഭരണരീതിക്കുമെതിരായി തിരിഞ്ഞു. അങ്ങനെ വയലാർ, ഒളതല, വരേക്കാട്, കളവംകോടം, മേനാശ്ശേരി ക്യാമ്പുകളുണ്ടായി.

പൊലീസ് രാമൻകുട്ടിക്കു സർക്കാർ ലവലിൽ നല്ല പിടിപാടുണ്ടായിരുന്നു. അദ്ദേഹം സർക്കാരിന്റെയും നാട്ടുകാരുടെയും ഇടയിൽ ഒരു മദ്ധ്യവർത്തിയായി പ്രവർത്തിച്ചിരുന്നു. കൂടെക്കൂടെ പൊലീസ് സ്റ്റേഷനിലും റിസർവേ ക്യാമ്പിലും ചെല്ലുകയും അവിടങ്ങളിലെ ഉന്നതോദ്യോഗസ്ഥന്മാരുമായി സംസാരിക്കുകയും മടങ്ങിപ്പോരികയും ചെയ്തിരുന്നു. ഇതു നാട്ടുകാരുടെയിടയിൽ പല സംശയങ്ങൾക്കും കാരണമായി. ഒരുകാര്യം തീർച്ച. അദ്ദേഹം ഈ സന്ദർശനങ്ങൾ നടത്തുന്ന ദിവസങ്ങളിലാണ് പൊലീസുകാർക്കും റിസർവേക്കാർക്കും ജോലിക്കൂടുതൽ. അന്ന്, അവർക്കു ചില പുതിയ കേന്ദ്രങ്ങൾ പരിശോധിക്കേണ്ടി വരും. ചില നേതാക്കന്മാരുടെ വീടുകൾ സർച്ചുചെയ്യേണ്ടിവരും. ചിലരെ അന്നുതന്നെ അറസ്റ്റുചെയ്ത് സ്റ്റേഷനിൽ എത്തിക്കണം. ഇങ്ങനെ അന്നു വളരെ കഷ്ടപ്പാടുകൾ പൊലീസുകാർക്കു സഹിക്കേണ്ടി വരും. ഡബിൾ ദോത്തിയുടുത്ത്, സ്വർണ്ണനിറമുള്ള കപ്പ് ബട്ടനുള്ള ഫുൾ ഷർട്ട്, കഴുത്തിൽച്ചുറ്റി ഇരുതലകളും മുമ്പും പിറകുമായി കീഴ്പോട്ടു നീട്ടിയിട്ടിരിക്കുന്ന കസവുനേരിയത്, ക്ലീൻ ഷേവിൽ നരച്ച മീശ, സരസമായ മുഖഭാവം, ഒത്ത ഉയരവും, അതിനനുസരിച്ചു ശരീരവുമുള്ള രാമൻകുട്ടി. കൈയിൽ സാധാരണ കൊണ്ടുനടക്കാറുള്ള ചൂരൽക്കാലുള്ള കുടയും വീശി നിസ്സങ്കോചം പൊലീസ് സ്റ്റേഷനിൽ കടന്നുചെന്ന് ഓഫീസർമാർക്കൊപ്പം കസേരയിലിരുന്നു കാര്യവിചാരം നടത്തുന്ന രാമൻകുട്ടി അളിയനോടു ചില പൊലീസുകാർക്ക് അമർഷം തോന്നിയിരിക്കാം. നാട്ടിൽ പലർക്കും അളിയനോട് അടങ്ങാത്ത പകയുണ്ട്. എങ്കിലും അവരെന്തുചെയ്യും? അവരതു കടിച്ചിറക്കുകയേ നിവൃത്തിയുള്ളു. അളിയൻ നാട്ടിലൊരു ശക്തികേന്ദ്രമാണ്.





ഒളതല ക്യാമ്പ് ആരംഭിച്ച് രണ്ടുദിവസം കഴിഞ്ഞുകാണും. അളിയന്റെ ആദ്യഭാര്യയുടെ മകൻ ഉത്തമൻ എന്ന പതിനഞ്ചു വയസ്സുകാരൻ ക്യാമ്പിൽ ഒരു സിൽബന്തിയായി കൂടി. ക്യാമ്പിലുള്ളവർക്കും വരുന്നവർക്കും മുറുക്കാനും ബീഡിയും വാങ്ങിക്കൊടുക്കണം. ഉത്തമനെ ആരും ഈ ജോലി ഏല്പിച്ചതല്ല. സ്വയം അത് ഏറ്റെടുത്തതാണ്. അങ്ങനെ ഓരോരുത്തർ സ്വയം ഏറ്റെടുത്താണ് ക്യാമ്പിലെ പ്രവർത്തനങ്ങളൊക്കെ നടത്തുക. ക്യാമ്പിൽ അംഗങ്ങൾ കൂടിത്തുടങ്ങി. അന്തേവാസികളും ബന്ധുക്കളും സന്ദർശകരും എത്തിത്തുടങ്ങി. മുറുക്കാനും ബീഡിയും ധാരാളം ആവശ്യമായി. ഉത്തമൻ സ്വന്തമായി അല്പം തുക മുടക്കി അവയെല്ലാം മൊത്തമായി വാങ്ങിച്ചു വിറ്റുതുടങ്ങി. സാധനങ്ങളെല്ലാം പെട്ടെന്നു തീരുന്നു. ബീഡിയും തീപ്പെട്ടിയും സിഗററ്റും ചുരുട്ടും മുറുക്കാനുമൊക്കെ വീണ്ടും വീണ്ടും വാങ്ങിക്കൊണ്ടുവന്നു വിറ്റഴിച്ചു. എന്തിനേറെ. ഏതാനും ദിവസത്തിനകം ഉത്തമൻ ഒരു ചെറിയ സമ്പന്നനും കച്ചവടക്കാരനുമായി. ക്യാമ്പിനടുത്തുതന്നെ സ്ഥിരമായ ഒരു ചെറിയ മുറുക്കാൻതട്ടുണ്ടാക്കി വ്യാപാരം തുടർന്നു.

വയലാർ വെടിവയ്പിനു രണ്ടുദിവസം മുമ്പ് ഒരുസംഘം റിസർവേ പൊലീസുകാർ ക്യാമ്പിനെ ലക്ഷ്യമാക്കി പാഞ്ഞെത്തി. നിറതോക്കുണ്ട്. ബയണറ്റുണ്ട്. ലാത്തിയും ചൂരലുമുണ്ട്. അവർ വെടിവയ്ക്കാൻപോലും തയ്യാറായി എത്തിയിരിക്കുകയാണ്. ആളുകൾ ഓടിപ്പാഞ്ഞു തോട്ടിലും ചാലിലും പൊത്തിലും പോതിലുമൊക്കെ പോയൊളിച്ചു. ക്യാമ്പ് വിജനമായി. ഉത്തമൻ മാത്രം എങ്ങും പോയില്ല. ഓടിയില്ല. ഒളിച്ചുമില്ല. അവൻ മുറുക്കാൻ തട്ടിൽ ഇരിക്കുകയാണ്. "ഇവനാണിവിടെ ആളുകളെ കൂട്ടുന്നത്. പിടിക്കവനെ" എന്നലറിക്കൊണ്ട് റിസർവേ പൊലീസുകാർ അവന്റെചുറ്റും കൂടി. ഏതാനുംപേർ അവനിരുന്ന സ്റ്റൂളോടുകൂടി. അവനെ എടുത്തു പുറത്തേക്കെറിഞ്ഞു. ആ വീഴ്ചയിൽനിന്നു ബദ്ധപ്പെട്ട് എഴുന്നേറ്റു വന്ന അവനെ മൂന്നുനാലുപേർ ചേർന്നു പിടിച്ചുകെട്ടിയെടുത്തു. അവന്റെ ബീഡിത്തട്ടും പുകയിലയും തീപ്പെട്ടികളുമൊക്കെ ക്യാമ്പിന്റെ പടിഞ്ഞാറേ മടൽക്കുഴിയിലേക്ക് ഒരേറ്. ആ ജലപ്പരപ്പിൽ ബീഡിയും തീപ്പെട്ടിയുമൊക്കെ ചമ്പിനടന്നു. പൊലീസുകാർ അവനെ പൊന്നാംവെളി റിസർവേ പൊലീസ് ക്യാമ്പിലേക്കു കൊണ്ടുപോയി. അവിടെക്കിടന്ന പൊലീസ് വാനിൽ ചേർത്തല പൊലീസ് സ്റ്റേഷനിലേക്കു കൊണ്ടുപോയി. സ്റ്റേഷന്റെ തെക്കേ വരാന്തയുടെ പടിഞ്ഞാറേ അറ്റത്തു നിറുത്തി. അനങ്ങിപ്പോകരുതെന്നു താക്കീതും. അവൻ അവിടെനിന്നു വിങ്ങിപ്പൊട്ടി വിതുമ്പുകയാണ്.

ഈ സംഭവങ്ങളൊന്നും പൊലീസ് രാമൻകുട്ടി അറിയുന്നില്ല. മറ്റെന്തോ കാര്യം സാധിക്കാൻവേണ്ടി അദ്ദേഹം സ്റ്റേഷനിലെത്തിയതാണ്. ഉത്തമൻ അച്ഛനെക്കണ്ടു പൊട്ടിക്കരഞ്ഞു. "ഇവരെന്നെ ഒരുപാടു തല്ലി, അച്ഛാ....." ആ ബാലൻ അച്ഛനോടു പരാതി പറഞ്ഞു. സ്റ്റേഷനിൽ മേലധികാരികളൊന്നും അപ്പോൾ ഉണ്ടായിരുന്നില്ല. "ആങ്ഹാ" ഇതാണോ നിന്റെ അച്ഛൻ എന്നലറിക്കൊണ്ട് പൊലീസുകാരെല്ലാം അദ്ദേഹത്തിന്റെ ചുറ്റും കൂടി. ഒരു പൊലീസുകാരൻ അദ്ദേഹത്തിന്റെ നേരിയതിന്റെ തുമ്പിൽപ്പിടിച്ചു മുമ്പോട്ടു വലിച്ചു. അദ്ദേഹം നേരിയത് കഴുത്തിലൂടക്കി മുമ്പോട്ടു വീഴാൻ ഭാവിച്ചു. പിറകിൽനിന്ന പൊലീസുകാരൻ നേരിയതിന്റെ മറ്റേത്തുമ്പിൽ പിടിച്ചു പിറകോട്ടു വലിച്ചു. മൂക്കുംകുത്തി പിറകോട്ടു വീഴാനിരുന്ന ആൾ മലർന്നടിച്ചു പിറകോട്ടു വീണു. ആ വീഴ്ചയിൽനിന്ന് എഴുന്നേല്ക്കാൻ ശ്രമിച്ച അദ്ദേഹത്തെ വലതുവശത്തുനിന്ന പൊലീസുകാർ ഇടതുവശത്തേക്കു തള്ളി. ഇടതുവശത്തു നിന്നവർ വലതുവശത്തേക്കും. ഈ അഭ്യാസമുറകൾ കുറേനേരം നീണ്ടുനിന്നു. അവശനായ അദ്ദേഹത്തെയും മകൻ ഉത്തമനേയും ഒരുമിച്ച് ഒരു മുറിയിലിട്ടു പൂട്ടി. "പൊലീസ് രാമൻകുട്ടി ജയിലിലായി." ഈ വാർത്തയ്ക്കു നാട്ടിൽ നല്ല പ്രചാരമുണ്ടായി. "കുഴിച്ചവൻതന്നെ കുഴിയിൽ" ചിലർ സന്തോഷിച്ചു. മറ്റു ചിലർ സഹതപിച്ചു. ഈ പ്രശ്നത്തിൽ ഏറ്റവും തീ തിന്നത് എന്റെ കല്യാണിച്ചേച്ചിയാണ്.

*വയലാർ– മനുഷ്യശരീരങ്ങൾകൊണ്ടുതൂർന്ന് കുന്നായി മാറിയ ഇവിടെ സ്മാരകം നിൽക്കുന്നു.*

ഞാനൊന്നു മയങ്ങിപ്പോയി. അത്താഴം കഴിക്കാൻ എന്നെ വിളിച്ചു. ക്ഷീണംകൊണ്ട് ഞാനുണർന്നില്ല. ചേച്ചി എന്നെ താങ്ങി എഴുന്നേല്പിച്ച് അറവാതുക്കൽ കൊണ്ടുവന്നു. അവിടെയാണ് കൈകഴുകാൻ വെള്ളം വച്ചിരുന്നത്. തണുത്ത വെള്ളം മുഖത്തു വീണപ്പോൾ ഉറക്കം തെളിഞ്ഞു. ഞാൻ മുറ്റത്തേക്കു നോക്കി. കൂരിരുട്ട്. കൂട്ടിമുട്ടിയാൽപ്പോലും അറിയുകയില്ല. പരിസരം പ്രശാന്തം. തെക്കുപടിഞ്ഞാറേ സർപ്പക്കാട്ടിലിരുന്ന് കാലൻകോഴി കൂവി. അന്നൊരു വീട്ടിലും അത്താഴം വച്ചിരിക്കുകയില്ല. ഒരിടത്തും തീയും വെളിച്ചവുമില്ല. ഞാൻ കൈകഴുകി ഉണ്ണാനിരുന്നു. വലിയമ്മ ചോറു വിളമ്പിവച്ചു. ചേച്ചി ചോറുകൊണ്ടുതന്നു. "എന്റെ പൊന്നുകുഞ്ഞേ കൂട്ടാനൊന്നുമില്ല. കൂട്ടാൻ വയ്ക്കണമെങ്കിൽ പുറത്തുപോയി എന്തെങ്കിലും എടുക്കേണ്ടേ? അരയ്ക്കാനും പുറത്തുപോകേണ്ടേ? എങ്ങനെ പുറത്തുപോകും? എല്ലായിടത്തും പട്ടാളക്കാർ. ഈ ഉപ്പുമാങ്ങാച്ചാറുകൂട്ടി ചോറു വാരിത്തിന്ന്." ചേച്ചി ഊണുകഴിക്കാൻ പ്രോത്സാഹിപ്പിച്ചു. വലിയ ക്ഷീണമുണ്ടെങ്കിലും വിശപ്പില്ല. എനിക്കു കൈകഴുകാൻ ചേച്ചി വെള്ളവും എടുത്തുതന്നു. ചേച്ചിക്കു വലിയ ക്ഷീണമുണ്ടെങ്കിലും അടുക്കൽനിന്നു ചോറുണ്ണാൻ എന്നെ വീണ്ടും വീണ്ടും പ്രേരിപ്പിച്ചു. വലിയച്ഛൻ ഊണു കഴിഞ്ഞു പോയിക്കിടന്നു. ചേച്ചി ഞാൻ ഉണ്ടപാത്രത്തിൽ മിച്ചമുണ്ടായിരുന്ന ചോറ് നേരേ ഇരിക്കാൻ കഴിയാത്തതുകൊണ്ട് ചടഞ്ഞിരുന്നു കഴിച്ചു. അവരും ഊണു മതിയാക്കി. തെക്കേ ഇറയത്തു കട്ടിലിനു പടിഞ്ഞാറേ വശത്തു പത്തായത്തിന്റെ പുറത്ത് ചേച്ചി എനിക്കു പായ് വിരിച്ചുതന്നു. ഒരു വലിയ പുതപ്പുകൊണ്ടു ചേച്ചി എന്നെ പുതപ്പിച്ചു. "കുഞ്ഞു സുഖമായി കിടന്നുറങ്ങു. ചേച്ചി പോകുന്നു." അവർ പറഞ്ഞു.

ചേച്ചി പതിവുപോലെ വടക്കേ മുറിയിൽ കിടന്നു. കതകിന്റെ കിറുകിറാരവം. വലിയമ്മ കതകടച്ചു. മണ്ണെണ്ണവിളക്കണഞ്ഞു. വീടു വീണ്ടും കൂരിരുട്ടിലായി. അന്നത്തെ അനുഭവങ്ങൾ, ക്യാമ്പുകളിലെ വെടിവയ്പ്. ആരെല്ലാം പോയി? ആർക്കെല്ലാം പരിക്കുപറ്റി? ആരൊക്കെ ബാക്കിയുണ്ട്? ഒന്നും അറിഞ്ഞില്ല. വേലമാത്തിലെ വലിയമ്മയുടെ കാരുണ്യംകൊണ്ടല്ലേ ഞാനും രക്ഷപ്പെട്ടത്? കല്യാണിച്ചേച്ചിയുടെ ഗർഭക്ലേശങ്ങൾ. രാമൻകുട്ടി അളിയനെക്കുറിച്ചായിരുന്നു അവരുടെ ആധി. ചേച്ചിക്കു വല്ലതും.... ഇങ്ങനെ പലതും ചിന്തിച്ചു. ഉറക്കം വരുന്നില്ല. ഞാൻ കണ്ണ് ഇറുക്കിയടച്ചു കിടന്നു. എന്തു ഫലം? സമരരംഗങ്ങൾ കൂടുതൽ കൂടുതൽ തെളിഞ്ഞുവരികയാണ്. ശരീരത്തിനു വലിയ ക്ഷീണം. നല്ല വിശപ്പ്. അതിൽക്കൂടുതൽ ദാഹം. ഞാൻ തിരിഞ്ഞും മറിഞ്ഞുമൊക്കെ കിടന്നു. ഒടുവിൽ ഉറങ്ങിപ്പോയി.

ഒളതലകണ്ടേകാരൻ കോവിലിന്റെ വടക്കുപടിഞ്ഞാറേ സർപ്പക്കാട്ടിലെ കാലൻകോഴിയുടെ അലർച്ചകേട്ട് ഞാൻ ഞെട്ടിയുണർന്നു.

"കൂവീടുന്നു കുറുക്കനും
നിലവിളിച്ചീടുന്നു
ഭേകങ്ങളും
ചീവിടും കരയുന്നു കൂമനുമിതാ
കേഴുന്നിതൂഴങ്ങളിൽ
ആവിശ്ശോകമൊടിന്നിവറ്റകളിലാവേശിച്ചു
തദ്ദേവർ താൻ
വാവിട്ടാർത്തുപുലമ്പുകല്ലി?
നിശ താൻ രോദിക്കുമാറുഗ്രമായ്."

1122 തുലാമാസം 10-ാം തീയതി രാത്രി. നിശയുടെ മദ്ധ്യയാമം കഴിഞ്ഞുകാണും. അതൊരു മഹാരാത്രിതന്നെയായിരുന്നു. വടക്കേമുറിയിൽ അണച്ചുവച്ചിരുന്ന മണ്ണെണ്ണവിളക്കു കത്തുന്നുണ്ട്. വലിയമ്മ ഉറക്കെക്കരയുന്നു. മുറിയിൽ കല്യാണിച്ചേച്ചിയുടെ തേങ്ങലും ഞരക്കവും. ഞാൻ ചാടിയെണീറ്റു. വലിയമ്മ കരയുകയാണ്. വിളി കേൾക്കുന്നതേയില്ല. ഞാൻ വടക്കേ മുറിയിലേക്ക് ഓടി. വാതിൽ ഓടാമ്പലിട്ട് അടച്ചിരിക്കുകയാണ്. തള്ളിനോക്കി. തുറക്കുന്നില്ല. വലിയമ്മയുടെ കരച്ചിലും ചേച്ചിയുടെ ഞരക്കവും കൂടിക്കൂടി വരുന്നു. ഉറക്കെ വിളിച്ചുനോക്കി. അവരതൊന്നും അറിയുന്നില്ല. അപ്പോഴും വലിയച്ഛൻ തെക്കേ ഇറയത്തെ കട്ടിലിൽ കിടന്നുറങ്ങുകയാണ്. ഞാൻ വിളിച്ചുണർത്തി. വലിയച്ഛനും എഴുന്നേറ്റു വന്നു. മുറ്റത്തുകൂടി വടക്കുപുറത്തു വന്ന് വടക്കേമുറിയുടെ വടക്കേ വാതിൽ തള്ളിനീക്കി അകത്തു കടന്നു. എന്റെ കല്യാണിച്ചേച്ചി അർദ്ധനഗ്നയായി രക്തത്തിൽക്കിടന്നു ഞരങ്ങുകയാണ്. ചേച്ചി!! ചേച്ചി!! എന്തുപറ്റി ചേച്ചി!! ഞാൻ മുഖം പൊത്തി കരഞ്ഞുപോയി. ശരീരം വിറച്ചു. തലകറങ്ങുന്നതുപോലെ. കരച്ചിലടക്കാനായില്ല. "നീ പുറത്തു പോകൂ. ഞാൻ ചേച്ചിയെ ഒന്നു തുകർത്തട്ടെ." ആ ചോരയിൽനിന്നും ചേച്ചിയെ വേറൊരു പായിലേക്കു മാറ്റി കൈകൊണ്ടു ചോര വടിച്ചുകളയുന്നതിനിടയ്ക്ക് വലിയമ്മ എന്നെ പുറത്തേക്കു മാറ്റി വാതിൽ വീണ്ടും അടച്ചു. ചേച്ചി തേങ്ങിക്കരയുന്നതിനിടയ്ക്ക് "എന്റെ പൊന്നു കുഞ്ഞേ" എന്നു വിളിക്കാൻ ശ്രമിക്കുന്നുണ്ട്. ഞാനുടനേ പുറത്തു കടന്ന് വൈദ്യനെ വിളിക്കാൻ പോകാൻ തയ്യാറെടുത്തു. "വൈദ്യന്റെ വീട്ടിലേക്കുള്ള വഴി പട്ടാളക്യാമ്പിന്റെ വാതുക്കൽക്കൂടിയാണ്." വലിയച്ഛൻ കരയുന്നതിനിടയ്ക്കു പറഞ്ഞുതീർത്തു. അതിനെന്താണു വലിയച്ഛാ. അവർ നമ്മെ വെടിവച്ചുകൊല്ലട്ടെ. ചേച്ചിക്കുവേണ്ടി നമുക്കും മരിച്ചുകളയാം. ഞാൻ മറുപടി പറഞ്ഞു. "അതല്ല കുഞ്ഞേ വൈദ്യനും കുടുംബവും വെള്ളിയാഴ്ചതന്നെ വൈക്കത്തേക്കു താമസം മാറ്റി. വലിയച്ഛൻ പറഞ്ഞൊപ്പിച്ചു. ചേച്ചിയുടെ തേങ്ങൽ വീണ്ടും വീണ്ടും ദയനീയമാകുകയാണ്. ഞങ്ങളുടെ ഏറ്റവും അടുത്ത ആശുപത്രി തൈക്കാട്ടുശ്ശേരി ഹെൽത്ത് സെന്ററാണ്. അങ്ങോട്ട് നാലു കിലോമീറ്റർ അകലം. പോകാൻ വള്ളം വേണം. ചേച്ചിയെ അങ്ങോട്ടു കൊണ്ടുപോകാൻ വള്ളക്കാരൻ ചേന്നിയുടെ വീട്ടിലേക്കോടി. കൂരിരുട്ടിനെ കീറിമുറിച്ചു തപ്പിത്തടഞ്ഞ് ആ വീട്ടിലെത്തി വിളിച്ചുനോക്കി. ആരുമില്ല. സമീപത്തുള്ള വീടുകളിലെല്ലാം സഹായത്തിനുവേണ്ടി കയറിയിറങ്ങി. അവിടെയെങ്ങും ആരുമില്ല. പൊന്നേഴത്തു കൊച്ചമ്മയുടെ വെള്ളനിറത്തിൽ നീലപ്പാണ്ടുള്ള പട്ടി മാത്രം എനിക്കു കൂട്ടിനുണ്ട്. ഞാനോടി വീട്ടിലെത്തി. ചേച്ചിയുടെ തേങ്ങിക്കരച്ചിൽ ഒരു ഞരക്കം മാത്രമായി. "നിന്റെ പൊന്നുചേച്ചിക്ക് എന്തുപറ്റിയെടാ?" വലിയമ്മ എന്റെ കൈക്കു പിടിച്ചു കരയുകയാണ്. ഞാൻ അടുത്തുചെന്നു ചേച്ചിയുടെ കൈപിടിച്ചു. ചേച്ചി എന്നെ തുറിച്ചുനോക്കി. എന്തോ പറയുവാൻ ആ ചുണ്ടുകൾ വിതുമ്പി. ഞങ്ങൾ ചേച്ചിക്ക് അന്തിമജലം കൊടുത്തു. ആ കണ്ണുകൾ മന്ദം മന്ദം അടഞ്ഞു. ചുണ്ടുകൾ നിശ്ചലമായി. ഞങ്ങളുടെ കൂട്ടക്കരച്ചിൽ ഉയർന്നു. അതു മണിക്കൂറുകളോളം നീണ്ടുനിന്നു. വലിയമ്മ പതംപറഞ്ഞുകൊണ്ടാണ് നിലവിളിച്ചത്. പക്ഷേ, ആരു കേൾക്കാൻ? ആരറിയാൻ? ആര് ഒരു സഹായത്തിനെത്താൻ? പരിസരം ശുദ്ധ ശൂന്യമാണ്. അയൽവീടുകൾ വിജനമാണ്. പൊന്നേഴത്തെ കൊച്ചമ്മയുടെ പാണ്ടൻ പട്ടി മാത്രം; അവൻ പോയിട്ടില്ല. അവനും ദയനീയമായി മോങ്ങിക്കൊണ്ട് ഞങ്ങളുടെ വീടിനു ചുറ്റും ഓടി നടക്കുകയാണ്. അവൻ ഇടയ്ക്കിടയ്ക്കു ചേച്ചി കിടക്കുന്ന മുറിയുടെ വാതുക്കൽ വന്ന് മുൻകാലുകൾ മുമ്പോട്ടാഞ്ഞ് മുറിയിലേക്കു ചാടിക്കടക്കാൻ ശ്രമിക്കുന്നു. ഭയന്നു പിറകോട്ടു വലിഞ്ഞ് പിന്നെയും അവിടെനിന്നു മുറിയിലേക്കു നോക്കി കുരയ്ക്കുകയാണ്. അവനു ചേച്ചി ആഹാരം കഴിക്കുമ്പോൾ ഒരുരുളച്ചോറ് പതിവായി കൊടുക്കുമായിരുന്നു.

നേരം വെളുത്തു. വീട്ടുകാരോ, കരക്കാരോ, ബന്ധുജനങ്ങളോ എത്തിയില്ല. ഇണങ്ങനോ വൈദികനോ ഇല്ല. വീടിന്റെ തെക്കുപുറത്ത് അല്പം കിഴക്കോട്ടു മാറി ഒരു വലിയ കോട്ടമാവു നിന്നിരുന്നു. അതിന്റെ ചുവട്ടിൽ ഞാനും വലിയച്ഛനുംകൂടി ഒരു കുഴി വെട്ടിയുണ്ടാക്കി. വലിയമ്മ നിറകണ്ണുകളോടെ ചേച്ചിയുടെ തലയ്ക്കൽ ഒരു നിലവിളക്കു കൊളുത്തിവച്ചു. ഉത്സവം കാണാനും മറ്റും പോകുമ്പോൾ ധരിക്കുവാൻ ചേച്ചി പ്രത്യേകം കരുതിവച്ചിരുന്ന ശുഭ്രവസ്ത്രം വലിയമ്മ ചേച്ചിയെ അണിയിച്ചു. ഞാനും വലിയച്ഛനുംചേച്ചിയുടെ ഇരുഭാഗങ്ങളിലും, വലിയമ്മ തലയ്ക്കൽ ഭാഗത്തും നിന്നു. ഞങ്ങൾ ആ മൃതദേഹം പതുക്കെപ്പതുക്കെ ഉയർത്തിയെടുത്തു. ഞങ്ങളുടെ കണ്ണീർ ചേച്ചിക്കു തിലോദകമായി. ഞങ്ങൾ എല്ലാവരുംകൂടി ആ മൃതദേഹം എടുത്തുകൊണ്ടു തെക്കോട്ടു നടന്നു. പൊന്നേഴത്തെ പാണ്ടൻപട്ടി മുമ്പേ നടന്നു. അവൻ ഞങ്ങളുടെ ഗതിയെ തടസ്സപ്പെടുത്തിക്കൊണ്ട് കുരച്ചുകൊണ്ടു വീണ്ടും വീണ്ടും നിന്നു. ആ മൃതദേഹം കുഴിയുടെ വക്കിൽ കൊണ്ടുപോയി വച്ചു. പാണ്ടൻപട്ടി ചേച്ചിയുടെ മുഖത്ത് ഉറ്റുനോക്കി. കുരച്ചുകൊണ്ട് അവൻ ചേച്ചിയുടെ പാദങ്ങളിൽ മണത്തുകൊണ്ടു നിന്നു. അവന്റെ കണ്ണുകളിലും കണ്ണീർ നിറഞ്ഞു. ഞങ്ങളെല്ലാവരും ഒരിക്കൽക്കൂടി പൊട്ടിക്കരഞ്ഞു. പിന്നീടു ഞാൻ കുഴിയിൽ ഇറങ്ങിനിന്നു. വലിയമ്മ "എന്റെ പൊന്നുമകളേ, നിനക്ക് ഇങ്ങനെ സംഭവിച്ചല്ലോ" എന്നു പറഞ്ഞ് അലമുറയിട്ടു കരഞ്ഞു. വലിയച്ഛനും വലിയമ്മയും കൂടി ചേച്ചിയുടെ മൃതദേഹം കുഴിയിലേക്ക് ഇറക്കിത്തന്നു. ഞാൻ കുഴിയിൽനിന്ന് ചേച്ചിയുടെ കൈകാലുകളും ശിരസ്സും നേരേ വച്ചു. പൊട്ടിക്കരഞ്ഞുകൊണ്ട് ഞാൻ കുഴിയിൽനിന്നു കയറി. വലിയച്ഛൻ പതുക്കെപ്പതുക്കെ കുഴിയിലേക്കു മണ്ണിട്ടു. പിന്നീടു തൂമ്പകൊണ്ടു കുഴി നികത്തി നിരപ്പാക്കി.

എന്റെ പ്രിയപ്പെട്ട കല്യാണിച്ചേച്ചി സർപ്പദംശനമേറ്റു മരിച്ചതല്ല. ബസ്സ് അപകടവുമല്ല. കല്യാണിച്ചേച്ചി സർ സി.പിയുടെ അമേരിക്കൻ മോഡൽ അറബിക്കടലിൽ തള്ളാൻ പ്രവർത്തിച്ചിരുന്നില്ല. അവർ അതിനുവേണ്ടി സമരത്തിനും പോയില്ല. രാഷ്ട്രീയ കാര്യങ്ങളെക്കുറിച്ച് അവർക്ക് ഒരഭിപ്രായവുമില്ല. അവർ വീടും പരിസരവുമായി മാത്രം ബന്ധപ്പെട്ടിരുന്ന ഒരു ഗ്രാമീണ സ്ത്രീയായിരുന്നു. വയലാറിലെ ഭീകരമായ പട്ടാളഭരണത്തിന്റെ കൊടുംതീയിൽപ്പെട്ടാണ് അവർ മരിച്ചത്.







ഓഹരി കുംഭകോണത്തിനു ശേഷം ഇന്ത്യൻ മൂലധന വിപണയിൽ കാര്യമായ ഉണർവുണ്ടായത് നാമമാത്രമായ കാലയളവിൽ മാത്രം.

# സമ്പദ് വ്യവസ്ഥയുടെ പുതിയ മുഖം

ജോർജ്ജ് ജോസഫ് പറവൂർ



**ഇ**ന്ത്യൻ സമ്പദ് വ്യവസ്ഥ കുഴപ്പം പിടിച്ച പാതയിലൂടെ തെന്നിനീങ്ങുന്ന ചിത്രമാണ് ഏതാനും മാസങ്ങളായി കാഴ്ച വച്ചുകൊണ്ടിരിക്കുന്നത്. അവതാളത്തിലായ മൂലധന വിപണിയും വിദേശനാണ്യ കമ്പോളവും ഒരുവശത്തു നിൽക്കുമ്പോൾ, തളരുന്ന കയറ്റുമതി രംഗവും വ്യവസായ-വാണിജ്യ മേഖലകളുമാണ് മറുവശത്ത്. ഇതിനിടയിൽ പണപ്പെരുപ്പനിരക്ക് അടിക്കടി കുറഞ്ഞ്. മാസങ്ങളായി ഏഴു ശതമാനത്തിനു ചുറ്റുമാണെന്ന ഔദ്യോഗിക നിരിക്ഷണങ്ങൾക്കിടയിൽ അനേകമടങ്ങ് കുതിച്ചുയരുന്ന വിലക്കയറ്റവും.

ഒന്നരവർഷത്തിലേറെക്കാലമായി ഓഹരി വിപണി പൂർണ്ണമായും തകർന്നുതരിപ്പണമായിട്ട്. വൻനേട്ടങ്ങൾ കൊയ്യാമെന്നുകരുതി പുറപ്പെട്ടവർ മുടക്കുമുതലെങ്കിലും ഒപ്പിച്ച് ഷെയറുകൾ കൈയൊഴിഞ്ഞാൽ മതിയെന്ന അസ്വസ്ഥതയിലാണ്. തകർച്ചയുടെ ദയനീയ ചിത്രം വെളിവാക്കുന്നു കൊച്ചി സ്റ്റോക്ക് എക്സ്ചേഞ്ച്. ആളും ആരവവുമൊഴിഞ്ഞ ട്രേഡിംഗ് റിംഗിൽ ഇന്നെത്തുന്നത് പത്തോ, ഇരുപതോ ബ്രോക്കർമാർ മാത്രം. ഇരുപതോ, ഇരുപത്തിയഞ്ചോ സ്ട്രിപ്പുകളിലായി പ്രതിദിന ട്രേഡിംഗ് നാലോ, അഞ്ചോ കോടികളിൽ മാത്രമായി ഒതുങ്ങുന്നു. സ്റ്റോക്ക് എക്സ്ചേഞ്ച് മെംബർഷിപ്പ് കാർഡിന് രണ്ടുവർഷം മുൻപുവരെ 50-60 ലക്ഷം രൂപ മോഹവിലയുണ്ടായിരുന്നെങ്കിൽ ഇന്ന് 15 ലക്ഷം കിട്ടിയാൽ കാർഡ് കൈമാറാൻ പലർക്കും താത്പര്യം. പക്ഷെ ഈ തോതിലും വാങ്ങാനാളില്ലെന്നത് മറ്റൊരു ദുരവസ്ഥ. കൊച്ചി സ്റ്റേക്ക് എക്സ്ചേഞ്ചിലെ 450-ൽപ്പരം ബ്രോക്കർമാരിൽ ഒരു വിഭാഗം ഈ തൊഴിലിനോടുതന്നെ വിടചൊല്ലിക്കഴിഞ്ഞു.

ഓഹരി കുംഭകോണത്തിനു ശേഷം ഇന്ത്യൻ മൂലധന വിപണയിൽ കാര്യമായ ഉണർവുണ്ടായത് നാമമാത്രമായ കാലയളവിൽ മാത്രം. 1994 ജൂൺ മുതൽ ഒക്ടോബർവരെയുള്ള മാസങ്ങളിലെ കുതിപ്പ് ഒഴിച്ചുനിർത്തിയാൽ ബാക്കി ഘട്ടങ്ങളിലെല്ലാം കിതയ്ക്കുകയാണ് വിപണി. വിപണിയിലെ കയറ്റിറക്കങ്ങളുടെ ദിശാസൂചകങ്ങളായ ബോംബെ സൂചികയും ദേശീയ സൂചികയും അന്ന് യഥാക്രമം 4200-നും 2000-നും മുകളിലെത്തിയിരുന്നെങ്കിൽ ഇന്ന് അവ 3000-ത്തിനും 1300-നും താഴെ ചലിക്കുകയാണ്. ഹ്രസ്വകാലയളവിൽ ഒരു പ്രതീക്ഷയും വച്ചുപുലർത്തേണ്ടതില്ലെന്ന് വിദഗ്ദ്ധർ നിക്ഷേപകരെ ഉപദേശിക്കുകയും ചെയ്യുന്നു.



ഹർഷദ് മേത്ത സംഭവം സാമ്പത്തിക കുറ്റകൃത്യങ്ങൾ കൈകാര്യം ചെയ്യുന്നതിനുള്ള നമ്മുടെ നാട്ടിലെ സംവിധാനങ്ങളിലെ പാകപ്പിഴകൾ പൂർണ്ണമായും വെളിവാക്കിയിരുന്നു. ബാങ്കുകൾ, പൊതുമേഖലാ സ്ഥാപനങ്ങൾ. കോർപ്പറേഷനുകൾ. നോൺ-ബാങ്കിംഗ് ധനകാര്യ സ്ഥാപനങ്ങൾ തുടങ്ങിയവയിൽ നിന്നും കുംഭകോണവേളയിൽ എത്രകോടി രൂപ നഷ്ടമായെന്നു കൃത്യമായി തിട്ടപ്പെടുത്തുവാൻപോലും ഒരന്വേഷണ ഏജൻസിക്കുമായില്ല. ഇത്തരമൊരു സംവിധാനത്തിൽ നിക്ഷേപകരുടെ 'കഴുത്തറുത്തും' പണംവാരിക്കൂട്ടാനുമാണ് വ്യവസായ ബ്രോക്കർ ഭീമന്മാരുടെ ശ്രമം. ഏറ്റവുമൊടുവിലായി തകർച്ച പൂർണ്ണമാകുന്ന ഘടകവും അതുതന്നെയാണ്. റിലയൻസ് കമ്പനിയുടെ വ്യാജ ഓഹരി വിവാദമാണ് ഓഹരി വിപണിയിലെ ദുരന്തങ്ങളുടെ അവസാന കണ്ണി. ഈ സംഭവം മൂലധന വിപണിയുടെ വിശ്വാസ്യതയ്ക്കേറ്റ കനത്ത ആഘാതമാണ്. 'എ', 'ബി'യുടെ പക്കൽ നിന്നും വാങ്ങിയ ഷെയറുകൾ കമ്പനിയിലേക്കയച്ച് എയുടെ പേരിലാക്കുക എന്ന ലളിതമായ സമവാക്യമാണ് ഈ ബിസിനസ്സിലെ അടിസ്ഥാന ആപ്തവാക്യം. ഫ...ാൽ ട്രാൻസ്ഫറിനയച്ച ഷെയറുകൾ മറ്റ് ഏജൻസികൾക്ക് ആഴ്ചകളോളം കൈമാറുക, ഒരേസമയം ട്രാൻസ്ഫർ ചെയ്യുകയും അതേ നമ്പറിൽത്തന്നെ ഡ്യൂപ്ളിക്കേറ്റ് ഷെയറുകൾ ഇഷ്യു ചെയ്യുക തുടങ്ങിയ കുതന്ത്രങ്ങളാണ് വിപണിയെ മുതലെടുക്കുന്നതിന് റിലയൻസ് ഒരുക്കിയത്. ഇക്കുറിയും നിക്ഷേപകരുടെ ശതകോടികളെടുത്ത് ഗോലികളിക്കുന്ന മ്യൂച്വൽ ഫണ്ടുകൾ വിവാദങ്ങളുടെ അകത്തളങ്ങളിലുണ്ട്. യു.ടി.ഐക്ക് റിലയൻസ് വ്യാസം ഓഹരി വിവാദത്തിൽ നഷ്ടമായത് 600 കോടി. കാൻ ബാങ്ക് മ്യൂച്വൽ ഫണ്ടിന്റെ കൈവശമുള്ള 15 ലക്ഷം ഷെയറുകൾ ഇത്തരത്തിലുള്ളതാണത്രേ. വിവാദം കത്തിപ്പടർന്നപ്പോൾ. ബോംബെ സ്റ്റോക്ക് എക്സ്ചേഞ്ചിൽ നിന്നും പിന്മാറാൻ റിലയൻസ് കത്ത് നൽകിയെങ്കിലും ബ്രോക്കർ സമൂഹത്തിന്റെ അഭ്യർത്ഥന മാനിച്ച്. 'നിക്ഷേപക സമൂഹത്തിന്റെ താത്പര്യങ്ങൾ കണക്കിലെടുത്ത്' ധീരുബായി അംബാനി അതിൽ നിന്നും പിൻവാങ്ങി. വേറെ ഏതു രാജ്യത്തായിരുന്നാലും ഇരുമ്പഴി എണ്ണേണ്ടിയിരുന്ന ഒരു വ്യവസായ പ്രമുഖൻ ഇന്ത്യയിലായതുമൂലം ഇന്നും മൂലധന വിപണിയെയും വ്യവസായ മേഖലയെയും ഗവൺമെന്റിനെത്തന്നെയും വരച്ച വരയിൽ നിർത്തി വിലസുന്നു.

ഹർഷദ് മേത്ത സംഭവം സാമ്പത്തിക കുറ്റകൃത്യങ്ങൾ കൈകാര്യം ചെയ്യുന്നതിനുള്ള നമ്മുടെ നാട്ടിലെ സംവിധാനങ്ങളിലെ പാകപ്പിഴകൾ പൂർണ്ണമായും വെളിവാക്കിയിരുന്നു.

ടെലകോം അഴിമതിയിൽ മുങ്ങി പാർലമെന്റ് സെഷൻ മുടങ്ങിയ വേളയിൽത്തന്നെയാണ് ഈ വിവാദവും കൊടുമ്പിരിക്കൊണ്ടിരുന്നത്. അന്വേഷണം വേണമെന്ന് ഇന്ദ്രജിത് ഗുപ്ത. എം.എ. ബേബി, ഗുരുദാസ് ദാസ്ഗുപ്ത തുടങ്ങിയ എം.പിമാരുടെ സമ്മർദ്ദഫലമായി അന്വേഷണ ഉത്തരവിടാൻ നരസിംഹറാവു തയാറായി. ഈ അന്വേഷണവും മറ്റേതൊരു കുംഭകോണ അന്വേഷണം പോലെയാവുമെന്ന് ഉറപ്പിക്കാം. റാവു മന്ത്രിസഭ അവിശ്വാസ പ്രമേയം കാറ്റിൽ ആടിയുലഞ്ഞപ്പോൾ രാം ലഖൻ സിംഗിനെ പോലുള്ള എം.പിമാരെ മറുകണ്ടം ചാടിക്കുവാൻ ആളും അർത്ഥവും ആവശ്യംപോലെ ഇറക്കിയ അംബാനിക്കെതിരെ എന്തന്വേഷണം നടത്തുവാൻ നരസിംഹറാവുവിനാകുമെന്ന് എല്ലാവർക്കുമറിയാം.

ഏറ്റവുമൊടുവിലായി. കാൻബാങ്ക് മ്യൂച്വൽ ഫണ്ടിന്റെ റിലയൻസ് ഓഹരി ഇപ്പോഴും 1992-ൽ ഹർഷദ് മേത്ത. ജ്യോതിമേത്ത. ഹിതൻദലാൽ എന്നിവർ നടത്തിയ റിലയൻസ് ഇടപാടുകളെപ്പറ്റിയും സെബി അന്വേഷണത്തിനുത്തരവിട്ടിട്ടുണ്ട്. ഓഹരി കുംഭകോണത്തിലെ ഒരു 'വമ്പൻ' മിസിംഗ് ഫാക്ടർ ഈ അന്വേഷണത്തിൽ പുറത്തു വന്നാൽ അതിശയിക്കേണ്ടതില്ല. പക്ഷെ, അന്വേഷണം അന്വേഷണത്തിന്റെ വഴിക്കായിരിക്കണമെന്നുമാത്രം. നൂറിലേറെ വർഷക്കാലം കൊണ്ട് ഒന്നാംനിര കമ്പനിയായി മാറിയ ടാറ്റയെ കവച്ചുവച്ച് 20 വർഷം കൊണ്ട് ഏറ്റവും വലിയ ഇന്ത്യൻ വ്യവസായ ഭീമനായി റിലയൻസ് മാറിയതുതന്നെ ആ വളർച്ചയുടെ വഴികളും വ്യക്തമാക്കുന്നതാണ്.

## രൂപയെ വിഴുങ്ങുന്ന ഡോളർ

**ഓ**ഹരി വിപണിയോടൊപ്പം രാഷ്ട്ര സമ്പദ്

ഘടനയെയാകെ ഉലച്ച ഡോളർ-രൂപ പ്രതിസന്ധി തുടരുകയാണ്. 36 രൂപയ്ക്കു ചുറ്റുമെന്ന നിലയിൽ നിന്നും ഒരിഞ്ചുപോലും താഴേക്കു കൊണ്ടുവരാൻ ഇനിയുമായിട്ടില്ല. ഡിസംബർ ഒടുവിലോടെ വീണ്ടും കുതിക്കുന്ന പ്രവണതയാണ് ഡോളർ-രൂപ വിപണിയിൽ ദൃശ്യമായത്. ഇതു നിയന്ത്രിക്കാനാവില്ലെന്ന സ്ഥിതിയുമുണ്ട്. കാരണം കൈവശമുള്ള ഡോളർ ശേഖരമെടുത്തു റിസർവ് ബാങ്ക് വീശിയാൽ കാര്യങ്ങൾ കുഴപ്പത്തിലാകും. റിസർവ് ബാങ്ക് ഗവർണ്ണർ നൽകുന്ന സൂചനതന്നെ അത്തരത്തിലുള്ളതാണ്. തൽക്കാലം ഡോളറിനുള്ള ഡിമാന്റ് അത്രയധികമാണ്. എത്ര ചൊരിഞ്ഞാലും തികയാത്ത അവസ്ഥ. ഇറക്കുമതി അത്യാവശ്യവും അതിനുള്ള ചെലവുകൾ അധികരിക്കുകയും ചെയ്യുമ്പോൾ ഡോളറിനുള്ള ആർത്തിയെ തൃപ്തിപ്പെടുത്താൻ തൽക്കാലം വേറെ വഴിയില്ല. വില ഇനിയും ഉയരും എന്നതും ഉറപ്പായിക്കഴിഞ്ഞു. മാസങ്ങൾക്കുള്ളിൽ അത് 40-നടുത്തെത്തിയാലും അതിശയകരമായി ഒന്നുമുണ്ടാകില്ല.

വിദേശ വ്യാപാര രംഗത്തെ പ്രതിസന്ധി ഇതോടെ ഗുരുതരാവസ്ഥയിലെത്തുകയാണ്. ഡോളർ പേയ്മെന്റിലുള്ള കടബാധ്യതകളും പലിശയും കുതിച്ചുയരുന്നത് വാർഷിക ബഡ്ജറ്റിന്റെ എല്ലാ കണക്കുകൂട്ടലുകളെയും കീഴ്മേൽ മറിക്കും. പെട്രോളിയം ഇറക്കുമതിയാണ് സന്ദിഗ്ദ്ധാവസ്ഥയിലെത്തുന്ന മറ്റൊരു രംഗം. ഇതിനായുള്ള നീക്കിയിരിപ്പ് ആകെ തെറ്റുമെന്ന അവസ്ഥയും ധനകാര്യ വകുപ്പിന്റെ മുന്നിലുണ്ട്. ഡോളർ പ്രതിസന്ധി നിത്യജീവിതത്തെ നേരിട്ടു ബാധിക്കുവാൻ നാളുകളുടെ ദൂരം മാത്രമേ അവശേഷിക്കുന്നുള്ളു. ഡീസൽ, പെട്രോൾ, കുക്കിംഗ് ഗ്യാസ്, യാത്രാക്കൂലി, ചരക്കുകൂലി മുതലായ രംഗങ്ങളിലെ ചെലവുവർദ്ധന ഉറപ്പായിക്കഴിഞ്ഞു. ശരാശരിക്കാരന്റെ നിത്യനിദാന ചെലവുകൾ പലമടങ്ങ് ഉയർത്താൻ ഈ ഘടകങ്ങൾ മാത്രം ധാരാളമാണ്. റബർ വിലയിലെ വർദ്ധന, ഭൂമി വിലവർദ്ധന, ശമ്പള പരിഷ്ക്കരണം, ഗൾഫ് ഡ്രാഫ്റ്റ് ഇവകൊണ്ടൊന്നും ഇടത്തരക്കാരന് അത്രയെളുപ്പത്തിൽ രണ്ടറ്റവും മുട്ടിക്കാനാവില്ല. ഡി.എ വർദ്ധനകൊണ്ട് താങ്ങാൻ പറ്റാത്ത വിലക്കയറ്റം പടിവാതിൽക്കൽ എത്തിനിൽക്കുന്നുണ്ട്.

ഡോളർവില മുന്നേറ്റത്തിലെ ഉടൻ പ്രത്യാഘാതം ദൃശ്യമായത് സ്വർണ്ണവിലയിലാണ്. സ്വർണ്ണ ഇറക്കുമതി ഉദാരമാക്കിയതോടെ സജീവമായിരുന്ന വിപണി ഇപ്പോൾ റെക്കാഡ് വിലയുടെ നടുവിലാണ്. ഇറക്കുമതി വരവ് കുറഞ്ഞതും വമ്പിച്ച ഡിമാന്റും ഒത്തുകൂടുന്നിടത്ത് ഈ 'നിത്യോപയോഗ വസ്തുവിന്റെ' വില കുതിച്ചുയരുന്നു. ഡോളർവില പെൺമക്കളുള്ള സാധാരണക്കാരായ മാതാപിതാക്കളെ ഇനിയും കണ്ണീരിലാഴ്ത്തുന്ന സ്ഥിതിയിലേക്കു വളരുകയാണ്. അതല്ലെങ്കിൽ സ്ത്രീധന സമ്പ്രദായം ഇല്ലാതാക്കാൻ കഴിയണം. ഇന്നത്തെ അവസ്ഥയിൽ അതിലുമെളുപ്പം കോഴിക്ക് മുല വരുന്നതുതന്നെയായിരിക്കുമല്ലോ.

## കണക്കിൽ കുറയുന്നു കടയിൽ കൂടുന്നു

**വ**ളരെ ഗണനീയമായ ഒരു കണ്ടുപിടിത്തത്തെപ്പറ്റിയാണ് ഇനി പ്രതിപാദിക്കുവാനുള്ളത്. ഇന്ത്യയുടെ വാർഷിക പണപ്പെരുപ്പനിരക്ക് പടിപടിയായി കുറഞ്ഞുവരികയാണ്. ഏറ്റവും ഒടുവിലായി അത് 6.18 ശതമാനമാണ്. വിവിധ ഗ്രൂപ്പുകളിൽപ്പെട്ട പല നിത്യോപയോഗ സാധനങ്ങളുടെയും വില കുറയുന്നതാണത്രെ ഇതിനു കാരണം. കഴിഞ്ഞ 57 ആഴ്ചക്കാലമായി പണപ്പെരുപ്പ നിരക്ക് ഒറ്റ അക്കത്തിൽ ത്തുടരുകയുമാണ്. 6.18 ശതമാനമെന്നത് കഴിഞ്ഞ ഏതാനും വർഷങ്ങളിലെ ഏറ്റവും കുറഞ്ഞ നിരക്കാണ്. ഇതിനുപുറമേ മൊത്തവില സൂചികയും പതിവായി താഴോട്ടുതന്നെ.

ഓഫീസിൽ കറങ്ങുന്ന ഫാനിന് കീഴിലിരുന്ന് ഉപ്പിന്റെയും മുളകിന്റെയും മത്സ്യത്തിന്റെയും പച്ചക്കറികളുടെയും പഴങ്ങളുടെയും മറ്റും വില നിശ്ചയിച്ച് മുകളിലോട്ട് അറിയിക്കുന്ന സ്ഥിതിവിവരക്കണക്കു വകുപ്പിന്റെ റുട്ടീൻ അഭ്യാസവും യഥാർത്ഥ വില നിലവാരവും തമ്മിലുള്ള ബന്ധം കടലും കടലാടിയും പോലുള്ളതാണ്. കഴിഞ്ഞ ഒരു വർഷക്കാലത്തിനിടയിൽ മിക്ക നിത്യോപയോഗസാധനങ്ങളുടെയും വിലയിൽ ശരാശരി 20 ശതമാനമെങ്കിലും വർദ്ധന ദൃശ്യമാണ്. ഇതു കേരളത്തിൽ മാത്രമല്ല, ഇന്ത്യയെമ്പാടുമുള്ള സ്ഥിതിയാണ്. ഒരു മാസത്തിനിടയിൽ 10 പൈസയെങ്കിലും വിലവർദ്ധിക്കാത്ത ഒരു സാധനമെങ്കിലും ചൂണ്ടിക്കാണിക്കാൻ പണപ്പെരുപ്പ 'വിദഗ്ദ്ധന്മാർക്ക്' കഴിയുമോ? പണപ്പെരുപ്പ നിരക്കിലെ കണക്കും കടകളിൽ സാധനങ്ങൾ വാങ്ങുന്ന വിലയും സമാന്തര രേഖകളാണ്.

കയറ്റുമതി, വ്യാവസായിക രംഗങ്ങൾ നടപ്പു സാമ്പത്തിക വർഷം ലക്ഷ്യമിട്ടിരുന്ന വളർച്ച കൈവരിക്കില്ലെന്നു മാത്രമല്ല, പല മേഖലകളിലും പിന്നോട്ടടി നേരിടുകയുമാണ്. വാർഷിക സാമ്പത്തിക വളർച്ച ഏഴു ശതമാനവും വ്യവസായ വളർച്ചാനിരക്ക് 6.5 ശതമാനവും കൈവരിക്കാനാകുമെന്ന ആവർത്തിച്ച അവകാശ വാദങ്ങൾക്കിടയിലെ സന്നിഗ്ദ്ധാവസ്ഥ ലക്ഷ്യങ്ങൾക്ക് വിഘാതമാവുകയാണ്. ആട്ടോമൊബൈൽ, സിമന്റ്, ടൂറിസം, പെട്രോളിയം ഉൽപ്പന്നങ്ങൾ തുടങ്ങിയ ഏതാനും മേഖലകൾ ഒഴിച്ചുനിർത്തിയാൽ ബാക്കി മേഖലകളിൽ ശ്രദ്ധേയമായ മുന്നേറ്റമുണ്ടാക്കാനായിട്ടില്ല. ഇന്നത്തെ നിലയിൽ സാമ്പത്തിക വർഷാവസാനത്തോടെ 6.5 ശതമാനമെന്ന വ്യവസായ വളർച്ചാനിരക്ക് ഏറെക്കുറെ അപ്രാപ്യമാണ്.

കയറ്റുമതി രംഗത്തും സ്ഥിതി ശോഭനമല്ല. പ്രത്യേകിച്ച്, കേരളത്തിൽ നിന്നുമുള്ള കയറ്റുമതി പല മേഖലകളിലും കൂമ്പടയുന്ന സ്ഥിതിയുണ്ട്. കയറ്റുമതിയിൽ ഗണ്യമായ സംഭാവന അർപ്പിക്കുന്ന സമുദ്രോൽപ്പന്ന രംഗത്തെ തളർച്ച ദൃശ്യമാണ്. ഇറക്കുമതി രാഷ്ട്രങ്ങളുടെ കടുത്ത നിബന്ധനകൾ സ്ഥിതിഗതികൾ രൂക്ഷമാക്കുകയാണ്. പ്രതിസന്ധി പ്രകടമായതോടെ ഫെബ്രുവരിയിൽ നടത്തുവാൻ നിശ്ചയിച്ചിരുന്ന 11-ാമതു അന്താരാഷ്ട്ര സമുദ്രോൽപ്പന്ന മേള മാറ്റിവയ്ക്കപ്പെട്ടിരിക്കുകയാണ്. മേളയിൽ പങ്കെടുക്കുന്നതിന് നാമമാത്രമായ സ്ഥാപനങ്ങൾ മാത്രമാണ് രജിസ്റ്റർ ചെയ്തിട്ടുള്ളത്.

ഇന്ത്യയിൽ നിന്നുള്ള കയറ്റുമതി ശുചിത്വത്തിന്റെ പേരിൽ ഗണ്യമായി കുറയ്ക്കാൻ അമേരിക്കയും ജപ്പാനും തീരുമാനിച്ചുകഴിഞ്ഞു. യൂറോപ്യൻ രാജ്യങ്ങളും ഇതിന്റെ ചുവടുപിടിച്ച് നീങ്ങുകയാണ്. മത്സ്യക്കയറ്റുമതി രംഗത്ത് ഇന്ത്യയുടെ മുന്നേറ്റം വികസിത രാഷ്ട്രങ്ങൾക്ക് അത്ര രുചിച്ചിട്ടില്ല. അതിനുകാരണം സംവർദ്ധിത മൂല്യ ഉൽപ്പന്നങ്ങൾ (Value added Products) ഇന്ത്യ കയറ്റി അയയ്ക്കാൻ തുടങ്ങിയതാണ്. മുമ്പ് ശുദ്ധീകരിച്ച 'അസംസ്കൃത വസ്തു' വാണ് കയറ്റി അയയ്ക്കപ്പെട്ടിരുന്നത്. അവ മനോഹരമായ പാക്കിങ്ങിൽ റെഡി-ടു-ഈറ്റ് വിഭവങ്ങളാക്കി അതതു രാജ്യങ്ങളിലെ ഇടനിലക്കമ്പനിക്കാർ തീൻമേശകളിലെത്തിക്കുകയും ചെയ്തിരുന്നു. വമ്പൻ ലാഭവും ഈ കമ്പനികൾ കൊയ്തുകൂട്ടിയിരുന്നു. എന്നാൽ മാറ്റങ്ങൾക്ക് ചുവടൊപ്പിച്ച് ഐ.ക്യു.എഫ് (Individual Quick Frozen) സാങ്കേതിക വിദ്യയും മറ്റും പ്രയോജനപ്പെടുത്തി റെഡി-ടു-ഈറ്റ് ഉൽപ്പന്നങ്ങൾ നേരിട്ട് പാശ്ചാത്യനാടുകളിൽ എത്തിക്കാൻ തുടങ്ങിയതോടെ ഇന്ത്യൻ കയറ്റുമതിക്കാർ കണ്ണിലെ കരടായി മാറി. ഇന്ത്യയിൽ നിന്നുള്ള റെഡി-ടു-ഈറ്റ് ഉൽപ്പന്നങ്ങൾക്കെതിരേ അമേരിക്കൻ വ്യവസായ ലോബിയിൽ നിന്നും കടുത്ത സമ്മർദ്ദമുണ്ട്. ഇന്ത്യൻ ഇറക്കുമതി തളർത്താനുള്ള ഒരു പ്രധാന കാരണവുമിതാണ്. ഇന്ത്യയ്ക്ക് അദ്ധ്വാന്റേജുള്ള സാധനങ്ങളെ ഇപ്രകാരം തളർത്തുന്നത് വികസിത രാഷ്ട്രങ്ങളിലെ വ്യവസായ ലോബിയുടെ പതിവു പരിപാടിയാണ്. മുൻപ് വസ്ത്രരംഗത്തു സംഭവിച്ചതും ഇതുതന്നെയാണ്.

തൊണ്ണൂറുകളിൽ തുടക്കമിട്ട ഉദാരവൽക്കരണ പരിപാടിയും മാർക്കറ്റ് റെഗുലേറ്റഡ് ഇക്കോണമിയുമെല്ലാം കടുത്ത പരീക്ഷണങ്ങൾക്ക് വിധേയമാവുകയാണ്. പ്രഖ്യാപിതമായ മുന്നേറ്റങ്ങൾ ഇനിയുമില്ലെന്നുമാത്രമല്ല, ജീവിതം ദുസ്സഹമാകുന്നത് അനുദിനം ബോധ്യപ്പെടുകയും ചെയ്യുന്നു. രാഷ്ട്രത്തിന്റെ അടിസ്ഥാന സൗകര്യങ്ങൾ ബലപ്പെടുത്തുന്നതിനുള്ള ഒരു വികസനതന്ത്രവും ഫലപ്രദമായി ഇന്നുമില്ല. വിദേശ മൂലധനത്തിന്റെ കടന്നുവരവിനെ കണ്ണുമടച്ച് ശ്ലാഘിക്കുന്നവർക്കുപോലും ഒന്നു വ്യക്തമാകും അടിസ്ഥാന വ്യവസായങ്ങൾ, ഇൻഫ്രാസ്ട്രക്ചർ വികസനം ഇവയിലെ മുതൽമുടക്ക് തുലോം പരിമിതമാണ്. ആട്ടോമൊബൈൽ, ഇലക്ട്രോണിക്സ്, സോഫ്റ്റ് ഡ്രിങ്ക്സ്, വിദേശമദ്യം തുടങ്ങിയ മേഖലകളിലാണ് മുതൽമുടക്കിന്റെ സിംഹഭാഗവും. രാജസ്ഥാൻ, ഹരിയാന എന്നീ സംസ്ഥാനങ്ങളിൽ വിദേശ മദ്യരാജാക്കന്മാരുടെ ഡിസ്റ്റിലറികളും മറ്റും ധാരാളമായി തുറന്നുകഴിഞ്ഞു. മനോഹരമായ കുപ്പികളിൽ അവരുടെ ഉൽപ്പന്നങ്ങൾ, പരസ്യ പിൻബലത്തോടെ കുഗ്രാമങ്ങളിൽ വരെ എത്താൻ പോവുകയാണ്. ഏപ്രിൽ ഒന്നു മുതൽക്കുള്ള ചാരായ നിരോധനം മദ്യപാനികളെ രക്ഷിക്കാൻ വേണ്ടിയാണെന്നും ഹൃദ്രോഗികൾക്ക് ദിവസവും രണ്ടു പെഗ് മദ്യം നല്ലതാണെന്ന ഡോക്ടർമാരുടെ പുതിയ കണ്ടുപിടിത്തം അവരുടെ ആയുസ്സ് നീട്ടിയെടുക്കാനാണെന്നും വിശ്വസിച്ച് നമുക്ക് മണ്ടന്മാരാകാം. അതാണല്ലോ ശരാശരി ഇന്ത്യാക്കാരന്റെ ഒരു രീതിയും സായിപ്പിന്റെ വിജയവും.





## ആദർശങ്ങൾ തലകുത്തായി നിൽക്കുന്നൊരു രാജ്യം

# ഉറക്കത്തിൽ കൊലനടത്തിയ സമൂഹം

സുകുമാർ അഴീക്കോട്

**ഗാ**ന്ധിജി നിർദ്ദയനായ, സ്വഭാവശുദ്ധി ചൂണ്ടിക്കാണിക്കുന്ന ഒരാളാണ്. വള്ളത്തോൾ അദ്ദേഹത്തെ 'എന്റെ ഗുരുനാഥൻ' എന്നുപറഞ്ഞു. രാഷ്ട്രത്തിന്റെ ഗുരുനാഥൻ. നമ്മൾ അദ്ദേഹത്തെ രാഷ്ട്രപിതാവ് എന്നാക്കി. പിതാവിനെ ഉപനിഷത്തിൽ ഗുരുവെന്നാണു പറയുന്നത്. നമ്മളുടെ ഭരണത്തിലുള്ളവരെ നമ്മൾ രാഷ്ട്രപതി എന്നാണു വിളിക്കുന്നത്. പതി എന്നാൽ ഭർത്താവ്, ഭരിക്കുന്നയാൾ-ആരുടെയെങ്കിലും തലയിൽ കാൽവയ്ക്കുന്നയാൾ. അങ്ങനെയാണ് നാം ഭരണത്തെ കാണുന്നത്. ഉയർന്ന പീഠത്തിൽ ഇരിക്കും. താഴെ കാൽ വയ്ക്കാനായി ഒരാളെ ഇരുത്തും. ഗാന്ധിജി ഈ പാദപീഠം തട്ടിക്കളഞ്ഞയാളാണ്. അത് നാം പ്രത്യേകിച്ച് ഓർമ്മിക്കണം. കാൽ നിലത്തു വയ്ക്കണം. പാവങ്ങളുടെ തലയിൽ വയ്ക്കരുത്. അതാണ് ഗാന്ധിസത്തിന്റെ ചുരുക്കം.

ഗാന്ധിജിയുടെ ക്രൂരതയുള്ള മനുഷ്യരിന്നില്ല. എന്തു നടന്നാലും നാം സോഫ്റ്റ് (മൃദുലർ) ആണ്. ദുരാചാരം, അധർമ്മം, അനീതിയോടൊക്കെ മൃദുലത. അങ്ങനെ നാം മൃദുലത (Softness) യുടെഒരു രാഷ്ട്രമായിത്തീർന്നിരിക്കുന്നു. ഏഷ്യയെപ്പറ്റി ഏറ്റവും ഗംഭീരമായ പഠനമെഴുതിയ ഗുണാർ മിർദൽ തന്റെ 'ഏഷ്യൻ ഡ്രാമ' എന്ന പുസ്തകത്തിൽ ഇന്ത്യയേയും പാകിസ്ഥാനേയും പറ്റി പറയുന്നുണ്ട്. അതിൽ മൃദുലതയെക്കുറിച്ചു പറയും. അത് നന്മയാണെന്നു തോന്നും. അത് ഗാന്ധിജി പ്രതിഷേധിക്കുന്ന സോഫ്റ്റ്നെസ്സ് ആണ്. ആ അർത്ഥത്തിൽ ഗാന്ധിജി ഹാർഡ് ആണ്. അനീതിയുടെ ഒരു യുഗത്തിൽ നിങ്ങൾക്ക് ഒരിക്കലും മൃദുലനാകാനൊക്കില്ല. അതൊരു മൗലിക സത്യമാണ്. ഈ രാജ്യത്ത് ഇന്നു നടക്കുന്നത് അനീതിയോടുള്ള മൃദുലതയാണ്. നാം മൃദുലത എന്നുപറയുന്നതിനെ ബന്ധിപ്പിക്കുന്നത് പാവങ്ങളോടുള്ള കാരുണ്യത്തോടാണ്. അത്തരത്തിലുള്ള അലിവ് ഇന്നില്ല. ഇന്ന് അലിവുള്ളത് ക്രിമിനലുകളോടാണ്. അതാണ് ഗാന്ധിജിയുടെ ലോകവും ഇന്നത്തെ ലോകവും തമ്മിലുള്ള വ്യത്യാസം.



നമ്മുടെ കണ്ണുനീർ കുറ്റവാളികളുടെ നേരെ ഒഴുകുന്നു. പാവങ്ങളുടെ നേരെ ഒഴുകുന്നില്ല. നമ്മൾ പാവത്തിന്റെ തലയിലാണ് കാൽവച്ചത്. നാം കണ്ണുനീരിനോട് അലിവ് ഇല്ലാത്തവർ മാത്രമല്ല, കണ്ണുനീർ ഉണ്ടാക്കുന്നവരാണ്. നമ്മുടെ നിലനില്പിന്റെ മഹിമ ഈ കണ്ണുനീർ ഒഴുക്കുന്നതിലാണ്. അങ്ങനെ നാം ഈ രാജ്യത്ത് കണ്ണുനീരിന്റെ ഒരു പുതിയ പ്രവാഹം സൃഷ്ടിച്ചിരിക്കുന്നു. ഗാന്ധിജി ഇവിടെ സ്വാതന്ത്ര്യത്തിനായി അഭിലഷിച്ചത് ഈ കണ്ണുനീരിന്റെ മഹാനദികൾ വറ്റിക്കുവാനാണ്. ഇവിടെ നാം ഇന്ത്യയിലെ മഹാനദികളെ എല്ലാം വറ്റിച്ചുകൊണ്ട്, ഗാന്ധിജി വറ്റിക്കണമെന്നാഗ്രഹിച്ച കണ്ണുനീരിന്റെ നദിയെ വളർത്തിക്കൊണ്ടുവരുന്നു. അതാണ് ഈ രാഷ്ട്രത്തിന്റെ ഏറ്റവും വലിയ വിപര്യയം.

> **നാം** ഇന്ത്യയിലെ മഹാനദികളെ എല്ലാം വറ്റിച്ചുകൊണ്ട്, ഗാന്ധിജി വറ്റിക്കണമെന്നാഗ്രഹിച്ച കണ്ണുനീരിന്റെ നദിയെ വളർത്തിക്കൊണ്ടുവരുന്നു. അതാണ് ഈ രാഷ്ട്രത്തിന്റെ ഏറ്റവും വലിയ വിപര്യയം.

പാർലമെന്റിലും അസംബ്ളിയിലും ഒക്കെ ക്രിമിനലുകളോടാണ് അലിവ്. പുതിയൊരു നയം വരുമ്പോൾ അത് ഏതു ക്രിമിനലിനെ രക്ഷിക്കാനാണ് എന്നുള്ളത്, അതിനടിയിലുള്ളൊരു നാടകത്തിന്റെ സാരമാണ്. ഞാൻ ഇപ്പറഞ്ഞ മാനദണ്ഡം കൊണ്ട് നിങ്ങൾ ഏതൊരു പുതിയ നയത്തെയും പരിശോധിച്ചുനോക്കുക. നിങ്ങൾക്ക് അതിന്റെ പിറകിലുള്ളൊരു പ്രതിയെ കാണാൻ കഴിയും. ഇത് ഗാന്ധിജിയുടെ ഉപദേശത്തിനെതിരാണ്. ഗാന്ധിജി പറഞ്ഞതെല്ലാം കീഴ്മേൽ മറിഞ്ഞുപോയിരിക്കുന്നു.

വിക്രമാദിത്യൻ കഥയിൽ ഒരു വേതാളത്തിന്റെ കഥയുണ്ട്. വേതാളം വിക്രമാദിത്യന്റെ തലയിൽ തൂങ്ങി ഒരു കഥ പറഞ്ഞ് ഒരു ചോദ്യം ചോദിക്കും. ചോദ്യത്തിന് ഉത്തരം കിട്ടാതെ വരുമ്പോൾ വേതാളം പോയി തലകുത്തനെ നിൽക്കും. ഇന്ത്യ ഏതോ ഒരു ഉപദേശത്തിന്റെ പാവന ഭൂമിയിൽ നിന്നും തിരിച്ചുപോയി തലകുത്തായി നിൽക്കുന്നൊരു രാഷ്ട്രമായിത്തീർന്നിരിക്കുന്നു. ആദർശങ്ങൾ തലകുത്തായി നിൽക്കുന്നൊരു രാജ്യം. തലകുത്തായി നിൽക്കുന്നതിൽ വികസന പുരോഗതി കാണുന്ന ഭരണകർത്താക്കളാണ് നമുക്കുള്ളത്. ഇത് ഒന്ന് തിരിച്ചിടുക എന്നുള്ളതാണ് ഗാന്ധിജിയുടെ ഉപദേശം. അതുകൊണ്ടാണ് പാവങ്ങളുടെ തലയാകരുത് പാദപീഠങ്ങൾ എന്ന് ഗാന്ധിജി പറഞ്ഞത്.

പുരാണത്തിൽ ദേവേന്ദ്രനാകാൻ ഒരുപാടു യാഗങ്ങൾ നടത്തിയ നഹുഷന്റെ കഥയുണ്ട്. ദേവേന്ദ്രനായ നഹുഷൻ തന്റെ പല്ലക്കു ചുമക്കുന്നത് വസിഷ്ഠനടക്കമുള്ള സപ്തർഷികളാകണമെന്നു പറഞ്ഞു. പല്ലക്കിലിരുന്നുകൊണ്ട് നഹുഷൻ പല്ലക്കു ചുമക്കുന്നവരുടെ തലയിൽ ചവിട്ടി. അവർ കുറേ സഹിച്ചു. വേഗത്തിൽ പോവുക എന്നു പറഞ്ഞാണ് ചവിട്ടുന്നത്. അതിന് 'സർപ്പ' എന്ന് സംസ്കൃതത്തിൽ പറയും. ചവിട്ടു സഹിക്കവയ്യാതെ വന്നപ്പോൾ മഹർഷികൾ നഹുഷനെ ശപിച്ചു-"18 ലക്ഷം കൊല്ലം മാളം കാണാതെ മലയിടുക്കുകളിലൂടെ സർവജീവികളാലും ആക്രമിക്കപ്പെട്ട് ദുരന്തമനുഭവിക്കും." അത്തരത്തിലാണ് ഇവിടെ ഭരണം പോവുന്നത്. അവർ ഏതോ മലയിടുക്കുകളിലൂടെ പോവുകയാണ്. അത് അവർ മനസ്സിലാക്കുന്നില്ലെങ്കിലും നാം മനസ്സിലാക്കേണ്ടതുണ്ട്. പാദപീഠങ്ങളായി ആരും ഇരിക്കാൻ പാടില്ല. പാദപീഠങ്ങളായി വീട്ടിലുള്ളവരെ കൊണ്ടുപോയി ഇരുത്തണം. പാദപീഠം വേണമെന്നുണ്ടെങ്കിൽ മകനെ ഇരുത്തണം താഴെ. ഞങ്ങളെ കിട്ടില്ല എന്നുപറയണം. പാദപീഠങ്ങളായി ഇരുന്നവർ രാഷ്ട്രപതികളും കേന്ദ്രമന്ത്രിമാരുമൊക്കെ ആയതിന് നൂറു ഉദാഹരണങ്ങൾ ഉണ്ട്. നമ്മുടെ കുട്ടികൾ കാണുന്നത് അതാണ്. സ്വാതന്ത്ര്യാനന്തരം നമ്മുടെ കുട്ടികൾ കേട്ട കഥയുമതാണ്. ഒന്നിനും കൊള്ളാത്തവർ അധികാര സോപാനങ്ങൾ കയറിപ്പോകുന്ന, അറപ്പിക്കുന്ന കഥയല്ല അന്ന് കേട്ടിരുന്നത്. കൈയിലുള്ളതു മുഴുവൻ വലിച്ചെറിഞ്ഞുകൊണ്ട് ആകാശത്ത് പക്ഷിയെപ്പോലെ യാതൊന്നുമില്ലാതെ ചിറകടിച്ചുപറക്കുന്ന മഹാന്മാരെയാണ് അന്നു കണ്ടിരുന്നത്. ഡവലപ്മെന്റ് മൊബിലൈസേഷൻ എന്നിങ്ങനെ തനിക്കുതന്നെ മനസ്സിലാക്കുവാൻ കഴിയാത്ത എവിടെനിന്നോ വന്ന വാക്കുകൾ തെറ്റിപ്പറയുന്നവരല്ലായിരുന്നു പഴയകാല നേതാക്കൾ. അവനവന്റെ തൊഴിലിൽ ഒന്നാം കിടയായ ഒരാൾ ഇന്ന് രാഷ്ട്രീയത്തിലുണ്ടെങ്കിൽ നിങ്ങൾ അവനെ പിടിച്ചുകൊണ്ടുവരിക. അങ്ങനെ ഒരാൾ കാണുകയില്ല. തൊഴിലിൽ പരാജയപ്പെട്ടവൻ, എങ്കിൽ ജനതയെ തോല്പിച്ചുകളയാമെന്നുകരുതി രാഷ്ട്രീയരംഗത്ത് കടന്നുവരുന്നതിന്റെ ബീഭത്സത

യാണ് നാം ഉടനീളം കാണുന്നത്. ആന്ധ്ര കേസരി ടി. പ്രകാശം, നെഹ്റുവിന്റെ പിതാവ് മോട്ടിലാൽ നെഹ്റു, ടി.എം. വർഗ്ഗീസ് എന്നിവരൊക്കെ അതാതിടത്തെ അറിയപ്പെടുന്ന അഭിഭാഷകരായിരുന്നു. അതൊക്കെ ഉപേക്ഷിച്ചാണ് അവർ രാഷ്ട്രീയത്തിലെത്തിയത്. പൊതുജനങ്ങളിൽനിന്നും ഒരു പൈ വാങ്ങിയിട്ടുണ്ടെങ്കിൽ അതിന്റെ കണക്ക് പൊതുജനങ്ങൾക്കു മുമ്പാകെ ബോധിപ്പിക്കണം-കംപ്ട്രോളർ ആന്റ് ആഡിറ്റർ ജനറലിനും അപ്പുറത്തുള്ള പൊതുജനങ്ങൾ മുമ്പാകെ. അതാണ് പാർലമെന്റ് സ്തംഭിപ്പിച്ചുകൊണ്ടുള്ള പ്രതിഷേധത്തിന്റെ ഒക്കെ അടിസ്ഥാനം. സ്തംഭനം തെറ്റോ ശരിയോ എന്നുള്ളതല്ല പ്രശ്നം. ബൊഫോഴ്സല്ല, ഓഹരി കുംഭകോണമല്ല. അതിനുമൊക്കെ അപ്പുറമാണ് ടെലികോം കുംഭകോണത്തിന്റെ സ്ഥാനമെന്ന് ഹിന്ദുപത്രത്തിന്റെ എഡിറ്റോറിയൽ പറയുന്നു. പതിനായിരം എന്നുപറഞ്ഞാൽ അതിനപ്പുറം എഴുതാൻ കഴിയാത്ത ഒരു പാവമാണ് ഞാൻ. പക്ഷേ, നമ്മെ ഭരിക്കുന്നവർക്കാകട്ടെ രണ്ടായിരം കോടി എന്നൊക്കെ പറയുന്നത് പുട്ടിനും കടലയ്ക്കും കൊള്ളാത്ത സാധനമാണ്. ഈ കോടികൾ എവിടെനിന്നു വന്നു? സമ്പന്നതയുടെ അങ്ങേയറ്റത്തിരിക്കുന്ന അമേരിക്കയിലാണ് ഇതെങ്കിൽ, ഈ ബഹുജനരോഷത്തെ നീതീകരിക്കുവാൻ സാധ്യമല്ലെങ്കിലും, അതവിടെ അല്പമൊന്ന് മൂടാൻ പറ്റിയേക്കും. പക്ഷേ, കടം വാങ്ങി കടം ധനമായിക്കാണുന്ന ഒരു രാഷ്ട്രത്തിൽ 20,000 കോടി എന്നത് ഇരുപതിനായിരം രൂപ കടവും അതുവീട്ടേണ്ട പലിശയുമാണെന്ന് ബോധ്യമുള്ള ഒരു രാഷ്ട്ര നേതൃത്വമിവിടെ ഉണ്ടെങ്കിൽ ഈ ഇരുപതിനായിരം കോടിയുമായി ബന്ധപ്പെട്ടിരിക്കുന്ന ബഹുജന വഞ്ചനയെ ജനങ്ങളുടെ മുമ്പാകെ കാണിക്കുകയും അവരെ ശിക്ഷിക്കുകയും ചെയ്യേണ്ടത് 'സത്യമേവ ജയതേ' എന്നത് മുദ്രാവാക്യമായി സ്വീകരിച്ചിട്ടുള്ള ഒരു രാഷ്ട്രത്തിന്റെ പ്രഥമ കർത്തവ്യമാണെന്ന് ഞാൻ വിചാരിക്കുന്നു.

ആകാശം മുഴുവൻ ഇങ്ങനെ സ്തംഭിച്ചുനിൽക്കേ ജെ.പി.സി വേണമെന്ന് ഒരു പക്ഷം. മറുപക്ഷത്തിന്റെ ചിന്ത 'എന്ത് പ്രയോജനം' എന്നാണ്. ബോഫോഴ്സ് അന്വേഷിച്ച് എന്തുണ്ടായി? ബോഫോഴ്സ് ബൊഫോഴ്സ് തന്നെ. പൈസ കിട്ടിയവർ ഭാഗ്യവാന്മാർ. അല്ലാത്തവർ വിഡ്ഢികൾ. ജെ.പി.സിയിൽ അംഗങ്ങളായവർ ആത്മഹത്യ ചെയ്യാത്തത് അവരുടെ ആത്മാവ് മറ്റേതോ ആത്മാവ് ആയതുകൊണ്ടാണ്. പിന്നീട് ഓഹരി കുംഭകോണമെന്ന അതിലും വലിയ സംഗതി വന്നു. നഷ്ടമായിപ്പോയ പണം എങ്ങനെ പോയെന്നറിയില്ല എന്നാണ് മിർധയുടെ ചെയർമാൻ ഷിപ്പിലുള്ള ജെ.പി.സി എഴുതിവച്ചത്. പഞ്ചതന്ത്രത്തിലല്ലാതെ ഇത്തരമൊരു കഥ ഞാൻ കേട്ടിട്ടില്ല. ബി.സി.യിൽ ഉണ്ടായ ഒരു കഥാപുസ്തകമാണത്. ഒരു മനുഷ്യൻ തീർത്ഥയാത്ര പോയ സമയം (ബാങ്കുകളൊന്നും ഇല്ലാത്ത കാലം) വീട്ടിലുള്ള ചെമ്പുപാത്രങ്ങളും സ്വർണ്ണാഭരണങ്ങളും ഒക്കെ അദ്ദേഹം അയൽപക്കക്കാരനെ ഏല്പിച്ചു. അക്കാലത്ത് തീർത്ഥയാത്ര പോയാൽ നാലഞ്ചുവർഷം കഴിയും തിരികെ എത്താൻ. ഇതിനിടയിൽ അയൽക്കാരൻ ഇതൊക്കെ വിറ്റുകാശാക്കി. ഒരു ദിവസം ഗോസായി തിരികെ വന്ന് സാധനങ്ങൾ ചോദിച്ചു. ഒരു ദിവസം നട്ടുച്ചയ്ക്ക് മുറ്റത്തൊരു പരുന്തിറങ്ങുന്നതു കണ്ടെന്നും അതിനുശേഷം സാധനങ്ങളൊക്കെ കാണാതായി എന്നും അയൽക്കാരൻ പറഞ്ഞു. അതാണ് ആദ്യത്തെ കുംഭകോണം. ജെ.പി.സി ഇല്ലാതെതന്നെ ഇത്തരത്തിലുള്ളൊരു റിപ്പോർട്ടു നൽകാൻ ഞാൻ തയ്യാറാണ്. എനിക്ക് ഒരു കാശും വേണ്ട. ഇത്തരത്തിലാണ് ഇവിടുത്തെ റിപ്പോർട്ടുകൾ. പക്ഷികളിൽ വച്ച് ഏറ്റവും കള്ളനാണ് പരുന്ത്. അതു കൊണ്ടുപോയെന്നാണ് ഇതിനർത്ഥം. അങ്ങനെയാണ് ഈ രാജ്യത്തിന്റെ പോക്ക്.

**ഗാന്ധിജി രാജ്ഘട്ടിൽ- അന്ത്യവിശ്രമം കൊള്ളുന്ന സ്ഥലം- ഇല്ല. കാരണം ഗാന്ധിജിക്ക് വിശ്രമം ഇല്ല. ഗാന്ധിജി പുറത്തു വന്നേക്കും എന്നൊരു സംശയം ഗാന്ധിശിഷ്യന്മാർ എന്നു പറയുന്നവർക്കുണ്ട്.**

ഗാന്ധിജി ജീവിച്ചിരുന്നതുകൊണ്ടാണ് 'സത്യമേവ ജയതേ' എന്നുവന്നത്. ഇപ്പോൾ പഞ്ചായത്തീരാജിന്റെ അവസാന ഭേദഗതി വന്നു. 73-ാമതു ഭേദഗതി. നഗരപാലികാഭേദഗതിയാണ് 74-ാമത്തേത്. 75-ാം ഭേദഗതി ഞാൻ ശിവരാജ് പാട്ടീലിന് നിർദ്ദേശിക്കുന്നു. ഈ 'സത്യമേവ ജയതേ' എന്നുള്ളതിന് ഒരു ഭേദഗതി-അതിനു മുന്നിൽ ഒരു 'അ' കൂടി ചേർക്കണം. ഒരു പൊരുത്തത്തിനു വേണ്ടിയാണിത്. അങ്ങനെയായാൽ പിന്നെ കുംഭകോണം അന്വേഷിക്കണമെന്നാരും പറയില്ലല്ലോ. അപ്പോൾ ജയിച്ചുകൊണ്ടിരിക്കുന്നത് അസത്യമാണ്. അത് അന്വേഷിക്കേണ്ട കാര്യമില്ല. ഒരു സ്തംഭനവുമില്ലാതെ ഭരണം സുഗമമായി പോകുവാൻ 'സത്യമേവ ജയതേ' മാറ്റുകയല്ലാതെ മറ്റൊരു പോംവഴിയുമില്ലെന്ന് ഞാൻ കരുതുന്നു. അല്ലെങ്കിൽ ഈ സത്യമേവ ജയതേ എന്നുള്ളതിന് അനുരൂപമായി രാഷ്ട്രജീവിതത്തെ മാറ്റാൻ തീർക്കാത്ത ഒരു ഭരണകൂടത്തിന്, രാഷ്ട്രജീവിതത്തിന് അനുരൂപമായി സത്യമേവ ജയതേ എന്നുള്ളത് മാറ്റേണ്ടിയിരിക്കുന്നു. രണ്ടും കൂടെ ഒന്നായി നിൽക്കില്ല. അതാണ് ഗാന്ധിജിയുടെ ഉപദേശം.

വോറ കമ്മിറ്റിയുടെ റിപ്പോർട്ട് വരുന്നതിനുമുമ്പ് ഞാൻ കോഴിക്കോട്ട് ഒരു പ്രഭാഷണം നടത്തുകയുണ്ടായി-ക്രിമിനലൈസേഷൻ ഇൻ ഇന്ത്യൻ പൊളിറ്റിക്സ് എന്ന വിഷയത്തെക്കുറിച്ച്. ഇന്ത്യൻ രാഷ്ട്രീയം ക്രിമിനലുകളുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ക്രിമിനൽ എന്നുപറയുന്നത് സത്യത്തിന് എതിരാണ്. അവിടെയാണ് ഗാന്ധിജി കിടക്കുന്നത്. സത്യത്തിന് ഇവിടെ സംഭവിച്ചതിനെക്കുറിച്ച് പറയുകയാണ്. ഈ സത്യത്തിനുവേണ്ടി പ്രവർത്തിച്ച പ്രകാശം (ആന്ധ്ര കേസരി) രാഷ്ട്രത്തിന് അപമാനമാകും എന്നുപറഞ്ഞ ഒരു മനുഷ്യന്റെ (ഗാന്ധിജിയുടെ) കാല്പാടുകൾ നോക്കിപ്പോകുന്ന ഒരു രാഷ്ട്രം അറിയാതെ കണ്ട് ഈ കള്ളന്മാരുടെ കാല്പാടുകളിൽ ഒഴുകിപ്പോകും. അത്രമാത്രം അവിശ്വസനീയമായ ഒരർദ്ധരാത്രിയിലെ ആൾമാറാട്ടം ഇവിടെ നടന്നുകഴിഞ്ഞിരിക്കുന്നു. പതിനഞ്ചു കൊല്ലം മുമ്പ് പ്രസിദ്ധീകരിച്ച എസ്.കെ. ഘോഷിന്റെ 'ഇന്ത്യൻ മാഫിയ' എന്ന പുസ്തകത്തിൽ ഈ ബന്ധങ്ങൾ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. മാഫിയ ഇറ്റലിയിലെ ഏറ്റവും വലിയ ക്രിമിനൽ സംഘമാണ്. ആ സംഘം ഇന്ന് ലോകം മുഴുവൻ ഭരിക്കുന്നു. പാവനമായ ഇന്ത്യയിലും അത് സംഭവിച്ചിരിക്കുന്നു. ഓരോ സംസ്ഥാനത്തെയും രാഷ്ട്രീയ പ്രവർത്തകർ ക്രിമിനലുകളായി മാറിയതിന്റെ പേരുസഹിതം, അവർ പ്രതികൾ ആയ കേസുകൾ ഏതൊക്കെ കോടതികളിൽ നിലവിലുണ്ട് എന്ന സംഗതി മുഴുവൻ വിശദമായി നൽകുന്ന പുസ്തകം. ബീഹാർ, ഉത്തർപ്രദേശ് അസംബ്ളികളിലൊക്കെ പതിനഞ്ചും, പതിനെട്ടും, മുപ്പത്തെട്ടും ക്രിമിനൽ കേസുകളിൽ (വിശ്വാസവഞ്ചന, ബലാത്സംഗം, കൊലപാതകം) പ്രതികളായവർ മത്സരിച്ചു വിജയിച്ചതിന്റെ കഥ, അവർക്കുവേണ്ടി ഇവിടെ ഭരണാധികാരികൾ കീഴടങ്ങുന്ന കഥ. അതിൽ ഏറ്റവും ദയനീയമായ ഒരു കഥയുണ്ട്. പൊലീസും ഭീകര ഗ്രൂപ്പും തമ്മിലുള്ള ഏറ്റുമുട്ടലിൽ ഒരു പൊലീസ് കോൺസ്റ്റബിളും ഒരു ഭീകരനും കൊല്ലപ്പെടുന്നു. രാഷ്ട്രത്തിന്റെ സാമ്പത്തിക വ്യവസ്ഥയെപ്പോലും തകർക്കുന്ന വിധത്തിലുള്ള കള്ളക്കടത്തിനെതിരായി, രാഷ്ട്രത്തിനായി ആത്മാഹുതി ചെയ്ത ഒരു പാവപ്പെട്ട കോൺസ്റ്റബിൾ മരിച്ചപ്പോൾ ത്രിവർണ്ണ പതാക താഴ്ത്തിക്കെട്ടേണ്ട മഹാദുഃഖത്തിന്റെ ദിവസമായിരുന്നു. പക്ഷേ, നടന്നതെന്താണ്? പൊലീസുകാരന് ആദരാഞ്ജലികൾ അർപ്പിക്കുവാൻ ചേർന്ന യോഗത്തിൽ ബന്ധുക്കളും ഡിപ്പാർട്ടുമെന്റ് തലവന്മാരും അല്ലാതെ ഒറ്റയാളും ഉണ്ടായിരുന്നില്ല. മറിച്ച് കള്ളക്കടത്തുകാരന്റെ അനുശോചന യോഗത്തിലാകട്ടെ ഐ.എ.എസ് പ്രമാണിമാരുടെയും, മന്ത്രിമാരുടെയും, എം.എൽ.എമാരുടെയും തള്ളിക്കയറ്റമായിരുന്നു. ആ പുസ്തകത്തിൽ പേരെടുത്തുപറഞ്ഞ ഒരൊറ്റ നേതാക്കളും ആ പുസ്തകത്തിന്റെ കർത്താവിനെതിരായി കോടതിയിൽ പരാതി ബോധിപ്പിച്ചില്ലെങ്കിൽ ഈ രാജ്യത്ത് സത്യമേവ ജയതേ എന്നുള്ളത്, കുറ്റവാളികൾക്ക് എതിരേയുള്ള ഒരെഴുത്തുകാരന്റെ, കൃതിയുടെ മുഖമുദ്രയായി നിങ്ങൾ അനുഷ്ഠിക്കണം.

ബോംബെ കള്ളക്കടത്തിന്റെ വിശ്വതലസ്ഥാനമാണ്. അത് കേന്ദ്ര ഗവൺമെന്റിന്റെ കീഴിലാണെന്നത് ഒരു മിഥ്യയാണ്. നാം അനേകം മിഥ്യകളുടെ ഒരു ശ്യാമാകാശത്തിനു ചുവട്ടിൽ ജീവിക്കുന്നു. നാം മേലോട്ടു നോക്കിയാൽ ആകാശത്തിൽ പ്രഭാഗോളങ്ങളെക്കൊണ്ട് മനോഹരമായ ഒരു പ്രകൃതി തരുമ്പോൾ രാഷ്ട്ര ജീവിതത്തിന്റെ ഈ ആകാശത്തിൽ അന്തമില്ലാത്ത ഏതോ ഒരു മേഘജ ഭീകരത പടർന്നു നില്ക്കുന്നു. അതു നാം മനസ്സിലാക്കേണ്ടതുണ്ട്. അതാണ് ബോംബെ. അവിടം തീയില്ലാതെ പുകയുണ്ടാകുകയും കത്താൻ ഇന്ധനമില്ലാതെ തീയുണ്ടാകുകയും ചെയ്യുന്ന അവിശ്വസനീയ ഭൂമി. അവിടെ നമ്മുടെ ഭരണമുണ്ടെന്നു പറയുന്നത് തെറ്റാണ്. അവിടെ വേറെ ഏതോ ഭരണമാണു നടക്കുന്നത്. അതറിയാൻ മറ്റാരോടും ചോദിക്കേണ്ടതില്ല; അവിടെയുള്ള മലയാളികളോടു ചോദിച്ചാൽ മതി.

1947 ആഗസ്റ്റ് 15 അർദ്ധരാത്രി അധികാരക്കൈമാറ്റം എന്നിവിടെ ചരിത്രപുസ്തകങ്ങളിൽ വിശേഷിപ്പിക്കപ്പെടുന്ന അദ്ഭുത സംഭവം നടക്കുമ്പോൾ ഗാന്ധിജി അവിടെ പ്ലാറ്റ്ഫോമിൽ ഇല്ലാത്തവനാണ്. ഇന്ത്യയുടെയും ഏഷ്യയുടെയും ലോകത്തിന്റെയും ദൃഷ്ടികൾ അർദ്ധരാത്രിയെ പ്രഭാതമാക്കി മാറ്റിയ വൈദ്യുത ദീപപ്രകാശത്തിൽ അന്നത്തെ മഹാരോമാഞ്ചദായകമായ അനുഷ്ഠാനകർമ്മം നടക്കുന്ന സമയത്ത് അവിടുത്തെ കസേരകൾ മുഴുവൻ പരിശോധിക്കുകയായിരുന്നു. ഗാന്ധിജി ഇരിക്കുന്ന കസേര ഏതെന്നറിയാൻ. ഗാന്ധിജി ഇരിക്കുന്ന കസേര കാണാതെ അവർ ചുറ്റിത്തിരിഞ്ഞു നടക്കുമ്പോൾ, ചരിത്രത്തിന്റെ ദൃഷ്ടികൾ പിന്നെ എത്രയോ കൊല്ലം കഴിഞ്ഞ് മനസ്സിലാക്കിയ തരത്തിൽ ഗാന്ധിജി തിരിച്ചുപോവുകയായിരുന്നു. ലോകത്തിലെ ഏതു പോക്കിനേക്കാളും മനോഹരവും അർത്ഥഗർഭവും ആയ പോക്കായിരുന്നു ആ തിരിച്ചുപോക്ക്. ഇവിടെ കൂടിയ കുട്ടികളേ, നിങ്ങൾക്ക് ധൈര്യമുണ്ടോ ഒരു തിരിച്ചുപോക്കിന്?

അധികാരക്കൈമാറ്റം നടക്കുമ്പോൾ ഈ മനുഷ്യൻ വടികുത്തി നടക്കുകയായിരുന്നു-അതാണ് ദണ്ഡി എന്നുപറയുന്നത്. ഗാന്ധിജിയുടെ ഏറ്റവും വലിയ സമരാരംഭം ദണ്ഡി യാത്രയായിരുന്നു. കൂട്ടുകാരില്ലാത്തതിനാൽ അദ്ദേഹം വടികുത്തി നടക്കുന്നു. കൂട്ടുകാരില്ലാത്ത നേതാവിന്റെ ഏകാകിത്വത്തിന്റെ മഹാപ്രഖ്യാപനമാണ് ഈ വടി. ഈ വടി എന്നെ ഇവിടെ താങ്ങിനിർത്തുന്നു. അത് ആദർശത്തിന്റെ ഉറപ്പുള്ള വടിയാണ്. മറ്റൊന്നിന്റെയും പിൻതുണയും പിൻബലവുമില്ലാതെ ആദർശത്തിന്റെ ഊന്നുവടിയുമായി നടക്കുവാൻ വൃദ്ധനല്ലാത്ത ഈ നിത്യതരുണൻ നമ്മോടാഹ്വാനം ചെയ്യുന്നു. ഇത് ഏറ്റവും വലിയ യുവത്വത്തിന്റെ വിളിയാണ്.

നെഹ്റു, ആസാദ്, പട്ടേൽ-ഇവരെല്ലാം ആരുടെ സാന്നിദ്ധ്യത്താലാണോ പ്രകാശമുള്ള ഗോളങ്ങളായി ചരിത്രാന്തരീക്ഷത്തിൽ ചുറ്റിത്തിരിഞ്ഞത്, ആ മധ്യകേന്ദ്രസ്ഥിതനായ ഗാന്ധിജിയെന്ന സൂര്യൻ അവിടെയില്ലാതിരിക്കേ, ഇവരെല്ലാം മങ്ങിപ്പോയ സന്ദർഭത്തിൽ അദ്ദേഹം മറ്റൊരിന്ത്യയെ സൃഷ്ടിക്കാൻ പോവുകയായിരുന്നു. സ്വാതന്ത്ര്യത്തിന്റെ ഒരു യുഗം ഇവിടെ ഒരിന്ത്യയെ കൊണ്ടുവരുമ്പോൾ, ഇവിടെ മറ്റൊരിന്ത്യ കൂടെ വന്നില്ലെങ്കിൽ സ്വതന്ത്രരാഷ്ട്രീയ ഭാരതം അപൂർണ്ണമാകുമെന്നുവച്ച് ഈ രാഷ്ട്രീയ ഭാരതത്തിന്റെ പൂർണ്ണത തേടി, ആ മനുഷ്യൻ, അന്നുവരെ തന്റെ അനുയായികൾക്കിടയിൽ ഏറ്റവും വലിയ നേതാവായി സഞ്ചരിച്ച മനുഷ്യൻ, ഏകാകിയായി ഇരുളടഞ്ഞ വഴികളിൽക്കൂടി പോവുകയായിരുന്നു.

നമ്മുടെ ഹൃദയസ്പന്ദനത്തിന് ഒരു വലിയ തകരാർ സംഭവിച്ചിരിക്കുന്നു. അതുകൊണ്ടാണ് കുറ്റവാളിയോട് നാം മൃദുലമായി പെരുമാറുന്നത്. പ്രിയപ്പെട്ട കുറ്റവാളി, പ്രണയഭാജനമേ എന്ന് നാം ക്രിമിനലിനെ വിളിക്കുന്നു. ലോകത്തിലെ എല്ലാ ആചാര്യന്മാരുടെയും കാരുണ്യസംബന്ധമായ ഉപദേശത്തിനെതിരാണ്, ഗാന്ധിജിയുടെ ഉപദേശത്തിന് എതിരാണ് ഇത്.

**നമ്മുടെ ഹൃദയസ്പന്ദനത്തിന് ഒരു വലിയ തകരാർ സംഭവിച്ചിരിക്കുന്നു. അതുകൊണ്ടാണ് കുറ്റവാളിയോട് നാം മൃദുലമായി പെരുമാറുന്നത്. പ്രിയപ്പെട്ട കുറ്റവാളി, പ്രണയഭാജനമേ എന്ന് നാം ക്രിമിനലിനെ വിളിക്കുന്നു.**

നക്ഷത്രങ്ങളുള്ള ആകാശം ഏതോ അർദ്ധരാത്രിയിൽ നമ്മളറിയാതെ ഇവിടെനിന്നും നീക്കം ചെയ്യപ്പെടുകയും ക്രൈം എന്ന കുറ്റം കൊണ്ടും രാജ്യദ്രോഹം കൊണ്ടും. കറുപ്പ് ചായംപൂശിയ ഒരു കമ്പിളി ഈ ആകാശത്തിന്റെ സ്ഥാനത്ത് വിരിക്കപ്പെടുകയും ചെയ്തു. ഇതിൽക്കവിഞ്ഞൊരു ദുഃഖമുണ്ടോ രണ്ടായിരം കോടി മോഷ്ടിച്ചതിൽ. മനുഷ്യർ മരിക്കുന്നതിനു മുമ്പിവിടെ നമ്മൾ പാവനമെന്നു കരുതിയ ആദർശങ്ങൾ മരിച്ചുകിടക്കുന്നു.

ഇവിടുത്തെ കൊള്ളക്കാരുടെ മുന്നിൽ മൃദുലസ്പർശവുമായി അനുശോചനയോഗത്തിനു പോയ രാഷ്ട്രീയ നേതൃത്വം എന്ന കാളകൂടവിഷം, ആത്മാവിനെ ജഡമാക്കുന്ന വിഷം ഇവിടെ അവസാനിപ്പിക്കേണ്ടിയിരിക്കുന്നു. 18 വയസ്സ് ഇന്നുള്ള ചെറുപ്പക്കാരൻ. ഇരുപതാം നൂറ്റാണ്ട് അവസാനിക്കുമ്പോൾ രാജ്യഭരണത്തിന്റെ മഹാഭാരം അവന്റെ തലയിൽ വീഴുന്നു. ഞാൻ ഇത് ഇവിടെ പറയുമ്പോൾ ഇരുപതാം നൂറ്റാണ്ടിന്റെ തലയ്ക്കുമുകളിലൂടെ ഇത് ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ ചെവിയിലെത്തും എന്ന വിശ്വാസത്തിൽ പറയുകയാണ്.

കൃത്രിമ ദൈവങ്ങളോടുള്ള ഭയംകൊണ്ടു പറയേണ്ടത് പറയാൻ മടിക്കയും ചെയ്യേണ്ടതു ചെയ്യാൻ മടിക്കയും ചെയ്യുന്ന ഒരു യുവ ലോകം ഇവിടെയുണ്ട്. അവരോട് എന്റെ ഭക്തി ഇതാ എന്ന് ഞാൻ കാണിച്ചുകൊടുക്കുകയാണ്. നമ്മുടെ രാജ്യത്ത് സത്യത്തിന്റെ വചനം കേൾക്കാൻ ചെവികൾ ആകാശത്തേക്ക് വികസിപ്പിച്ചുനിൽക്കുന്ന അനേകം ആളുകളുണ്ട്. അവരോടു സംസാരിക്കുവാൻ തിരഞ്ഞെടുപ്പുകാലത്ത് ഭീകര മാഫിയ സംഘങ്ങളല്ലാതെ മറ്റാരും പോകുന്നില്ല. സ്വാതന്ത്ര്യപ്പെരുന്നാൾ ആഘോഷിക്കുമ്പോൾ വെള്ളത്തിനായി പാത്രവുമായി കാത്തുനിൽക്കുന്നവർ ലക്ഷക്കണക്കിന് ഈ രാജ്യത്തുണ്ട്.

"സ്വാതന്ത്ര്യത്തിൻ വിരുന്നുണ്ണാൻ
പ്രമാണികൾ ഇരിക്കയായ്
വെള്ളമില്ലാത്ത പൈപ്പിന്റെ ചോട്ടിൽ
ഗ്രാമങ്ങൾ നിൽക്കയായ്"-15 കൊല്ലം മുമ്പ് മരിച്ച ഒരു രാഷ്ട്രീയമില്ലാത്ത കവി ഇങ്ങനെ എഴുതിയെങ്കിൽ ഇന്നത്തെ കഥയെന്താണ്? പ്രവാചകനായ യോഹന്നാനെപ്പോലെ ഗാന്ധിജി ഇത്തരം കാര്യങ്ങൾ പറഞ്ഞു നടന്നു. ഇതു പറഞ്ഞ് കിടന്നുറങ്ങുന്നതിൽ-നിങ്ങൾ ഏതു ലഹരി കഴിച്ച് കിടന്നുറങ്ങുന്നതിലും, ഏതു ഡോക്ടറുടെ ഉറക്കഗുളിക കഴിച്ച് കിടന്നുറങ്ങുന്നതിലും-മനോഹരമായ ആത്മസംതൃപ്തിയുടെ ഒരു കിടന്നുറക്കം, ജനങ്ങൾക്കുവേണ്ടി പറഞ്ഞും പ്രവർത്തിച്ചും ജീവിക്കുന്നതിൽ അടങ്ങിയിരിക്കുന്ന ചെറിയ സംതൃപ്തി ഞാൻ നിങ്ങൾക്ക് വാഗ്ദാനം ചെയ്യുന്നു. ഷേക്സ്പിയറുടെ 'മാക്ബത്തി'ലെപ്പോലെ പാപം ചെയ്ത് ഉറക്കത്തിന്റെ കൊല നടത്തിയ ഒരു സമൂഹം ഇവിടെ ജീവിക്കുന്നു. അവർക്കുവേണ്ടി മദ്യവും ഉറക്കഗുളികയും രാജ്യത്ത് ചെലവാക്കുന്നു. അപരാധം ചെയ്ത സമൂഹത്തിൽപ്പെടാതെ കണ്ട് മാനസിക സുഖങ്ങൾ അനുഭവിക്കാൻ നമുക്കു വേറെയും മാർഗ്ഗങ്ങൾ ഉണ്ടെന്ന് ഇവിടുത്തെ ചെറുപ്പക്കാർ മനസ്സിലാക്കുമെന്ന് ഞാൻ കരുതുന്നു.

ഗാന്ധിജി രാജ്ഘട്ടിൽ- അന്ത്യവിശ്രമം കൊള്ളുന്ന സ്ഥലം- ഇല്ല. കാരണം ഗാന്ധിജിക്ക് വിശ്രമം ഇല്ല. ഗാന്ധിജി പുറത്തു വന്നേക്കും എന്നൊരു സംശയം ഗാന്ധിശിഷ്യന്മാർ എന്നു പറയുന്നവർക്കുണ്ട്. ക്രിസ്തു, ബുദ്ധൻ തുടങ്ങിയവരൊക്കെ ഉയിർത്തെഴുന്നേല്പ് നടത്തിയവരാണ്. ക്രിസ്തുവിന് കുരിശും അതിൽ തറച്ച ആണിയും മാത്രമാണ് ഉണ്ടായിരുന്നത്. ഗാന്ധിജിയെ സിമന്റും കോൺക്രീറ്റും അതിന്മേൽ മാർബിളും പതിപ്പിച്ച് ഇട്ടിരിക്കുകയാണ്. തലേന്നു ചെയ്ത പാപത്തിന്റെ ഭയങ്കരത കൊണ്ട് ഗാന്ധിജി കല്ലിളക്കുമോ എന്നു സംശയമുള്ളവർ ഓരോ ദിവസവും രാവിലെ അവിടെ പോയി നോക്കും കല്ലിളക്കിയിട്ടുണ്ടോ എന്ന്. ദിവസേന ഓരോ വിദേശ ടൂറിസ്റ്റുകൾ വരും. അവരോടൊപ്പം പോയി പുഷ്പചക്രം വയ്ക്കുമ്പോൾ നോക്കും കല്ലിളകിയിട്ടുണ്ടോ എന്ന്. മൂഢന്മാരേ, ഇളകുകയില്ല. കാരണം, ഗാന്ധിജി അവിടെ ഇല്ല. ഗാന്ധിജി; എവിടെയാണോ ദൈവമുണ്ടെന്നു പറഞ്ഞത് ആ പാവ

ങ്ങളുടെ അടുത്താണ്.

പ്രണയഭാജനമെന്നുള്ളത് ഞാൻ എം.എയ്ക്കു പഠിക്കുമ്പോൾ ഒരു കുട്ടി പ്രണയഭോജനമേ എന്നു പറഞ്ഞു. അതിന് മലയാളം എം.എയ്ക്ക് ഒന്നാം റാങ്ക് കിട്ടിയതറിഞ്ഞിട്ടാണ് ഞാൻ അവിടെനിന്നും ഓടിയത്. എഴുതിയവൻ പറയുന്നത് ഭോജനം എന്നുള്ളത് നല്ലൊരു പാഠഭേദമാണെന്നാണ്. ഭാജനം എന്നു പറഞ്ഞാൽ കോപം വരുമെന്നും ഭോജനം എന്നാകുമ്പോഴാണ് അവർക്ക് സന്തോഷം വരികയെന്നും പ്രാമാണികന്മാർ പറഞ്ഞതോടുകൂടി ഞാൻ കോഴിക്കോട് സർവകലാശാല വിട്ടു.

ഇന്ന് നാം ആന്ധ്രയെന്നു പറയുമ്പോൾ രാമറാവുവിനെ ഒക്കെയാണ് ഓർമ്മിക്കുന്നത്. റാവുവിനെ ആന്ധ്രയിലെ കേസരി എന്നുപറയുന്നു. പഴയ കേസരിയെക്കുറിച്ച് നിങ്ങൾക്കറിവുണ്ടെങ്കിൽ ഇതിനെ കുറുക്കൻ എന്നുമാത്രമേ പറയൂ. 'ആന്ധ്രക്കുറുക്കൻ.' കുറുക്കനെപ്പോലും അപമാനിക്കുന്നതാകും ഈ വിവരണം. കുറുക്കൻ ഇവിടെ എവിടെയെങ്കിലും ഉണ്ടെങ്കിൽ പ്രതിഷേധിക്കട്ടെ എന്നുള്ള പ്രാർത്ഥനയോടെയാണ് ഞാനിതു പറയുന്നത്. പഴയ ആന്ധ്ര കേസരി ടി. പ്രകാശമാണ് ഇന്ത്യയിലെ ഏറ്റവും വലിയ മഹാത്യാഗികളിൽ ഒരാൾ. ആ ത്യാഗി ഗാന്ധിജിയുടെ മുന്നിൽ കുറ്റവാളിയായി. ഗാന്ധിജി മഹാനായ ആ ശിഷ്യന്റെ മുമ്പിൽ സോഫ്റ്റ് ആയിരുന്നില്ല. കുറ്റവാളികളെ കുറ്റത്തിൽ നിന്നും ഒഴിവാക്കാൻവേണ്ടി നീതിന്യായ സമാധാന ശക്തികൾ ഇവിടെ പ്രവർത്തിക്കുന്നത്, വ്യൂഹം ചമയ്ക്കുന്നത് നാം കണ്ടുകൊണ്ടിരിക്കുന്നു. ഇന്ന് പ്രകാശമെന്നൊരു പേരു സ്വീകരിക്കാൻ പറ്റാത്തവിധം ഇരുട്ടിന്റെ ഭീകര ഗോളങ്ങൾ രാഷ്ട്രത്തിനു ചുറ്റും ഭ്രമണം ചെയ്യുന്നു. ത്യാഗത്തിന്റെ, ദാഹത്തിന്റെ, ആത്മാഭിമാനത്തിന്റെ, സ്വാതന്ത്ര്യത്തിന്റെ മഹാപ്രകാശമായിരുന്നു അദ്ദേഹം. അക്കാലത്ത് ഒരു കോൺഫറൻസിന്റെ കണക്ക് ബോധിപ്പിച്ചെന്നുപറഞ്ഞ് ഒരാൾ പ്രകാശത്തിനെതിരെ ഗാന്ധിജിക്ക് പരാതി അയച്ചു. പ്രകാശത്തിനെ ആക്ഷേപിച്ച് ഗാന്ധിജി പറഞ്ഞ വാക്കുകൾ ചരിത്രത്തിലെ ഏറ്റവും വലിയ ശകാരത്തിൽപ്പെടുന്നു. ഗാന്ധിജി പറഞ്ഞു: "Mr. Prakasham. if you go like this, you will be the disguise of Andra Pradesh. സ്വാതന്ത്ര്യസമരകാലത്ത് ഒരു പൊതുയോഗത്തിന്റെ കണക്കിന്റെ പേരിലാണ് പ്രകാശം ചോദ്യപ്പെട്ടതെങ്കിൽ ഇന്നത്തെ സ്ഥിതിയെന്താണ്?

നമ്മുടെ രാജ്യത്ത് ഇന്ന് അനുമോദനങ്ങൾ നടക്കുന്നു. നടക്കുന്ന അനുമോദനങ്ങൾ ഇല്ല. നടത്തിക്കുന്ന അനുമോദനങ്ങളേ ഉള്ളൂ. മേലെയുള്ളവൻ കീഴെയുള്ളവനെക്കൊണ്ട് നടത്തിക്കുകയാണ്. ആളുകൾക്കറിയാം അവാർഡ് കിട്ടിയതെങ്ങനെയെന്ന്. ആ കഥ അനുമോദന സമ്മേളനങ്ങളിൽ പറയാൻ പറ്റില്ല. "സാർ. ഞങ്ങൾക്കറിയാം നിങ്ങൾക്ക് അവാർഡ് കിട്ടിയതെങ്ങനെയെന്ന്. സാറിന്റെ ശമ്പളക്കാരനായിരുന്നല്ലോ അതിന്റെ വിധികർത്താവ്." അനുമോദനങ്ങൾക്കൊക്കെ ഇന്നൊരു കാപട്യത്തിന്റെ സ്വഭാവമുണ്ട്.

*(പ്രസംഗ സംഗ്രഹം: ദിലീപ്, ചവറ സൗത്ത്)*





പുതിയ ആഗോള വ്യവസ്ഥയുടെ ആണിക്കല്ലെന്നു വിശേഷിപ്പിക്കാവുന്ന ലോകവാണിജ്യ സംഘടന നിലവിൽ വന്നിട്ട് ഒരു വർഷം തികയുന്നു

# ഗാട്ടിന്റെ ബാക്കിപത്രം

ഡോ. ആർ.ഗോപിമണി



**ഇ**ന്ത്യയുടെ പാർലമെന്ററി ചരിത്രത്തിൽ ആദ്യമായിട്ടാണു പ്രതിപക്ഷത്തിന്റെ ഒറ്റക്കെട്ടായ പ്രതിഷേധത്തിനു മുൻപിൽ ഭരണകക്ഷി നിസ്സഹായത ഒട്ടും മറച്ചുവയ്ക്കാതെ നിയമനിർമ്മാണ നടപടികളിൽനിന്നും സ്വയം പിൻവാങ്ങിയ സംഭവമുണ്ടാകുന്നത്. ഇക്കഴിഞ്ഞ പാർലമെന്റിന്റെ ശീതകാല സമ്മേളനമാണ് ഈ അപൂർവ്വ സംഭവത്തിനു വേദിയായത്. ടെലികോം സർവീസ് സ്വകാര്യവൽക്കരിക്കുന്നതുമായി ബന്ധപ്പെട്ട ചില അഴിമതികളെച്ചൊല്ലിയാണ് പ്രതിപക്ഷം തുടർച്ചയായി ഒരാഴ്ചയിലേറെ പാർലമെന്റ് സ്തംഭിപ്പിച്ചത്. 1991-92-ലെ ബഡ്ജറ്റ് മുതൽ റാവു ഗവൺമെന്റ് പിൻതുടരുന്ന സാമ്പത്തിക നവീകരണങ്ങളെയാണോ അതോ അത്തരം നവീകരണത്തിന്റെ ഭാഗമായി അരങ്ങേറുന്ന അഴിമതികളെ മാത്രമാണോ പ്രതിപക്ഷം എതിർക്കുന്നതെന്ന അടിസ്ഥാനപരമായ ചോദ്യത്തിന് ഈ സംഭവം വ്യക്തമായ ഉത്തരം നല്കുന്നില്ല. സാമ്പത്തിക നവീകരണങ്ങളെയാണ് എതിർക്കുന്നതെങ്കിൽ അതിനനുബന്ധമായി നാം അംഗീകരിച്ച പുതുക്കിയ ഗാട്ട് കരാറിനേയും 1995 ജനുവരി ഒന്നു മുതൽ നിലവിൽ വന്ന ലോകവാണിജ്യ സംഘടനയിലെ നമ്മുടെ അംഗത്വത്തേയുമാണ് അവർ എതിർക്കേണ്ടിയിരുന്നത്. അതിനുപകരം എളുപ്പത്തിൽ തെളിയിക്കാനാകാത്ത ചില അഴിമതിക്കേസുകളെച്ചൊല്ലിയാണു പ്രതിപക്ഷം പാർലമെന്റ് സ്തംഭിപ്പിച്ചതെന്ന കാര്യം അവർക്കു, പ്രത്യേകിച്ച് ഇടതുപക്ഷ കക്ഷികൾക്ക് അഭിമാനകരമാണോ എന്ന് അവർ ശാന്തരായി ആലോചിക്കേണ്ടതാണ്. 1947-ൽ ഇന്ത്യ വിട്ടൊഴിഞ്ഞുപോയ സാമ്രാജ്യത്വത്തിന്റെ കിങ്കരന്മാർക്ക് ഒരു 'ദുർഭൂതം' പോലെ ഇവിടേക്കു വീണ്ടും കടന്നു വരാനുള്ള ഒരിടനാഴിയാണു ഗാട്ടുകരാറെന്ന് കഴിഞ്ഞ രണ്ടുമൂന്നു വർഷങ്ങളായി ഇവിടെ അലമുറയിട്ട പ്രതിപക്ഷം തന്നെയാണോ പുതിയ സാമ്പത്തിക സംവിധാനത്തിലെ വെറുമൊരു 'ധൂളി' മാത്രമായ ടെലികോം കരാറിനെച്ചൊല്ലി ഈ ബഹളമെല്ലാമുണ്ടാക്കുന്നതെന്ന് ആരും അദ്ഭുതം കൂറിപ്പോകും. ഇന്ത്യയിൽ ഏതു ഗവൺമെന്റ് ഇനി അധികാരത്തിൽ വന്നാലും സാമ്പത്തിക പരിഷ്കരണങ്ങളിൽനിന്നും പിന്നോട്ടുപോക്കുണ്ടാവില്ലെന്നു നമ്മുടെ പ്രധാനമന്ത്രിയും ധനമന്ത്രിയും ആവർത്തിച്ചു പ്രസ്താവിച്ചിട്ടും അതിനെതിരെ ഒരു ചെറു ശബ്ദമെങ്കിലും ഉയർത്താൻ ഇടതും വലതും ഉൾപ്പെട്ട ഇന്ത്യയിലെ ഇന്നത്തെ പ്രതിപക്ഷ കക്ഷികൾ ഒന്നുംതന്നെ മുന്നോട്ടുവരാത്തത് ശ്രദ്ധേയമാണ്.

> ഗാട്ടിനും ലോകവാണിജ്യ സംഘടനയ്ക്കും എതിരേ 'കരഞ്ഞുറങ്ങിയ കുട്ടിയുടെ ദീർഘനിശ്വാസങ്ങൾ' പോലുള്ള ബലഹീനമായ വിമർശനങ്ങളേ ഇപ്പോൾ നീണ്ട ഇടവേളകളിൽ കേൾക്കാനുള്ളൂ.

ഗാട്ടിനും ലോകവാണിജ്യ സംഘടനയ്ക്കും എതിരേ 'കരഞ്ഞുറങ്ങിയ കുട്ടിയുടെ ദീർഘനിശ്വാസങ്ങൾ' പോലുള്ള ബലഹീനമായ വിമർശനങ്ങളേ ഇപ്പോൾ നീണ്ട ഇടവേളകളിൽ കേൾക്കാനുള്ളൂ. പോയ വർഷങ്ങളിൽ ഗാട്ടുവിമർശകർ ഉയർത്തിയ പ്രചണ്ഡമായ പ്രതിഷേധ വാദമുഖങ്ങളുടെ മാറ്റൊലികൾ സാധാരണക്കാർ മറക്കാറായിട്ടില്ല. അടുത്ത തിരഞ്ഞെടുപ്പിനു മുൻപ് അവർ അതൊക്കെ മറക്കണേ എന്ന പ്രാർത്ഥനയിലാണെന്നു തോന്നുന്നു പ്രതിപക്ഷം! പുതിയ ആഗോള വ്യവസ്ഥയുടെ ആണിക്കല്ലെന്നു വിശേഷിപ്പിക്കാവുന്ന ലോകവാണിജ്യ സംഘടന (World Trade Organisation-WTO) നിലവിൽ വന്നിട്ട് ഒരു വർഷം തികയുന്ന ഈ അവസരത്തിൽ പഴയ വാദകോലാഹലങ്ങളെ ഓർമ്മിച്ചുകൊണ്ട് ഗാട്ടിന്റെ ഒരു ബാക്കിപത്രം തയ്യാറാക്കുന്നത് അസ്ഥാനത്താവില്ലെന്നു കരുതട്ടെ.

### എതിർപ്പിന്റെ മുനകൾ

**ഗാ**ട്ടിനെതിരേ താഴെപ്പറയുന്ന നാലു കാര്യങ്ങളിലാണു പ്രതിപക്ഷം എതിർപ്പിന്റെ മുനകൾ കൂർപ്പിച്ചത്:

ഒന്ന്: ഇന്ത്യൻ കർഷകന് അവന്റെ വിളവിൽനിന്നും ശേഖരിക്കുന്ന സ്വന്തം വിത്തു വിതയ്ക്കാനുള്ള അവകാശം നഷ്ടപ്പെടും. വിത്തിനുവേണ്ടി അവൻ മൾട്ടി നാഷനൽ വിത്തുകമ്പനികളുടെ വാതിൽക്കൽ ഇരന്നുനില്ക്കേണ്ടി വരും.

രണ്ട്: കാർഷിക സബ്സിഡികൾ വെട്ടിക്കുറയ്ക്കാൻ ഇന്ത്യാ ഗവൺമെന്റ് നിർബന്ധിതമാകുമെന്നതിനാൽ രാസവളങ്ങളുടെയും റേഷനരിയുടെയും വില ഇരട്ടിയോ അതിലധികമോ ആയി ഉയരും.

മൂന്ന്: ബൗദ്ധിക സ്വത്തവകാശം സംബന്ധിച്ച 'ട്രിപ്സ്' (TRIPS) നിയമങ്ങൾ അനുസരിച്ച് ലോകവാണിജ്യ സംഘടനയിലെ എല്ലാ അംഗങ്ങളും അഞ്ചുകൊല്ലത്തിനകം പേറ്റന്റ് നിയമങ്ങൾ നവീകരിക്കേണ്ടിവരുന്നതു മുഖേന നമ്മുടെ വിലപ്പെട്ട ജൈവസമ്പത്ത് കൊള്ളയടിക്കാൻ ബഹുരാഷ്ട്ര കമ്പനികൾക്കും അതിലൂടെ വിദേശ രാജ്യങ്ങൾക്കും സാധിക്കും.

നാല്: സേവനങ്ങളുടെ വാണിജ്യം സംബന്ധിച്ച ഗാട്ടുനിയമങ്ങൾ അനുസരിച്ച് നാം ബഹുരാഷ്ട്ര കുത്തകകൾക്കു സ്വാഗതമോതാൻ നിർബന്ധിതമായിത്തീരുന്നതോടെ ഇന്ത്യയിൽ കോളനിവാഴ്ചയുടെ രണ്ടാമൂഴത്തിനു കളമൊരുങ്ങും.

ലോകവാണിജ്യ സംഘടനയുടെ ഒരു വർഷത്തെ പ്രവർത്തനം പൂർത്തിയാകുന്ന ഈ സന്ദർഭത്തിൽ മേല്പറഞ്ഞ നാലു കാര്യങ്ങളിൽ ഇന്ത്യ അഭിമുഖീകരിച്ച പ്രശ്നങ്ങൾ എന്തൊക്കെയാണെന്നു നമുക്കൊന്നവലോകനം ചെയ്യാം.

### ഗാട്ടു വിമർശകർ മറുപടി പറയണം

**കേ**രളത്തിൽ ഗാട്ടിനെതിരെ അണിനിരന്ന വിമർശകരിൽ എന്തുകൊണ്ടും 'ചെങ്കീരി'യെന്നു വിശേഷിപ്പിക്കാവുന്ന ഒരു പ്രമുഖ ഗവൺമെന്റിതര സംഘടന (NGO) നാടൊട്ടുക്കും ഒട്ടിച്ചിരുന്ന വലിയ ബഹുവർണ്ണ പോസ്റ്ററിലെ തലവാചകം "ഇന്ത്യൻ കർഷകനു അവന്റെ വിത്തു നഷ്ടമാകുന്നു" എന്നായിരുന്നു. പക്ഷേ ഗാട്ടുകരാർ നടപ്പിൽ വന്ന് ഒരു വർ

ഷമായിട്ടും വിത്തിനെ സംബന്ധിച്ച ഗാട്ടുവിമർശകരുടെ ഒരു പ്രവചനവും ഫലിച്ചതായി കാണുന്നില്ല. തനിക്കിഷ്ടമുള്ള വിത്തു വിതയ്ക്കുന്നതിൽനിന്നും ഇന്ത്യൻ കർഷകനെ ആരെങ്കിലും തടഞ്ഞതായി ഇന്നേവരെ ഒരു റിപ്പോർട്ടും എവിടേയും കണ്ടിട്ടില്ല. വരാനിരിക്കുന്ന വർഷങ്ങളിലും അത്തരം ഒരു സംഭവമുണ്ടാകാനുള്ള വിദൂരമായ സാദ്ധ്യതപോലും കാണുന്നില്ല. പൊതുജനം വെറും കഴുതയാണെന്ന ധാരണ കൊണ്ടല്ലേ ഗാട്ടുവിമർശകർ കഴിഞ്ഞ രണ്ടു മൂന്നു വർഷങ്ങളായി വിത്തിനെക്കുറിച്ച് 'നട്ടാൽ മുളയ്ക്കാത്ത' ഇത്തരം പൊളിപറഞ്ഞും എഴുതിയും പ്രചരിപ്പിച്ചത്? അതിനവർ ജനങ്ങളോടു മാപ്പു പറയേണ്ടതല്ലേ?

കാർഷിക സബ്സിഡികളുടെ കാര്യമെടുക്കാം. പുതിയ ഗാട്ടുകരാറിലെ വ്യവസ്ഥകളനുസരിച്ച് കാർഷിക സബ്സിഡികൾ വെട്ടിക്കുറയ്ക്കുകയോ പൂർണ്ണമായി എടുത്തുകളയുകയോ ചെയ്യാൻ ഇന്ത്യ നിർബന്ധിതമാകുമെന്ന ഗാട്ടു വിമർശകരുടെ ചൊല്ലും പതിരായിത്തീരുകയാണുണ്ടായത്. 1991–92–ലെ ബഡ്ജറ്റിൽ മാത്രമാണു സങ്കീർണ്ണ രാസവളങ്ങൾക്കുള്ള സബ്സിഡിയിൽ 20–30 ശതമാനം കുറവു വരുത്തിയത്. അന്നു ഗാട്ടുകരാർ നിലവിൽ വന്നിരുന്നില്ല. എങ്കിലും അന്നുതൊട്ട് നൈട്രജൻ രാസവളങ്ങൾ ഒഴിച്ചുള്ള മറ്റു രാസവളങ്ങളുടെ വിലയിൽ 25–30 ശതമാനം വർദ്ധനവുണ്ടായി എന്നതു ഗാട്ടുകരാറിനെക്കുറിച്ച് കർഷകരുടെ മനസ്സിൽ സംശയങ്ങൾ മുളയ്ക്കാൻ ഇടയാക്കി. പക്ഷേ സാമ്പത്തിക കാര്യങ്ങളെക്കുറിച്ചു പ്രാഥമിക ബോധമെങ്കിലുമുള്ളവർ പ്രസ്തുത വിലവർദ്ധനയെ ഗാട്ടുകരാറുമായി ബന്ധപ്പെടുത്തി ചിന്തിക്കാൻ തയ്യാറാകില്ല. കഴിഞ്ഞ ഒന്നു രണ്ടു ദശകങ്ങൾക്കിടയിൽ കാർഷിക മേഖലയിലെ വൻകിട കൃഷിക്കാരുടെ ലാഭവിഹിതത്തിൽ അഭൂതപൂർവ്വമായ വർദ്ധനവുണ്ടായെങ്കിലും അതിന്റെ പേരിൽ കർഷകരെ പിഴിയാൻ ഗവൺമെന്റ് തയ്യാറായിരുന്നില്ല. കോർപ്പറേറ്റ് നികുതിയിലും ശമ്പള നികുതിയിലും ഈ കാലഘട്ടത്തിലുണ്ടായ വർദ്ധനവ് കണക്കിലെടുക്കുമ്പോൾ കർഷകരുടെ അധിക ലാഭത്തിൽ കൈവയ്ക്കുവാൻ ഇന്ത്യാഗവൺമെന്റ് ഒരുമ്പെട്ടില്ലെന്നുകാണാം. രാസവള സബ്സിഡികളുടെ ഗുണഭോക്താക്കളെ സംബന്ധിച്ച് ദേശീയതലത്തിൽ നടത്തിയ ഒരു സാമ്പിൾ സർവ്വേയിൽനിന്നും 7000 കോടി രൂപയിലധികം വരുന്ന പ്രസ്തുത സബ്സിഡിയുടെ 90 ശതമാനവും ചെന്നെത്തുന്നത് പത്തു ശതമാനം മാത്രം വരുന്ന സമ്പന്ന കർഷകർക്കാണെന്നു കണ്ടെത്തുകയുണ്ടായി. കേരളത്തിലെ രാസവള സബ്സിഡിയുടെ 90 ശതമാനവും കൈക്കലാക്കുന്നതു കുട്ടനാട്ടിലേയും പാലക്കാട്ടേയും സമ്പന്ന നെൽക്കൃഷിക്കാരും തോട്ടവിള മേഖലയിലെ മുതലാളിമാരുമാണെന്നതു നമ്മുടെ കൺമുമ്പിലെ ഉദാഹരണം മാത്രം. പൊതുമുതലിന്റെ ഇത്തരത്തിലുള്ള അവിഹിത വിതരണത്തിനു കടിഞ്ഞാണിടണമെന്ന സദുദ്ദേശ്യത്തോടെയാണു ഡോ. മൻമോഹൻസിങ് 91–92–ലെ ബഡ്ജറ്റിൽ രാസവള സബ്സിഡി പരിമിതമായി വെട്ടിക്കുറച്ചത്. ഇതിനെതിരെ ഈയിടെ കേരളത്തിലേയും കർണ്ണാടകത്തിലേയും ഗവൺമെന്റുകൾ കേന്ദ്രകൃഷിമന്ത്രിക്കു വീണ്ടും നിവേദനം സമർപ്പിച്ച കാര്യം ഓർക്കുക. ഒരുപിടി സമ്പന്ന കർഷകരുടെ താത്പര്യമാണു ഇതുമൂലം സംരക്ഷിക്കപ്പെടുന്നതെന്ന വാസ്തവം എന്തുകൊണ്ടാണു നാം മറന്നുപോകുന്നത്? അറിഞ്ഞോ അറിയാതെയോ ഗാട്ടുവിമർശകരായ പ്രതിപക്ഷവും ഈ കൊള്ളയ്ക്കു കൂട്ടുനിൽക്കുകയല്ലേ ചെയ്യുന്നത്?

രാസവള സബ്സിഡിയുടെ കാര്യത്തിൽ ഒഴിച്ച് കാർഷികമേഖലയിലെ മറ്റൊരു സബ്സിഡിയും ഗാട്ടുകരാർ മൂലം കുറയ്ക്കേണ്ടിവന്നിട്ടില്ല. നേരേമറിച്ച് കൃഷിക്കുള്ള വൈദ്യുതി ചാർജ്ജ് വേണ്ടെന്നുവച്ചതിലൂടെ നാം പുതിയ കാർഷിക സബ്സിഡികൾ പ്രഖ്യാപിക്കുകയാണുണ്ടായത്! റേഷൻ സബ്സിഡികൾ ഒട്ടും കുറഞ്ഞില്ലെന്നു മാത്രമല്ല കോടിക്കണക്കിനു രൂപയുടെ പുതിയ സൗജന്യങ്ങൾ സമൂഹത്തിലെ താഴെത്തട്ടിലുള്ളവർക്കുവേണ്ടി അടുത്തകാലത്തു പ്രധാനമന്ത്രി പ്രഖ്യാപിക്കുകയുമുണ്ടായി. ഇവയ്ക്കെതിരേ ഒരു ചെറുവിരൽ അനക്കാൻ പോലും ലോക വാണിജ്യസംഘടനയോ വികസിത വിദേശശക്തികളോ ധൈര്യപ്പെട്ടിട്ടില്ല. ഇക്കാര്യത്തിലും ഗാട്ടിന്റെ വിമർശകർക്കു തെറ്റുപറ്റിയെന്ന വാസ്തവം അവർ പരസ്യമായി സമ്മതിക്കേണ്ടതാണ്.







ഗാട്ടുകരാറിലെ ബൗദ്ധിക സ്വത്തവകാശം സംബന്ധിച്ച 'ട്രിപ്സ്' നിയമങ്ങളനുസരിച്ച് ഇന്ത്യയിലെ നിലവിലുള്ള പേറ്റന്റ് നിയമങ്ങൾ പരിഷ്ക്കരിക്കാനുള്ള നിയമനിർമ്മാണം നാം ഇതുവരെ പൂർത്തിയാക്കിയിട്ടില്ല. പ്രക്രിയ (Process)-യ്ക്കൊപ്പം ഉല്പന്ന (Product) ത്തിനു കൂടി പേറ്റന്റ് ബാധകമാക്കാനുള്ള നിയമം പാർലമെന്റ് പാസ്സാക്കിയെങ്കിലും പ്രതിപക്ഷത്തിനു മുൻതൂക്കമുള്ള രാജ്യസഭ അത് കോൾഡ് സ്റ്റോറേജിൽ വച്ചിരിക്കയാണ്. അതേസമയം നമ്മുടെ നാട്ടിൽ ഉത്ഭവിച്ച വേപ്പും തുളസിയും പോലുള്ള നമ്മുടെ തനതു (in situ) സസ്യസ്പീഷിസുകളെ പേറ്റന്റ് ചെയ്യാനും നിലവിലുള്ള ഇനങ്ങളിൽനിന്നും ജനിതകപരമായ വ്യത്യാസം പുലർത്തുന്ന പുതിയ സസ്യയിനങ്ങൾ ഉരുത്തിരിച്ചെടുക്കുന്ന സസ്യപ്രജ്ജനന ശാസ്ത്രജ്ഞന്മാരുടെ അവകാശങ്ങൾ സംരക്ഷിക്കാനുമായി 'പ്ളാന്റ് വെറൈറ്റീസ് ആക്ട്' എന്നപേരിൽ പുതിയൊരു നിയമം പാർലമെന്റിൽ അവതരിപ്പിക്കാനുള്ള ധൈര്യംപോലും ഭരണപക്ഷത്തിനു ചോർന്നുപോയിരിക്കയാണ്. നമ്മുടെ ജൈവസമ്പത്തിനെ മറ്റുള്ളവർ കൊള്ളയടിക്കാതിരിക്കണമെങ്കിൽ അവയ്ക്കു നിയമപരമായ സംരക്ഷണം ലഭിക്കണം. അതിനുവേണ്ടിയാണു 'പ്ളാന്റ് വെറൈറ്റീസ് ആക്ടി'ന്റെ ഡ്രാഫ്റ്റ് തയ്യാറാക്കി എല്ലാ സംസ്ഥാന ഗവൺമെന്റുകളുടേയും അഭിപ്രായം ആരാഞ്ഞ ശേഷം പാർലമെന്റിൽ അവതരിപ്പിക്കാൻ വേണ്ടി കഴിഞ്ഞ വർഷകാല സമ്മേളനം മുതൽക്കേ റാവു ഗവൺമെന്റ് പരിശ്രമിക്കുന്നത്. പക്ഷേ ഈ പ്രശ്നത്തിന്റെ കാതൽ മനസ്സിലാക്കി ഗവൺമെന്റുമായി സഹകരിക്കുന്നതിനു പകരം തികഞ്ഞ അധഃസ്ഥിത മനോഭാവത്തോടെ പേറ്റന്റുകളെ മൊത്തത്തിൽ ഒരു പേടിസ്വപ്നമായി കണ്ട് 'നിലവിളി'ക്കാനുള്ള പ്രവണതയാണു പ്രതിപക്ഷം കാട്ടിയത്. ചെടികൾക്ക് പേറ്റന്റ് എന്ന ആശയം യഥാർത്ഥത്തിൽ കർഷകസമൂഹത്തിനു ഗുണപ്രദമായിത്തീരുന്ന ഒന്നാണെന്നു തെളിയിക്കുന്ന ഒരു സംഭവം ഈയിടെ ഈ ലേഖകന്റെ ശ്രദ്ധയിൽപ്പെടുകയുണ്ടായി. അടിമാലിയിലെ ഒരു യുവകർഷകൻ (ചെറുകുന്നിൽ ഗോപി) താൻ കണ്ടെത്തിയ അത്യുല്പാദനശേഷിയുള്ള ഒരു നേന്ത്രവാഴയിനത്തിനു പേറ്റന്റ് എടുക്കാൻ സഹായിക്കണമെന്ന ആവശ്യവുമായി ഈ ലേഖകനെ സമീപിക്കുകയുണ്ടായി. സാധാരണ നേന്ത്രൻ ഇനങ്ങളിൽ ശരാശരി 20–25 കിലോ തൂക്കമുള്ള കുലകൾ ഉണ്ടാകുമ്പോൾ 60–ഉം 80–ഉം കിലോ തൂക്കമുള്ള ഭീമൻ കുലകളാണു 'കിന്റൽ വാഴ'യെന്നു പേരിട്ട പ്രസ്തുത നേന്ത്രവാഴയിനത്തിൽ ഉണ്ടാകുന്നത്! ഇതിന്റെ കന്നുകൾ തന്റെ കൈയിൽനിന്നും തട്ടിയെടുക്കാൻ പല ഏജൻസികളും ശ്രമിക്കുന്നതിനാൽ എത്രയും വേഗം ഈ വാഴയിനത്തിനു പേറ്റന്റ് സമ്പാദിക്കണമെന്നാണു ഈ യുവകർഷകന്റെ ആഗ്രഹം. 'പ്ളാന്റ് വെറൈറ്റീസ് ആക്ട്' പാസ്സായാലേ സസ്യയിനങ്ങൾക്കു പേറ്റന്റ് കിട്ടാനുള്ള സംവിധാനം പേറ്റന്റ് ഓഫീസിൽ ഉണ്ടാകു എന്ന ദുഃഖസത്യം ഞാൻ ആ കർഷകനെ ധരിപ്പിച്ചു. നമ്മുടെ ഉന്നതശീർഷരായ പല നേതാക്കൾക്കും 'പേറ്റന്റ്' എന്നാൽ ശാസ്ത്രജ്ഞന്മാർക്കും വൻകിട കമ്പനികൾക്കും ലാഭം കൊയ്യാനുള്ള ഒരു സംവിധാനമെന്നേ ധാരണയുള്ളൂ. വികസിത രാജ്യങ്ങളിൽ പുതിയ സസ്യയിനങ്ങൾ ഉരുത്തിരിക്കുന്നതിലും അവയ്ക്കു പേറ്റന്റ് നേടുന്നതിലും മുൻകൈയെടുക്കുന്നതു സ്വകാര്യ ഏജൻസികളാണ്. ഇന്ത്യയിൽ ഇപ്പോഴും സസ്യപ്രജ്ജനനം കാർഷിക സർവ്വകലാശാലകളുടേയും കൃഷിവകുപ്പിന്റേയും മാത്രം ചുമതലയിൽപ്പെട്ട കാര്യമായി അവശേഷിക്കുന്നു. എന്നാൽ സസ്യവൈവിദ്ധ്യവുമായി അനുദിനം ഇടപെടുന്ന കർഷകസമൂഹത്തിനാണു മേത്തരം സസ്യമാതൃകകളെ കണ്ടെത്താനുള്ള അവസരം കൂടുതൽ കിട്ടുന്നത് എന്ന കാര്യം നാം മറക്കുന്നു. അത്തരം കണ്ടെത്തലിനു സാമ്പത്തിക മൂല്യമുണ്ടെന്നുവന്നാൽ ഈ രാജ്യത്ത് ഇന്ന് സസ്യപ്രജ്ജനന ശാസ്ത്രജ്ഞന്മാർ കണ്ടെത്തുന്നതിനേക്കാൾ അനേകമടങ്ങ് ഉല്പാദനശേഷിയുള്ള വിളവിനങ്ങൾ കർഷകർ തന്നെ കണ്ടെത്തുന്ന ശോഭനമായ ഒ ...സ്ഥിതിവിശേഷമുണ്ടാകും. 1970–കളിലെ ഹരിതവിപ്ളവത്തിനു തിരികൊളുത്തിയതു തെയ്വാനിലെ ഒരു സാധാരണ കർഷകൻ തന്റെ നിലത്തിൽ കണ്ടെത്തിയ 'ഡിജീവുജെൻ' എന്ന ഉയരംകുറഞ്ഞ നെൽച്ചെടിയാണ്. അതുപോലെ 1940–കളിൽ 'ഗ്രോമിഷൽ' എന്ന ഉയരം കൂടിയ പച്ച വാഴയിനത്തിൽനിന്നും ഉയരംകുറഞ്ഞ 'റോബസ്റ്റ' എന്ന വാഴയിനം കണ്ടെത്തിയതും ഒരു കർഷകൻ തന്നെ. മധ്യതിരുവിതാംകൂറിലെ ഊർജ്ജസ്വലരായ കേരകർഷകർ കണ്ടെത്തിയ 'കോമാടൻ' എന്ന തെങ്ങിനം നമ്മുടെ ഉയരം കൂടിയ പശ്ചിമതീര നെടിയയിനം തെങ്ങിനേക്കാൾ ഉല്പാദനശേഷി കൂടിയതും സുസ്ഥിരമായ ജനിതക വൈശിഷ്ട്യം കലർന്നതുമായ ഒരു മേത്തരം തെങ്ങിനമാണെന്നു കേരള കാർഷിക സർവ്വകലാശാല നടത്തിയ പഠനങ്ങൾ സുവ്യക്തമാക്കിയിട്ടുണ്ട്. ഇന്നു കേരളത്തിൽ ഏറ്റവും അധികം ഡിമാന്റുള്ള തെങ്ങിനം എന്ന പ്രസിദ്ധി 'കോമാട'നുണ്ട്. ഡോ. എം.എസ്. സ്വാമിനാഥന്റെ നേതൃത്വത്തിൽ രണ്ടു വർഷം മുൻപ് മദ്രാസിൽ വച്ചു നടന്ന വിപുലമായ ഒരു 'കർഷക-ശാസ്ത്രജ്ഞ സംയുക്ത' സെമിനാറിൽ കർഷകരുടെ ഇത്തരം കണ്ടെത്തലുകൾക്കു നിയമ പരിരക്ഷണം നല്കേണ്ടതിന്റെ ആവശ്യകത ഊന്നി പ്രസ്താവിച്ചിട്ടുണ്ട്. ഗാട്ടുകരാറിൽ ഒപ്പുവച്ചുവെങ്കിലും അമേരിക്കയുടെ പിടിവാശിമൂലം ഇതുവരെ ലോകവാണിജ്യ സംഘടനയിൽ അംഗത്വം നേടാൻ കഴിയാത്ത ചൈനയിൽ കഴിഞ്ഞ രണ്ടു വർഷങ്ങൾക്കിടയിൽ തദ്ദേശീയമായ എഴുന്നൂറിലേറെ നാടൻ മരുന്നുകൾക്കു പേറ്റന്റ് പ്രഖ്യാപിച്ചുകഴിഞ്ഞതായി റിപ്പോർട്ടുണ്ട്. ഭാവിയിൽ മൾട്ടി നാഷനലുകളുമായിച്ചേർന്ന് ഈ അമൂല്യ നാടൻ മരുന്നുകളെ ലോകവിപണിയിൽ ഇറക്കുമ്പോൾ ലഭിക്കുന്ന സാമ്പത്തിക ലാഭം ലക്ഷ്യമാക്കിയാണു ചൈന കാലേകൂട്ടി തങ്ങളുടെ പാരമ്പര്യ അറിവുകളെ ബൗദ്ധിക സ്വത്തവകാശത്തിന്റെ പരിധിയിൽ കൊണ്ടുവന്നത്. എന്നാൽ ഇത്തരം ഒരു സംരംഭത്തിനു പാലോട് ബൊട്ടാണിക്കൽ ഗാർഡൻ മുൻകൈ എടുത്തപ്പോൾ അതു ബഹുരാഷ്ട്ര കുത്തകകളെ സഹായിക്കാനുള്ള തന്ത്രമായിട്ടാണ് ഇവിടുത്തെ ഒരു രാഷ്ട്രീയ നേതൃത്വം വ്യാഖ്യാനിച്ചത്! ചുരുക്കത്തിൽ പേറ്റന്റിനെക്കുറിച്ച് നാമിപ്പോഴും വിതണ്ഡവാദങ്ങൾ കുത്തിപ്പൊക്കി വിലപ്പെട്ട സമയം നഷ്ടപ്പെടുത്തുന്നു. ഇക്കാര്യങ്ങളിൽ ഗാട്ടുവിമർശകരുടെ ഏറ്റവും ഒടുവിലത്തെ അഭിപ്രായം എന്തെന്നറിയാൻ സാധാരണക്കാർക്കു താത്പര്യമുണ്ട്.

ഗാട്ടിനെതിരെ അതിന്റെ വിമർശകർ ഉയർത്തിയ വാദമുഖങ്ങളിൽ കഴമ്പില്ലെന്നു തെളിയിക്കുന്ന ഒടുവിലത്തെ സംഭവമായിരിക്കില്ല എൻറോൺ-തീർച്ച.

ഗാട്ടുകരാറിലെ സേവനങ്ങളുടെ വാണിജ്യം സംബന്ധിച്ച നിബന്ധനകൾ ബഹുരാഷ്ട്ര കുത്തകകളെ സഹായിക്കാൻ മാത്രമുള്ളതാണെന്നാണു ഗാട്ടു വിമർശകർ പറഞ്ഞുപരത്തിയത്. നമ്മുടെ പരമാധികാരത്തിന്റെ പരിധിക്കു പുറത്തുള്ള ഏതോ ശക്തികളാണു ഈ ബഹുരാഷ്ട്ര ക്കമ്പനികൾ എന്ന ധാരണയാണ് അവർ ബഹുജനമധ്യത്തിൽ പ്രചരിപ്പിച്ചത്. പക്ഷേ ഒരു തെരുവുനാടകത്തിന്റെ ശൈലിയിൽ മഹാരാഷ്ട്രയിൽ ഇന്നും തുടർന്നുകൊണ്ടിരിക്കുന്ന 'എൻറോൺ വിവാദം' ഈ 'ബഹുരാഷ്ട്ര ഉമ്മാക്കി'യുടെ പൂച്ച് പുറത്താക്കിയിരിക്കുന്നു. നമുക്ക് അഹിതമായ നിബന്ധനകളോടെ ഒരു വിദേശക്കമ്പനിയെ ഇവിടെ പ്രവർത്തിക്കാൻ അനുവദിക്കാതിരിക്കാനുള്ള സ്വാതന്ത്ര്യം നമുക്കുണ്ടെന്നു മഹാരാഷ്ട്രയിലെ ശിവസേന ബി. ജെ.പി സർക്കാർ നിർവിശങ്കം തെളിയിച്ചിരിക്കയാണ്. ഗാട്ടിനെതിരെ അതിന്റെ വിമർശകർ ഉയർത്തിയ വാദമുഖങ്ങളിൽ കഴമ്പില്ലെന്നു തെളിയിക്കുന്ന ഒടുവിലത്തെ സംഭവമായിരിക്കില്ല എൻറോൺ-തീർച്ച.

## രാഷ്ട്രീയകൊലപാതകങ്ങൾക്ക് പിന്നിലുള്ള കാണാപ്പുറങ്ങൾ

# ചോരയ്ക്കു കണ്ണീരിന്റെ ഉപ്പ്

വി.ആർ. ജ്യോതിഷ്


കൊല്ലപ്പെട്ട ലാലുക്കുട്ടന്റെ അച്ഛനും അമ്മയും മന്ദബുദ്ധിയായ സഹോദരനും.



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**വേ**ണുവിന്റെ വീട്ടിൽനിന്നു കഷ്ടിച്ച് അരക്കിലോമീറ്റർ അകലെയാണ് ലാലുക്കുട്ടന്റെ വീട്. രണ്ടുപേരും ആത്മാർത്ഥ സുഹൃത്തുക്കളായിരുന്നു. ഈ സൗഹൃദം മരണത്തിലും പങ്കുവയ്ക്കാൻ അവർക്കു കഴിഞ്ഞു. വേണുവിനെ ചെളിയിൽ ചവിട്ടിത്താഴ്ത്തിയെങ്കിൽ ലാലുക്കുട്ടനെ വെട്ടിക്കൊന്ന് കോഴിനടക്ഷേത്രത്തിൽ കാണിക്കവയ്ക്കുകയായിരുന്നു. ഒരു യുവാവിന്റെ മരണം തകർത്ത വെയിലൂരിലെ കരിത്തലയ്ക്കൽ വീട്ടിൽ വല്ലപ്പോഴും അണയുന്ന പച്ചവിളക്കിനു താഴെ ഏതാനും ജീവിതങ്ങൾ എരിപിരികൊള്ളുകയാണിന്ന്.

കരിത്തലയ്ക്കൽ വീട്ടിൽ പുഷ്പരാജൻ വർഷങ്ങൾക്കുമുമ്പ് ഗൾഫിലേക്കു പറക്കുമ്പോൾ മനസ്സിൽ ഒരുപാടു മോഹങ്ങളുണ്ടായിരുന്നു. മക്കളെ നല്ല നിലയിൽ വളർത്തണമെന്ന് ഈ സാധു മനുഷ്യൻ ആത്മാർത്ഥമായി ആഗ്രഹിച്ചു. അതിനുവേണ്ടി മണൽക്കാട്ടിലെ എരിവെയിലിലും കൊടുംതണുപ്പിലും ജോലിചെയ്തു. പക്ഷേ. ഇന്ന് രണ്ടു ഹൃദയാഘാതങ്ങളേല്പിച്ച പാരവശ്യത്തിൽ നിത്യവും കഴിക്കാനുള്ള മരുന്നിനുവേണ്ടി ബുദ്ധിമുട്ടുകയാണ് പുഷ്പരാജൻ.

പുഷ്പരാജൻ-ഓമനദമ്പതികൾക്ക് നാലുമക്കളായിരുന്നു. സാമാന്യം സാമ്പത്തികശേഷിയുള്ള കുടുംബം. രണ്ടാൺമക്കളിൽ മൂത്തയാളാണ് കൊല്ലപ്പെട്ട ലാലു. ഇളയ മകൻ ബിജു ജന്മനാ മന്ദബുദ്ധിയാണ്. അച്ഛൻ ഗൾഫിലായതുകൊണ്ട് സഹോദരിക്കമാർക്കു താങ്ങും തണലുമായിരുന്നു ലാലു. സഹോദരിമാരുടെ പഠിത്തക്കാര്യത്തിൽ ലാലു പ്രത്യേക താത്പര്യം കാണിച്ചു.



ഇളയ സഹോദരിയെ വക്കീലാക്കണമെന്ന് ലാലുവിന് അതിയായ ആഗ്രഹമുണ്ടായിരുന്നു. 'ഡിഗ്രി കഴിഞ്ഞശേഷം എൽ.എൽ.ബിക്കു പോകണമെന്ന് ചേട്ടൻ കൂടെക്കൂടെ ഓർമ്മിപ്പിക്കുമായിരുന്നു.' ഇതു പറഞ്ഞപ്പോൾ ബിന്ദു കരഞ്ഞുപോയി. രക്തസാക്ഷിത്വത്തിന്റെ നീക്കിയിരുപ്പ് ഇതൊക്കെത്തന്നെയാണ്. ഇതല്ലാതെ മറ്റൊന്നുമല്ലതാനും.

ഗൾഫിൽവച്ച് മകന്റെ അപകടമരണമറിഞ്ഞ് പുഷ്പരാജൻ എല്ലാം ഇട്ടെറിഞ്ഞ് ഓടുകയായിരുന്നു. നാട്ടിലെത്തിയപ്പോഴാണ് പൈശാചികമായ കൊലപാതകമാണ് തന്റെ കുടുംബത്തിനുമേൽ വന്നുവീണതെന്നറിഞ്ഞത്. സഹനത്തിന്റെ മൂർദ്ധന്യത്തിൽ നെഞ്ചുപൊട്ടുകതന്നെ ചെയ്തു. രണ്ടു പെൺമക്കളെ ആശ്വസിപ്പിക്കാൻ കഴിയാതെ, രാത്രിയും പകലും തിരിച്ചറിയാനാവാത്ത ഇളയ മകനെ സാന്ത്വനിപ്പിക്കാൻ കഴിയാതെ, മകൻ നഷ്ടപ്പെട്ട ഭാര്യയുടെ കണ്ണീരിനു മുന്നിൽ മുട്ടുമടക്കി പുഷ്പരാജൻ ആദ്യത്തെ ഹൃദയാഘാതം ഏറ്റുവാങ്ങിയതോടെ ആ കുടുംബത്തിൽ ദുരന്തം ഒരു തുടർക്രിയയായി.. മണലാരണ്യത്തിലൊഴുക്കിയ വിയർപ്പിന്റെ വില പുഷ്പരാജന്റെയും ഭാര്യയുടെയും രോഗം കാർന്നുതിന്നു. ലാലുവിന്റെ കൊലപാതകത്തിനുമുമ്പ് ഒരു മകളുടെ വിവാഹം കഴിഞ്ഞിരുന്നത് താത്കാലികമായ ഒരാശ്വാസമായി. സമ്പാദ്യം മുഴുവൻ ചികിത്സയ്ക്കുവേണ്ടി മാറ്റിവച്ചപ്പോൾ നിത്യവൃത്തിക്കുപോലും വകയില്ലാത്ത അവസ്ഥ. ലാലുവിന്റെ ഒരു ചരമദിനത്തിൽ മറ്റൊരു ഹൃദയാഘാതംകൂടി പുഷ്പരാജനെ കീഴടക്കി. അന്നും ഭാഗ്യംകൊണ്ടു രക്ഷപ്പെട്ടു. ശരണമില്ലാത്തൊരു കച്ചിത്തുരുമ്പായി ജലപ്പരപ്പിലൂടെ ഒഴുകിനടക്കാനുള്ള രക്തസാക്ഷികുടുംബത്തിന്റെ വിധിയുണ്ടല്ലോ. അതാണ് പുഷ്പരാജനും സംഭവിച്ചത്. ഈ പരിതോവസ്ഥയിൽ പുഷ്പരാജനെ സഹായിക്കണമെന്നു തോന്നിയ ചില മനുഷ്യസ്നേഹികൾ പരിശ്രമിച്ച് മൂത്ത മകൾ രമണിക്ക് ഒരു ജോലി തരപ്പെടുത്തിക്കൊടുത്തു. ഒരു കുടുംബമായിത്താമസിക്കുന്ന രമണിയെ ആശ്രയിക്കാൻ പുഷ്പരാജന്റെ മനസ്സനുവദിച്ചില്ല. അങ്ങനെയാണ് പുഷ്പരാജൻ ടാക്സി ഓടിക്കാൻ പോയത്. പലപ്പോഴും അസഹ്യമാവുന്ന നെഞ്ചുവേദനയ്ക്കു കൈയിൽ കരുതിയ ഗുളികകളുമായി തന്റെ ഊഴവും കാത്തു ടാക്സിക്കു മുന്നിൽ തപസ്സിരിക്കുന്ന ഈ മനുഷ്യന്റെ അകംപൊട്ടിയ നെഞ്ചിൽ വിവാഹപ്രായമെത്തിയ മകളാണ്. ആലോചനകളുമായി വരുന്നവർ പൊന്നിനും ഭൂമിക്കുമായി വിലപേശി പിരിയുന്നു. അല്ലെങ്കിൽ രക്തസാക്ഷികുടുംബത്തിന്റെ ഭീകരതയിൽ സ്ഥലംവിടുന്നു. അപ്പോഴും ആരോടും പരിഭവമില്ലാതെ. പരാതിയില്ലാതെ, വിധിയിൽ വിശ്വസിച്ചുകൊണ്ട്, സഹോദരന്റെ സ്മരണയിൽ കണ്ണീർ വാർത്തുകൊണ്ട് ബിന്ദു എന്ന ഇരുപതുകാരി അകത്തിരിക്കുന്നു. ഈ കണ്ണീരിൽത്തൊട്ടു ചോദിക്കട്ടെ, ഹിന്ദുരാഷ്ട്ര നിർമ്മാണത്തിനിടയിൽ ജീവൻ നഷ്ടപ്പെട്ട ഒരു സഹോദരന്റെ പെങ്ങളെ സ്വീകരിക്കാൻ ദേശാഭിമാനിയായ ഏതു സ്വയംസേവകനാണ് തയ്യാറാവുക?


കൊച്ചുരാജൻ

കേരളത്തിൽ ജീവിച്ചിരിക്കുന്ന രക്തസാക്ഷികൾ എത്രയോ ഉണ്ട്. തലനാരിഴ വ്യത്യാസത്തിൽ മരണത്തിൽനിന്നു രക്ഷപ്പെട്ട ഇവർ പലപ്പോഴും ആഗ്രഹിക്കുന്നത് മരണമാണ്. പരാശ്രയമില്ലാതെ ശാരീരികാവശ്യങ്ങൾപോലും നടക്കാത്ത എത്രപേരാണ് ആത്മഹത്യയിൽ അഭയം പ്രാപിച്ചത്. മുരുക്കുംപുഴയിൽ മൂന്നു രാഷ്ട്രീയ പ്രവർത്തകരോടൊപ്പം മരണത്തിന്റെ വക്കിലേക്കു പോയി തിരിച്ചുവന്ന രവീന്ദ്രൻ ഏഴുവർഷം നീണ്ട ചികിത്സയിൽ എഴുന്നേറ്റു നടക്കാവുന്ന സ്ഥിതിയിലായെങ്കിലും ജീവിതം ഇയാളെ നോക്കി കൊഞ്ഞനംകുത്തുകയാണ്. കൂലിവേലക്കാരനായ അച്ഛന്റെ സംരക്ഷണയിലായിരുന്നു കഴിഞ്ഞ വർഷം വരെ. അച്ഛൻ മരിച്ചശേഷം സഹോദരിയുടെ അഞ്ചു സെന്റിനകത്ത് കുടികിടക്കുകയാണ് രവീന്ദ്രൻ. ഒരു പ്രസ്ഥാനത്തിലും അംഗമായില്ല എന്നതാണ് രവീന്ദ്രൻ ചെയ്ത തെറ്റ്. എല്ലാവരുമായും നല്ല സഹകരണത്തിലായിരുന്നു. കോഴിനട ക്ഷേത്രത്തിൽ അക്രമികൾ ഇരച്ചെത്തിയപ്പോൾ രവീന്ദ്രൻ ഓടാതെ നിന്നതിനു കാരണം തനിക്കു ശത്രുക്കളില്ല എന്ന ബോധംകൊണ്ടാണ്. എന്നാൽ മിത്രങ്ങൾതന്നെ രവീന്ദ്രനെ അരിഞ്ഞുവീഴ്ത്തുകയായിരുന്നു. "മരിച്ചുപോയെങ്കിൽ ഞാനൊരു പ്രത്യേക രാഷ്ട്രീയക്കാരനാവുമായിരുന്നു. ജീവിച്ചിരിക്കുന്നതുകൊണ്ട് സാക്ഷി പറയാനുള്ളൊരു ഉപകരണമായി ഞാനിരിക്കുന്നു." രവീന്ദ്രൻ വേദനയോടെ ഇതു പറയുമ്പോൾ നമ്മുടെ. പ്രസ്ഥാനങ്ങളുടെ കാപട്യമാണ് മറനീക്കി പുറത്തുവരുന്നത്. രാഷ്ട്രീയലാഭത്തിനുവേണ്ടി ആരെയും കുരുതി കൊടുക്കുന്ന മാപ്പില്ലാത്ത വഞ്ചന.

വെയിലൂർ ഗവൺമെന്റ് ഹൈസ്ക്കൂളിനു സമീപം അമ്മയോടൊപ്പം താമസിക്കുന്ന മീന ഏറ്റുവാങ്ങിയ അകാല വൈധവ്യം രക്തസാക്ഷിത്വത്തിന്റെ മറ്റൊരു മുഖമാണ്. കേരളത്തിലുടനീളം രക്തസാക്ഷിത്വം സമ്മാനിച്ച എത്രയെത്ര വിധവകളാണ് നൊമ്പരത്തിന്റെ നെരിപ്പോടുകൾ മനസ്സിലേറ്റി ജീവിക്കുന്നത്. അനാഥരായി ബന്ധുക്കൾക്കിടയിൽ പറ്റിപ്പിടിച്ചു വളരേണ്ടുന്ന മക്കളുടെ ഗതികേടിൽ മനം നോവുന്ന അമ്മമാരെ. മക്കളെ വളർത്താൻ കൂലിവേല ചെയ്യുന്ന അമ്മമാരെ, ജീവിതത്തിന്റെ ഭാരം താങ്ങാനാവാതെ അരങ്ങൊഴിയുന്ന അമ്മമാരെ എത്രവേണമെങ്കിലും നമ്മുടെ സമൂഹത്തിൽ കാണാൻ കഴിയും. മീനയും അവരിലൊരാളാണ്.

സ്വാഭാവികമായൊരു പ്രണയത്തിന്റെ സാഫല്യമായിരുന്നു മീനയുടെയും, കൊച്ചുരാജന്റെയും വിവാഹം. രണ്ടു വീട്ടുകാരുടെയും എതിർപ്പിനെ വകവയ്ക്കാതെ മീനയെ കൊച്ചുരാജൻ വിവാഹം കഴിച്ചു. രണ്ടു വർഷത്തെ ഗൾഫ്വാസത്തിനുശേഷം തിരിച്ചുവന്ന കൊച്ചുരാജൻ പാർട്ടിപ്രവർത്തനത്തിൽ മാത്രം സജീവമായി. മീന പറയുന്നു. "പലപ്പോഴും ഒരു മാനസികരോഗിയെപ്പോലെ പാർട്ടിക്കു ഞാനെന്റെ ജീവൻ കൊടുക്കും എന്നൊക്കെ പുലമ്പുമായിരുന്നു. അന്നൊന്നും ഞാനതു ഗൗരവമായി എടുത്തില്ല. പക്ഷേ. സംഭവിച്ചത് അതുതന്നെയായിരുന്നു." വെയിലൂർ ഹൈസ്കൂളിന്റെ മുന്നിൽ ഒരു സന്ധ്യയ്ക്കു സുഹൃത്തുമായി സംസാരിച്ചുകൊണ്ടു നിന്ന കൊച്ചുരാജനെ ഏതാനും രാഷ്ട്രീയ എതിരാളികൾ സൈക്കിളിൽ വന്നാണ് കൊലപ്പെടുത്തിയത്. മുരുക്കുംപുഴ കൊലപാതകത്തിന്റെ പ്രതികാരമായിരുന്നു അത്. തുണ്ടംതുണ്ടമാക്കി കൊത്തിയിട്ട കൊച്ചുരാജന്റെ ശരീരം പുലർച്ചെ ആറുമണിവരെ റോഡിൽക്കിടന്നു. കനത്ത മഴ പെയ്ത ആ ജൂൺ ഒൻപതിൽ വെയിലൂരിലെ ഓടകളിലൂടെ ഒഴുകിയ മഴവെള്ളത്തിൽ കൊച്ചുരാജന്റെ രക്തവുമുണ്ടായിരുന്നു.

മീന ഇന്നു വാഗ്ദാനങ്ങളുടെ ലോകത്താണ്. സഹായിക്കാമെന്നു പറഞ്ഞവർ നാട്ടിലേറെ. പ്രസ്ഥാനം രക്തസാക്ഷിത്വത്തിന്റെ വിലയൊടുക്കി. സഖാക്കൾ ആശ്വസിപ്പിക്കാനെത്തി. പക്ഷേ. ഇപ്പോഴാരും തിരിഞ്ഞുനോക്കാനില്ല. കൊച്ചുരാജൻ ദുഃഖം മാത്രം കൊടുത്തിട്ടുള്ള അമ്മ ഇപ്പോൾ കൂടുതൽ ദുഃഖിക്കുന്നു. ഒരു രക്തസാക്ഷിക്ക് ഇതിൽക്കൂടുതൽ എന്തുചെയ്യാൻ കഴിയും?


തങ്കരാജിന്റെ അമ്മ രാജമ്മ

ഒരു ഗ്രാമം മാത്രം ഉൾക്കൊള്ളുന്ന വളരെ സൂക്ഷ്മമായ ഈ ഭൂമിശാസ്ത്രത്തിൽനിന്നു മറ്റൊരു സൂക്ഷ്മമായ ഭൂമിശാസ്ത്രത്തിലേക്കു കണ്ണോടിക്കുമ്പോഴും രക്തസാക്ഷിത്വത്തിൽ വ്യത്യസ്തമല്ലാത്ത ചിത്രമാണു നാം കാണുന്നത്. കഴിഞ്ഞ കുറേ വർഷങ്ങളായി സമാധാനാന്തരീക്ഷമില്ലാത്ത കുളത്തൂരെന്ന തീരദേശ ഗ്രാമത്തിന് ഇപ്പോഴും പകയുടെയും പ്രതികാരത്തിന്റെയും മുഖമാണ്. തങ്കരാജും പ്രസന്നനും പത്രോസും ഗംഗാപുത്രനും ഹരിദാസും ഇതിനകം ജീവൻ നല്കിയ ഈ ഗ്രാമത്തിലേക്ക് രക്തസാക്ഷിത്വത്തിന്റെ ബാക്കിപത്രം തിരഞ്ഞുചെല്ലുമ്പോൾ കലർപ്പില്ലാത്ത പച്ചദുഃഖവും ദാരിദ്ര്യവും രോഗവും അനാഥത്വവുമൊക്കെത്തന്നെയാണ് വരവേല്ക്കുന്നത്.


ഹരിദാസിന്റെ മാതാപിതാക്കൾ: ബാലമ്മയും അർജ്ജുനനും

മുന്നാറ്റുമുക്ക് തുണ്ടുവിളാകത്തു വീട്ടിലെ എഴുപത്തിയൊന്നു കഴിഞ്ഞ രാജമ്മയുടെ ദുഃഖങ്ങളിലേക്കു പോയാൽ ഒരു നിരപരാധിയുടെ ജീവന്റെ വിലയെന്തെന്നറിയാം. കൊല്ലപ്പെട്ട തങ്കരാജ് ഒരു ഇടതുപക്ഷ അനുഭാവി മാത്രമായിരുന്നു. കുളത്തൂരിൽ ഒരു വണ്ടിക്കടയിൽ ചായയൊഴിപ്പുകാരനായിരുന്ന തങ്കരാജ് തേയില വാങ്ങാൻ പോയ സമയത്താണ് അക്രമികളുടെകൊലവാളിനിരയായത്. ഒറ്റവെട്ടിനാണ് തങ്കരാജിന്റെ തല ഉടലിൽനിന്നു വേർപെട്ടത്. ഒരു തെരുവു തകർത്തു കൊലവിളി നടത്തി തിരിച്ചുപോയ ഖദർസംഘം മനുഷ്യത്വം മരിച്ചുകിടക്കുന്നതു കണ്ടുകാണില്ല.

പഴയ പത്രക്കുറിപ്പുകളുയർത്തിപ്പിടിച്ചു നിലവിളിക്കുന്ന ഈ വൃദ്ധയെ നമുക്കുപേക്ഷിക്കാം. എന്നാൽ മുത്തശ്ശി സമ്മാനിച്ച ഒരുസെന്റ് വസ്തുവിൽ കുടിലുകെട്ടി സഹോദരനോടൊപ്പം താമസിക്കുന്ന തങ്കരാജിന്റെ മകൾ തങ്കച്ചിയെ നമുക്കു കാണാതിരിക്കാനാവുമോ? സഹോദരിക്കുവേണ്ടി സൈക്കിൾ ചക്രം തിരിക്കുന്ന സഹോദരൻ അനിയപ്പനെ കാണാതിരിക്കാനാവുമോ?

തങ്കരാജൻ മരിച്ച ആദ്യത്തെ മൂന്നുമാസം പാർട്ടി പ്രവർത്തകനായിരുന്നു. പാർട്ടി നേതൃത്വത്തിന്റെ സാന്ത്വനം. അനുശോചനയോഗം. സഖാക്കളുടെ പ്രതിഷേധക്കുറിപ്പുകൾ അങ്ങനെ എല്ലാം മുറപോലെ നിണ്ടു. മൂന്നുമാസം കഴിഞ്ഞപ്പോൾ ലോക്കൽ കമ്മിറ്റി കൂടി തങ്കരാജ് പാർട്ടി അനുഭാവി മാത്രമാണെന്നു

വിധിയെഴുതി. അങ്ങനെയുള്ളൊരാളിന്റെ കുടുംബത്തെ സഹായിക്കേണ്ടതില്ലെന്നു പാർട്ടി തീരുമാനിച്ചു. അങ്ങനെ മുതലെടുപ്പിനുശേഷം വലിച്ചെറിഞ്ഞ ചണ്ടി പോലെയായി തങ്കരാജിന്റെ രക്തസാക്ഷിത്വം.

തങ്കരാജിനെ വകവരുത്തിയ അതേ സംഘമാണ് പത്രോസിന്റെയും തല പൊളിച്ചത്. ജീവിക്കാൻ വേണ്ടി ചുമടെടുത്തു നടന്ന പത്രോസിനു രാഷ്ട്രീയമൊന്നുമുണ്ടായിരുന്നില്ല. അക്രമികൾ തേടിവന്ന ആളെ കിട്ടാതായപ്പോൾ കിട്ടിയ പത്രോസിനെ കൊന്നു എന്നു മാത്രം. പത്രോസിന്റെ മരണം ഒരു കുടുംബത്തെ അനാഥമാക്കി എന്നല്ലാതെ ഒന്നും സംഭവിച്ചില്ല.

ആത്മാർത്ഥമായൊരു സൗഹൃദത്തെ മരണം നിലനിർത്തുന്ന മറ്റൊരു കാഴ്ചയും കുളത്തൂരിലുണ്ട്. ഗംഗാപുത്രനും ഹരിദാസനും ആത്മാർത്ഥ സുഹൃത്തുക്കളായിരുന്നു. രണ്ടുപേരും സ്റ്റേഷൻകടവിലെ ചുമട്ടുതൊഴിലാളികൾ. ഒരാക്രമണത്തിൽ പരിക്കേറ്റു മരണക്കിടക്കയിൽ കിടന്ന ഗംഗാപുത്രൻ ഹരിദാസനോടു പറഞ്ഞു. "ഞാൻ മരിച്ചാൽ എന്റെ കുഴിമാടത്തിൽ നീ ഒരു വർഷമെങ്കിലും വിളക്കു കത്തിക്കണം." ഹരിദാസൻ വാക്കുപാലിച്ചു. പക്ഷേ, ഗംഗാപുത്രന്റെ മരണശേഷം പതിനാലു ദിവസം വിളക്കു തെളിക്കാനേ ഹരിദാസനു കഴിഞ്ഞുള്ളൂ. ഒരു ദിവസം വിളക്കു തെളിച്ചു തിരിച്ചുവന്ന ഹരിദാസനും മറ്റൊരു കുഴിമാടമായി. സ്റ്റേഷൻകടവിലെ കോളനിയിൽ രണ്ടു പെൺമക്കളെ ചേർത്തുപിടിച്ചു വിലപിക്കുന്ന ബേബി ഹരിദാസന്റെ വിധവയാണ്. കുളത്തൂർ വിളയിൽ വീട്ടിൽ മകന്റെ ആത്മാവിന്റെ ശാന്തിക്കുവേണ്ടി വർഷംതോറും കണ്ണീർവീഴ്ത്തുന്ന അർജ്ജുനനും ബാലമ്മയും ഹരിദാസിന്റെ മാതാപിതാക്കളാണ്. അമ്മയുടെ നെയ്ത്തുതറിയിൽ ഉപജീവനത്തിന്റെ മന്ത്രം കേൾക്കുന്ന രജനിയും, രഞ്ജിനിയും ഹരിദാസിന്റെ മക്കളാണ്. കണ്ണീരുകൊണ്ടു നനഞ്ഞ പാവുനലിൽ ദാരിദ്ര്യവും വേദനയും ഊടുംപാവുമായി നെയ്തുകൂട്ടുന്ന ബേബി സമൂഹത്തിൽ ഭാവിയെങ്ങനെ എന്ന സമസ്യയുടെ പൂരണമില്ലാത്ത അവസ്ഥയിലാണ്. പിതൃത്വം രക്തസാക്ഷിത്വമെന്നു പറയേണ്ടി വരുന്ന രജനിയും, രഞ്ജിനിയും ചരിത്രത്തിലെ കൂട്ടായൊരു സമൂഹത്തിന്റെ പ്രതീകങ്ങളാണ്.

ഈ കണ്ണീരിനു രാഷ്ട്രീയമില്ല. മതമില്ല. ജാതിയോ. ദേശമോ ഇല്ല. ജീവന്റെ ഉപ്പാണുള്ളത്. രോഗവും ചിത്തഭ്രമവും ദാരിദ്ര്യവും അനാഥത്വവും കൂടിക്കലർത്തിയ ജീവിതത്തിന്റെ യാഥാർത്ഥ്യമാണുള്ളത്. രക്തസാക്ഷിത്വത്തിന്റെ ബലതന്ത്രം പ്രപഞ്ചത്തിന്റെ അസ്തിത്വംപോലെ ദുരൂഹമെന്നു കരുതുന്നതാണ് നമ്മുടെ രാഷ്ട്രീയഘടന. എന്നാൽ അർശോരോഗികളായ വിപ്ളവകാരികളുടെ ഇന്നത്തെ സമൂഹത്തിൽ രക്തസാക്ഷിത്വത്തിനു വോട്ടു നേടാവുന്ന എളുപ്പമാർഗ്ഗം എന്നതിൽക്കവിഞ്ഞ പ്രധാന്യമില്ല. 'ഓർമ്മകൾ ഉലയൂതുമ്പോൾ പിന്നെയും പിന്നെയും ജ്വലനവേഗമാർന്ന് ഇരുട്ടുകൾക്ക് എന്നും പേടിയായി കത്തിനില്ക്കുന്ന ഒരു കനലാണ് രക്തസാക്ഷിത്വം' എന്നാണ് ഒരു കവി പറഞ്ഞത്. ആദർശത്തിന്റെ പരകോടിയിൽ അദ്ദേഹം രക്തസാക്ഷികളെ വിസ്തരിക്കുന്നു. എന്നാൽ ആ ഇരുട്ട് നമ്മുടെ രാഷ്ട്രീയ ഘടനയിലാണ്, നീതിബോധങ്ങളിലാണ്. ആദർശത്തിന്റെ വിശുദ്ധിയുള്ള രക്തസാക്ഷിത്വത്തിൽനിന്നു വർത്തമാന രക്തസാക്ഷിത്വം വഴിപിരിയുന്നത് അതൊരു ബലിയായി തരംതാഴുമ്പോഴാണ്.

നിബിഡമാണ് രക്തസാക്ഷികളുടെ ലോകം. അവിടെയിപ്പോൾ മഞ്ഞോ, മാരിയോ പെയ്യുന്നില്ല. എങ്കിലും അവർ ചോദിക്കുന്നുണ്ടാവും, "ഞങ്ങളുടെ ജീവനു മാത്രം വില തിരിച്ചു തരാത്തതെന്ത്?"

(അവസാനിച്ചു)











കാടിന്റെ മൊഴികളിൽനിന്നും കവിയറിയുന്ന നീലിയുടെ "കണ്ണിലെ തീനാളങ്ങൾ"

# നീലിയിലെ മാതൃബിംബങ്ങൾ

ഡൊമിനിക് ജെ.കാട്ടൂർ



ഒരാൾ പ്രകൃതിയിൽനിന്ന് അനുഭവങ്ങൾ സ്വീകരിക്കുന്നത് പഞ്ചേന്ദ്രിയങ്ങളിലൂടെയാണ്. ഇന്ദ്രിയങ്ങളും പ്രകൃതിയുമായി നടക്കുന്ന വിനിമയങ്ങളെ ആറാമിന്ദ്രിയമായ മനസ്സ് സ്വീകരിക്കുന്നു. അവിടെവച്ച് വികാരങ്ങളുടെയും, ചിന്തകളുടെയും ഉചിതമായ കൂടിച്ചേരലിലൂടെ ഈ അനുഭവങ്ങൾ മൂർത്തരൂപം പ്രാപിച്ച് പുതിയ മാനങ്ങളിലേക്ക് പ്രവഹിക്കുന്നു. ഈ വാഗ്രൂപങ്ങൾക്ക് അപരിചിതമായ ഒരനുഭൂതിതലത്തിലേക്ക് നമ്മെ കൂട്ടിക്കൊണ്ടുപോകാനുള്ള സവിശേഷ ശക്തിയുണ്ടായിരിക്കും. കാലികമായ സംവേദനശീലങ്ങൾക്കനുസരിച്ചും, ചിലപ്പോൾ അതിനെ നിഷേധിച്ചും, ധ്വന്യാത്മകമായ വിനിമയം കലാസൃഷ്ടികളിൽ ഇന്ദ്രിയബദ്ധമായി, സമ്മേളിപ്പിക്കുന്ന ഈ പ്രക്രിയയ്ക്ക് ബിംബസന്നിവേശം എന്നുപറയാം. 'ബുദ്ധിയുടെയും, വികാരത്തിന്റെയും കാലബദ്ധമായ സങ്കീർണ്ണതയെ ഉൾക്കൊള്ളുന്നതാണ് ബിംബം' എന്ന എസ്രാപൗണ്ടിന്റെ* നിർവ്വചനം ബിംബപഠനത്തിന് ഊന്നുവടിയാവുന്നു.

ആധുനിക കാലത്താണ് ബിംബം (Image) എന്ന പദം അർത്ഥസാന്ദ്രമായി ഉപയോഗിക്കാൻ തുടങ്ങിയതെങ്കിലും പദങ്ങളുടെ ധ്വനനശേഷിയെക്കുറിച്ചും, അമൂർത്താനുഭവങ്ങളുടെ മൂർത്തവത്കരണത്തെക്കുറിച്ചും പണ്ടുമുതലേ കവികൾ ബോധവാന്മാരായിരുന്നു എന്നതിന് സാഹിത്യസിദ്ധാന്ത പഠനങ്ങൾ സാക്ഷ്യം നിൽക്കുന്നു. ആനന്ദവർദ്ധനന്റെ ധ്വനിസിദ്ധാന്തംതന്നെ വ്യക്തമായ തെളിവ്. അഭിധയ്ക്കും ലക്ഷണയ്ക്കുമപ്പുറം കടന്നുവരുന്ന വ്യംഗ്യത്തിന്റെ (ധ്വനിയുടെ) മഹത്വത്തെ ആനന്ദവർദ്ധനൻ ഇപ്രകാരം അവതരിപ്പിക്കുന്നു "എവിടെയാണോ അർത്ഥം ശബ്ദത്തെ അപ്രധാനീകരിച്ചും, അർത്ഥം സ്വയം അപ്രധാനീകരിച്ചും, വ്യംഗ്യാർത്ഥത്തെ ദ്യോതിപ്പിക്കുന്നത്; ആ കാവ്യവിശേഷത്തെ ബുധൻമാർ ധ്വനി എന്നുപറയുന്നു."2

പദങ്ങളുടെ അർത്ഥബോധനശേഷിയെ കണ്ടറിയുന്ന. ആനന്ദവർദ്ധനന്റെ ഈ നിരീക്ഷണം ബിംബപഠനത്തിലും പ്രധാനപ്പെട്ടതാണ്. ഇന്ദ്രിയങ്ങളിലൂടെ സംവദിക്കപ്പെടുന്ന അനുഭവങ്ങൾ മൂർത്തരൂപത്തിലേക്കു പിറവിയെടുക്കുമ്പോൾ അർത്ഥം ധ്വനിപ്പിക്കാനുള്ള കഴിവുണ്ടാകണം. ദൃശ്യം, ശ്രാവ്യം. ഘ്രാണം. സ്പർശം, രസനം തുടങ്ങിയ പ്രാഥമികമായ തലങ്ങളിലാണ് ബിംബങ്ങളുടെ നിലനിൽപ്പെങ്കിലും. രൂപ-ഭാവ പ്രാധാന്യങ്ങളെ അടിസ്ഥാനമാക്കി ബിംബങ്ങളെ മറ്റുതരത്തിലും വർഗ്ഗീകരിക്കാറുണ്ട്. മാതൃബിംബം, പിതൃബിംബം. ശിശുബിംബം എന്നിങ്ങനെ. ഇവയ്ക്ക് സമൂഹത്തിന്റെ മനസ്സുമായാണ് കൂടുതൽ ബന്ധം. സമൂഹം വ്യക്തിമനസ്സിൽ പകർന്നുകൊടുക്കുന്ന അനുഭവപാഠങ്ങൾ-മാതൃപിതൃബന്ധങ്ങൾ ഒരുവേള അവൻ കവിതയിലൂടെ പുനഃസൃഷ്ടിക്കുമ്പോൾ അവ വ്യത്യസ്തമായ ദൃശ്യങ്ങളെ സൂചിപ്പിക്കുന്ന ബിംബങ്ങളായി മാറ്റം ചെയ്യപ്പെടും. ഇത്തരത്തിലുള്ള ചില സവിശേഷ മാതൃബിംബങ്ങളാണ് 'നീലി'യിലും. 'കന്യാകുമാരി'യിലും, 'ഗാന്ധാരി പെറ്റ തൊഴിൽരഹിതരി'ലും കാണാൻ കഴിയുന്നത്.

> 'നീലി' കവിതയുടെ സമഗ്രാനുഭൂതി കവിതയിലുടനീളം ചിതറിക്കിടക്കുന്ന വിഭിന്നങ്ങളായ ദൃശ്യബിംബങ്ങളിലൂടെയാണ് അനാവൃതമാകുന്നത്. അവൾ കഥയായും, കവിതയായും കവിയുടെ മുൻപിൽ അവതാരം കൊള്ളുന്നു.

ഓരോ ബിംബങ്ങളും ഏകമാണ്. അർത്ഥധ്വനനശേഷിയോടെ ഓരോ ബിംബങ്ങളും ഒറ്റയായി നിൽക്കുമ്പോൾത്തന്നെ അനേകം ബിംബങ്ങൾ ചേർന്ന കവിതയെന്ന ഏക വചനവുമുണ്ട്. അനേകം ഏക വചനങ്ങൾ ചേർന്ന ഒരു ഏക വചനം എന്നു നമുക്കതിനെ വിളിക്കാം. ശില്പ സമൃദ്ധമായ ഒരു ഗോപുരംപോലെ. ശില്പങ്ങളോരോന്നും സ്വന്തമായി ഒരർത്ഥം ചമയ്ക്കുന്നതോടൊപ്പം ഗോപുരം ജനിപ്പിക്കുന്ന ഒരു സമഗ്ര പ്രതീതിയുണ്ട്. 'നീലി' എന്ന കവിത ഈ സവിശേഷത ഉൾക്കൊള്ളുന്നു. പൗരാണികമായ ഒരു കേരളീയ കഥയിലെ മുഖ്യ കഥാപാത്രമാണ് കള്ളിയങ്കാട്ടു നീലി. ഏഴാച്ചേരി ആധുനിക കാലവുമായി നീലിയെ പൊരുത്തപ്പെടുത്തുമ്പോൾ പുരാവൃത്ത ബന്ധങ്ങളിൽനിന്നു വ്യതിരിക്തമായ ഒരു അവസ്ഥ സ്വീകരിച്ചുകൊണ്ട് അവൾ അനവധി പ്രത്യേകതകൾ പേറുന്ന ഒരു മാതൃ ബിംബത്തിന്റെ തലത്തിലേക്കുയരുന്നു. ഒരു മാതൃബിംബം കേന്ദ്രാവസ്ഥയിൽ വർത്തിച്ച്; അനവധി ദൃശ്യബിംബങ്ങളുടെ ഭൂമികയിലൂടെ കവിത പുരോഗമിക്കുന്നു.

കാടിന്റെ മൊഴികളിൽനിന്നും കവിയറിയുന്ന നീലിയുടെ "കണ്ണിലെ തീനാളങ്ങൾ" എന്ന ദൃശ്യബിംബത്തെ പൗരാണിക കഥയുമായാണ് ബന്ധപ്പെടുത്തേണ്ടത്. അവൾ പ്രതികാരദാഹിയായിരുന്നു എന്ന പഴങ്കഥയുമായി. ഈ സംഭവങ്ങൾ ഓരോന്നും കവിയുടെ മനസ്സിലുണ്ട്. അവിടെനിന്നും പതുക്കെ സമകാലിക ധാരണകളിലേക്ക് കവി കടന്നുചെല്ലുന്നു. അവിടെ വച്ചാണ് "കവിതയുടെ മുത്തു പൊട്ടിച്ചിതറിയുർന്ന കിരണം" എന്ന ബിംബം പിറവിയെടുക്കുന്നത്. പൗരാണിക കഥയുടെ വിലങ്ങുകളിൽ നിന്നും നീലി ഇവിടെവച്ച് മുക്തയാവുന്നു. ആധുനികാവസ്ഥയിൽ നിന്നുകൊണ്ട് ആ മാതൃബിംബത്തെ തിരിച്ചറിയാൻ കവി ശക്തി സ്വരൂപിക്കുന്നു. അപ്പോൾ കവിത മുത്തുപൊട്ടിച്ചിതറിയുർന്ന് അനവധി ദിശകളിലേക്ക് ചിതറിപ്പരന്നേ മതിയാവൂ. എങ്കിൽ മാത്രമേ പഴങ്കഥയിൽനിന്ന് നീലിയും മോചിതയാവൂ.

'നീലി' കവിതയുടെ സമഗ്രാനുഭൂതി കവിതയിലുടനീളം ചിതറിക്കിടക്കുന്ന വിഭിന്നങ്ങളായ ദൃശ്യബിംബങ്ങളിലൂടെയാണ് അനാവൃതമാകുന്നത്. അവൾ കഥയായും, കവിതയായും കവിയുടെ മുൻപിൽ അവതാരം കൊള്ളുന്നു. പിന്നീട് അവൾ കള്ളിയങ്കാടിന്റെ "വിഷനീലമൗനം വെടിഞ്ഞ്" വള്ളിയമ്മൻ സഭയിലെത്തുന്നു. വിഷത്തിന്റെ നീലിമ വ്യാപിച്ച മൗനം-ഉള്ളിൽ ദുഃഖത്തിന്റെ ജ്വാലപേറുന്ന ദൃശ്യശ്രാവ്യതലങ്ങളുടെ സമ്മിശ്രത സ്വീകരിക്കുന്നു. അവിടെനിന്നും മാതാവിന്റെ ഏറ്റവും തീക്ഷ്ണമായ ഭാവങ്ങളിലേക്ക് അവൾ രൂപംമാറുന്നു. അങ്ങനെ ഒരേ മാതൃബിംബത്തെ പലതായി പരിവർത്തിപ്പിച്ച് പുരാവൃത്തകഥയിലെ നീലിയെ സമകാലിക ധാരണകളിലേക്ക് കവി അടർത്തിമാറ്റുന്നു. കത്തുന്ന ചായത്തിൽ വരച്ചുചേർത്ത നൊമ്പരമുണർത്തുന്ന ചിത്രങ്ങളുടെ പ്രതീതിയാണ് ഈ ബിംബങ്ങൾ പകർന്നുതരുന്നത്. ഇത് നീലി എന്ന ഐതിഹ്യ കഥാപാത്രത്തിന്റെ പരിണാമമായിരിക്കുന്നതോടൊപ്പം സമകാലിക സ്ത്രീകളുടെ ദൈന്യതയുടെ മുഖചിത്രങ്ങൾ കൂടിയാണ്.

"എച്ചിലില നക്കിത്തുടയ്ക്കുന്ന കുന്തിയായ്
ഒക്കത്തിരുന്നു വാകീറുന്ന കർണ്ണനെ
കൊത്താൻ വരും ബലിക്കാക്കയെപ്പായിക്കു-

മർദ്ധനഗ്നാംഗിയാം പാണ്ടിക്കുറത്തിയായ്
ചീരാമനെ തുടലിട്ടു നടത്തുന്ന
പാവം കുരങ്ങാട്ടിയായ്, അമ്മികൊത്തുന്ന
വില്ലുപുരത്തെച്ചിവകാമിയായ്
.............................................
തൻ മുരുകനെ
പോറ്റാനൊരുങ്ങും തമിഴ്പുലിമകൾ
.............................................
സത്തിയത്തിരുമകനിളങ്കോവടിക്കു തുയിർ
കത്തിന കരൾക്കുള്ളിലുയിരാണ്ട ചണ്ഡീ"

ഈ ബിംബങ്ങൾ തനിയെ നിൽക്കുമ്പോൾ കേവല ചിത്രങ്ങളുടെ പരിധിയിൽത്തന്നെ ഒതുങ്ങുന്നു. എന്നാൽ ആധുനികകാല ജീവിതവുമായും സംഭവങ്ങളുമായും പൊരുത്തപ്പെടുത്തി വായിക്കുമ്പോൾ. ഈ ചിത്രങ്ങളിൽ ധ്വന്യാത്മകമായി സന്നിവേശിപ്പിച്ചിരിക്കുന്ന അപമാനഭാരത്തിന്റെയും ദാരിദ്ര്യത്തിന്റെയും മുഴക്കം അവയെ കാവ്യബിംബം എന്ന അവസ്ഥയിലേക്ക് കൈപിടിച്ചുകൊണ്ടുപോകുന്നു.

"കവിതയുടെ മരയോടുമായ് കാലത്തിന്റെ നദി താണ്ടി എത്താനിടയുള്ള 'ആദിമാതുലൻ' കവിയുടെ ഭാവികാല പ്രതീക്ഷകളുടെ അനുരണനമുണർത്തുന്ന ഒരു ദൃശ്യബിംബമാണ്. പടപ്പാട്ടുകളിലൂടെ ഏഴാച്ചേരി കണ്ട സമത്വസുന്ദരലോകത്തിൽനിന്നു വ്യത്യസ്തമായ, കാവ്യസിദ്ധീപരമായ പൂർണ്ണലോകം അദ്ദേഹം ഇവിടെ കണ്ടുമുട്ടുന്നു. മുദ്രാവാക്യ കവിതകളിലും, പടപ്പാട്ടുകളിലുമാണ് ഏഴാച്ചേരി രാമചന്ദ്രന്റെ കവിസ്വത്വം നിലനിൽക്കുന്നത് എന്ന പരാമർശങ്ങളെ ('കയ്യൂർ' എന്ന സമാഹാരത്തിന് പി.ഗോവിന്ദപ്പിള്ള എഴുതിയ അവതാരിക ശ്രദ്ധിക്കുക) ഈ കവി ഇവിടെ വളരെ വിദഗ്ദ്ധമായി തികഞ്ഞ കാവ്യബോധത്തിലൂടെ നിഷേധിക്കുന്നു.

'കന്യാകുമാരി' ദൃശ്യതലത്തിൽ രൂപം കൊള്ളുന്ന ഒരു മാതൃബിംബമാണ്. മനസ്സിന്റെ ഉൾത്തട്ടുകളിലെവിടെയോ കിടക്കുന്ന ആദിപ്രരൂപങ്ങൾ കവിതകളിൽ മാതൃബിംബമായി വന്നു ജനിക്കുന്നതുപോലെ, ഒരു വ്യക്തിയുടെ ആർജ്ജിതാവബോധത്തിൽ ചില പ്രത്യേക ദേശങ്ങൾ മാതൃപ്രതീതി ജനിപ്പിക്കാം. ജന്മനാടിനെ മാതാവായി കാണുന്ന രീതി ഇതിൽനിന്നു രൂപപ്പെടുന്നതാണ്. ഈ കവിതയിലെ കന്യാകുമാരിക്ക് ഐതിഹ്യത്തിലെ കന്യാകുമാരിയുമായി ബന്ധമൊന്നുമില്ല. 'കന്യക' എന്ന സങ്കല്പംതന്നെ തകിടം മറിഞ്ഞിരിക്കുന്നു. കന്യാകുമാരി കരയുന്ന രംഗവുമായാണ് കവിത തുടങ്ങുന്നത്. "കടൽച്ചിമിഴിനുള്ളിലുറയുന്ന ജലസങ്കടം സന്ധ്യയായ് വന്നു മിഴിപൊത്തുന്നു" എന്ന ദൃശ്യസ്പർശ്യ ബിംബങ്ങളുടെ മിശ്രവത്കരണത്തിലൂടെ സമകാലിക കന്യാകുമാരിയുടെ ഒരു ഏകദേശ ചിത്രം ആദ്യം തന്നെ കവി വായനക്കാരുടെ മുൻപിൽ തുറന്നിടുന്നു.

ഈ രംഗത്തും 'അമ്മ' അപമാനിത തന്നെ. അവളുടെ ചിരിയാവട്ടെ "സായന്തന സ്വർണ്ണത്തിന്റെ വ്യഥ" പേറുന്നതും. ഈ ബിംബത്തിന് കന്യാകുമാരിയുടെ അനുഭവങ്ങളുടെ സീമകളോളം പോകുന്ന അർത്ഥധ്വനിയുണ്ട്. സായന്തനങ്ങളിൽ അവൾക്കു ലഭിക്കുന്നതു സ്വർണ്ണമാണ്. അവൾ ഉൾക്കൊള്ളുന്നതാവട്ടെ വ്യഥയും. ഇത് ദാരിദ്ര്യമനുഭവിക്കുന്ന സമകാലിക ഇന്ത്യൻ സ്ത്രീകളുടെ പ്രതീകവത്കരണമാണ്. നീലിയിലെന്നപോലെ വൈകാരിക പ്രതിഷേധങ്ങളിലൂടെ പുതിയ ഒരു ലോകസങ്കല്പം പടുത്തുയർത്താൻ ഈ മാതൃബിംബത്തിനു ത്രാണിയില്ല. അവൾ ഇപ്രകാരമാണ് പരിവർത്തനം ചെയ്യപ്പെടുന്നത്.

"...... വിലകെട്ട
കല്ലുവളകൾ, കടൽപ്പൂക്കൾ, കരിമ്പന-
ത്തൊണ്ടാൽച്ചമച്ച രതിശില്പങ്ങൾ നീട്ടിയെ-
ന്നുന്മാദിനിയാമനുജത്തിയായ്, കീറ-
ത്തുണിത്തുടമറയ്ക്കും തമിഴത്തിയായ്,
അമ്മയ്ക്കു മുന്നിലപരാധിയാം മക-
ളെന്നപോൽ വേണാട്ടുകാറ്റിൽ മുഖം കുനി-
ച്ചങ്ങനെ നിൽക്കുമൊരുമ്പെട്ട കന്നിയായ്."

ദുഃഖങ്ങളിൽനിന്നും ദുഃഖങ്ങളിലേക്ക്, ദുരന്തങ്ങളിൽനിന്നും ദുരന്തങ്ങളിലേക്ക്-യാത്ര ചെയ്യാൻ മാത്രം വിധിക്കപ്പെടുന്ന കന്യാകുമാരി ദൃശ്യതലത്തിൽ ശക്തി ചൊരിയുന്ന ഒരു മാതൃബിംബമാണ്.

ഈ സമാഹാരത്തിലെ ശ്രദ്ധേയമായ ഒരു മാതൃബിംബമാണ് ഗാന്ധാരി. സങ്കീർണ്ണമായ ഒരു രൂപശില്പം പേറുന്ന ഒരു കവിതയാണിത്. മഹാഭാരതത്തിൽ ഒരു ഗാന്ധാരിയുണ്ട്. വ്രതശുദ്ധയായ, ഭർത്തൃമതിയായ, മാതൃത്വത്തിന്റെ ശാശ്വതപ്രതീകമായ ഒരു ബിംബം. ഈ സങ്കല്പങ്ങൾക്ക് ഇവിടെ ഭ്രംശം സംഭവിച്ചിരിക്കുന്നു. ഇവിടെ അവൾ "ഭാഗ്യമെന്നു പേരണിയുന്ന അമ്മ"യാണ്. നൂറല്ല ആയിരക്കണക്കിനു തൊഴിൽരഹിതരെ പെറ്റുകൂട്ടിയ നശിച്ച അമ്മയാണ്. "മക്കളെയുപേക്ഷിച്ച് മറ്റൊരാൾക്കൊപ്പം മഹായാനമാടിത്തളർന്ന"വളാണ് ഈ ഗാന്ധാരി. ഈ അമ്മയെ കവി മനസ്സിലാക്കുന്നത് അനവധി സംഭവങ്ങളിലൂടെയാണ്. കവിതന്നെ പറയട്ടെ:

**മഹാഭാരതത്തിലെ ഗാന്ധാരി ദുഷ്ടരായ മക്കൾക്കു ജന്മം നൽകി. എന്നാൽ ഇന്നത്തെ ഗാന്ധാരിയാവട്ടെ തൊഴിൽരഹിതരായ മക്കളെയാണ് ലോകത്തിലേക്കയച്ചിരിക്കുന്നത്**

"കൗരവരെപ്പെറ്റധമാങ്കമാടിയ
കള്ളക്കുരുടിയെൻ തായയോ, മായയോ?
പേറ്റുനോവിന്നു പകവീട്ടുവാൻ, ഗർഭ
പാത്രത്തിലർബുദം വിങ്ങുമ്പൊഴൊക്കെയും
മക്കളെത്തോലുരിച്ചാരാന്റെ മുറ്റത്തു
കുത്തിനിറുത്തിക്കുലസ്ത്രീ ചമഞ്ഞു നീ"

ഒരു മാതാവിനെ അനുഭവിച്ചറിയുന്നത് ഇപ്രകാരം ഒരു സാഹചര്യത്തിലൂടെയാവുമ്പോൾ മക്കൾ ശാപമണ്ണിൽത്തന്നെ നിപതിക്കും.

ഈ അമ്മ മക്കളിലേക്കു പ്രവേശിക്കുന്നത്, അവരുടെ സത്തയുടെ ഭാഗമാകുന്നത്

"ജാരകാമത്തിലുടഞ്ഞ ശംഖായ്, ബലി-
ച്ചാരത്തിൽ നിന്നു മുളച്ച നീരാളിയായ്
പൊക്കിൾക്കൊടി വീണ്ടുമൊട്ടിച്ചു ചേർത്തെന്റെ
രക്തം തിരിയെ വലിച്ചെടുക്കുന്നൊരു
സർപ്പലാവണ്യ നരകഗാന്ധാരിയായ്
മുത്തുന്നു നീയെന്നെ ചുംബിത ലജ്ജയിൽ
നക്ഷത്രലാവ മണക്കുന്ന ഗീതയായ്" ആണ്.

മാതൃത്വത്തിന്റെ രൂപപരിണാമത്തിന് അകമ്പടിയാകുന്ന 'ജാരകാമത്തിലുടഞ്ഞ ശംഖ്', 'ബലിച്ചാരത്തിൽ നിന്നു മുളച്ച നീരാളി', 'സർപ്പലാവണ്യ നരക', 'ചുംബിത ലജ്ജയിൽ നക്ഷത്രലാവ മണക്കുന്ന ഗീത' തുടങ്ങിയ ബിംബങ്ങൾ പൗരാണികാവസ്ഥയിൽ വന്നുപെട്ട ച്യുതിയെ കൂടുതൽ വെളിപ്പെടുത്തുന്നു.

മഹാഭാരതത്തിലെ ഗാന്ധാരി ദുഷ്ടരായ മക്കൾക്കു ജന്മം നൽകി. എന്നാൽ ഇന്നത്തെ ഗാന്ധാരിയാവട്ടെ തൊഴിൽരഹിതരായ മക്കളെയാണ് ലോകത്തിലേക്കയച്ചിരിക്കുന്നത്. തൊഴിലില്ലായ്മ വിശപ്പിനേയും, വിശപ്പ് അനീതികളേയും വിളിച്ചുവരുത്തും. അന്യോന്യം വലിച്ചുകീറി ഭക്ഷിച്ച് വിശപ്പടക്കാൻ അവർ നിർബന്ധിതരാവും. ജനിപ്പിച്ച സ്ഥിതിക്ക് ആ സാഹചര്യവും അമ്മതന്നെ ഒരുക്കിക്കൊടുക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് കവി ഗാന്ധാരിയോട് ചാകാനിടവും, കുടിക്കാൻ പകലും, നഖം നീണ്ട ചിന്തയും, ചെഞ്ചിടയും, തങ്ങളിൽ കുത്തിമരിക്കാൻ മരിത്തേറ്റയും. സങ്കീർത്തനത്തിന്റെ കുടൽമാലയും ആവശ്യപ്പെടുന്നത്.

മാതാവിന്റെ പരിണാമത്തേയും, അവസ്ഥകളേയും കുറിക്കാൻ ഉപയോഗിക്കുന്ന ബിംബങ്ങളോടൊപ്പം കാലികമായ ദുരന്തങ്ങളെ അവതരിപ്പിക്കുന്ന ഒട്ടേറെ ദൃശ്യബിംബങ്ങളും ഈ കവിതയിലുണ്ട്. 'അകാല ശിശിരത്തിന്റെ രുദ്രമഞ്ഞേറ്റു വെടിച്ചുകീറുന്ന സ്വപ്നകൈലാസം', 'വിശപ്പിന്റെ വിഷൂചിക', 'നായ്ക്കളായ് വന്ന് രക്തമിരന്നു വിറച്ചുതുള്ളുന്ന ആത്മാക്കൾ', 'കാഞ്ഞിരം കായ്ക്കുന്ന അക്കല്ദാമ', 'ആകാശ ഗംഗയിലൂടെ ഒലിച്ചെത്തുന്ന പോത്തുകൾ', 'നഞ്ചിൽ വിരിഞ്ഞ സൗഗന്ധികം' എന്നിങ്ങനെ ഈ ബിംബങ്ങളെല്ലാം കാല്പനികവിരുദ്ധമായ അവബോധത്തെയും, അവസ്ഥകളെയും ഉൾക്കരുത്തോടെ പേറുന്നവയാണ്.

ഉപരിവർഗ്ഗത്തിന്റെ കാമംനിറഞ്ഞ സിരകളിൽ അനുഭൂതിയുടെ വിഷം നിറയ്ക്കാനെത്തുന്ന പൂതന-കാമവഞ്ചനകളുടെ സൂചകമായ ഒരു ആദിരൂപമാണ്.

ഈ ലേഖനത്തിൽ പരാമർശിച്ചിരിക്കുന്ന മൂന്നു മാതൃബിംബങ്ങളും സ്വത്വപരമായി മൂന്നവസ്ഥകളെയാണു സ്വീകരിക്കുന്നത്. നീലിയെ കള്ളിയങ്കാടിന്റെ കഥാപരിസരത്തുനിന്നും മാറ്റിനിർത്തി സമകാലികാവസ്ഥയുമായി കവി പൊരുത്തപ്പെടുത്തുന്നു. 'കന്യാകുമാരി'യിൽ സമകാലിക സ്ത്രീത്വത്തിന്റെ ദൈന്യത ഒന്നുകൂടി തീവ്രമാകുന്നു. പ്രതികരിക്കാനുള്ള ശക്തിപോലും നഷ്ടപ്പെട്ട ഇന്ത്യൻ മനസ്സാ-





# കുരിശായി മലകയറുന്നു

## കിളിമാനൂർ മധു

[1]നാനി
ഇതുപോലൊരു ക്രിസ്മസ് രാത്രി
പള്ളിവിട്ടിറങ്ങുമ്പോൾ
കമ്പിളിയുടുപ്പിനുള്ളിൽ
കുരിശുവരച്ചു
നീ തിരുഹൃദയം കാണിച്ചു.

ഇല്ലാമുറിവുകളിൽ ചോരയൊലിച്ചു
മുൾക്കിരീടം ചൂടിയ എന്റെ കൗമാരം
കല്ലുരുകിയൊഴുകിയ നദിക്കരയിൽ
പാപം കഴുകിക്കയറുന്ന യൗവനം.

നാനീ
പിന്നീടെപ്പോഴോ നീ വിട്ടുപോയിരുന്നു.
ഓർമ്മയിൽ
അമ്മ പറഞ്ഞ കഥകൾ
എന്നിട്ടും, എന്റെ സന്ദേഹങ്ങളുടെ
കുരുത്തോലകൾ
തോരണം തൂക്കിയതു നിന്റെ വൃശ്ചികത്തിൽ.

ഋതുസ്നാനത്തിന്റെ ജ്ഞാനസ്നാനം
ഞാനോർക്കുന്നു; ഒരു വിറയ്ക്കുന്ന നിമിഷം
[2] ചെകുത്താന്റെ ആഡംബരമണിഞ്ഞ
വെയിലു പൂക്കുന്ന മനസ്സിന്റെ കലവറ.

ഓർമ്മയിൽ
നാനി, എന്റെ ബാല്യത്തിന്റെ പുതുപ്പ്.



പുറന്തോടു പൊട്ടിച്ചുവരാ
നുള്ള ത്രാസം
ജപമാലയിൽ നീയുരുവിട്ട
സങ്കീർത്തനം
എനിക്കു ജന്മാന്തര വിഭൂതി.

നാനി
ആരായിരുന്നെന്നറിയില്ല,
എന്നാലറിയുന്നു;
ആരൊക്കെയോതന്നെയായിരുന്നു.
ഒരുപാടു സംശയങ്ങൾക്കു നീ ഉത്തരം
പലപ്പോഴും ഉത്തരം താങ്ങിയ പല്ലിയും.

അമ്മയുടെ പകരക്കാരി
അല്ലലിന്റെ അലിവുകാരി
ഒലീവു പാടിയ ഓശാനയിൽ
മുത്തമിട്ട മാലാഖ.

കുമ്പസ്സാരക്കൂട്ടിൽ നീ തനിച്ചായിരുന്നു
അലുക്കിട്ട വിളക്കു നോക്കി ഞാൻ നിന്നു.
ഈറനണിഞ്ഞ കൺപോള തട്ടി
ഈ കവിളുകൾ ഇപ്പോഴും നനയുന്നു.

[3]ഒരു ക്രിസ്മസ്ക്കാലം
അമ്മ അന്നയെ പ്രസവിച്ച ഡിസംബർ
കളിപ്പാട്ടക്കളവിൽ നാനി പമ്പരംപോലെ
എന്താണുണ്ടായതെന്നറിയാതെ
പാതിരിയുടെ വാക്കുരുവിട്ടു
പടിവാതിലിൽ ഞാൻ.

നിറകണ്ണോടെ നീ പടിയിറങ്ങെ
ചിണുങ്ങിയ കളിപ്പാട്ടം ഞാനെറിഞ്ഞുടച്ചു.

കുതിരവണ്ടിയിൽനിന്നും തീവണ്ടിയിലേക്കു
കുതിച്ചുപായുന്ന തണുത്ത മദ്ധ്യാഹ്നം
നാനീ
പിന്നീടെന്നോ കോർത്തെടുത്ത വിഭ്രമം
പിടച്ചതെന്റെ ഇടനെഞ്ചിൽ.

ഉടലില്ലാത്ത ഉന്മാദങ്ങൾക്കും
ഉണർച്ചയില്ലാത്ത അബോധങ്ങൾക്കും
വെള്ളിയാഴ്ച പ്രാർത്ഥനകൾ
മുട്ടുകുത്തി വ്രണപ്പെടുമ്പോൾ
പിളരുന്ന മനസ്സിന്റെ തൂണിൽ
നരസിംഹം അവതാരം കൊൾകെ,
വെടിച്ച വാക്കിന്റെ വിറയ്ക്കുന്ന വക്കിൽ
ക്രിസ്മസ് മരം അണിഞ്ഞൊരുങ്ങെ.
നാനീ-

ബോധത്തിൽപ്പോലും ഞാനണിഞ്ഞ
ലോഹ കവചത്തിനുള്ളിൽ
തൊട്ടുകാണിച്ച തിരുമുറിവിൽ
ഞാൻ മുള്ളായി ജനിക്കുന്നു
മുൾക്കിരീടമണിയുന്നു
കുരിശായി മലകയറുന്നു.

1. ഫ്രോയിറ്റിന്റെ കുട്ടിക്കാലത്തെ ആയ-നാനി.
2. ഫ്രോയിറ്റിന്റെ ക്രിസ്ത്യൻ അവബോധങ്ങൾ എന്ന പോൾ. ഡി. വിറ്റ്സിന്റെ പുസ്തകത്തിലെ പരാമർശം.
3. ഫ്രോയിറ്റിന്റെതന്നെ പില്ക്കാലത്തെ കുറിപ്പുകൾ.

ക്ഷിയെ കവി അടുത്തറിയുന്നു. 'ഗാന്ധാരിപെറ്റ തൊഴിൽരഹിതർ' എന്ന കവിതയിലേക്കു വരുമ്പോൾ നിസ്സഹായതയിൽ നിന്നുയിരെടുക്കുന്ന ദുരന്തങ്ങളെ കവി അനുഭവിക്കുന്നു. നാശത്തിന്റെ പടുകുഴിയിലേക്കുള്ള വീഴ്ച തീവ്രതരമായി ഈ കവിതയിൽ അവതരിപ്പിക്കുന്നു.

സാമൂഹിക ബന്ധങ്ങളെ ഈ കവിതകളിൽ കവി അവതരിപ്പിക്കുന്നത് മാതൃബിംബങ്ങളിലൂടെയാണ്. മാതാവുമായുള്ള സംവേദനത്തിന് സാധാരണമായ അവസ്ഥകളിൽ നിന്നു വ്യതിരിക്തമായ ഒരു അർത്ഥമാനം ഉള്ളതിനാലാവാം സാമൂഹിക പ്രതിസന്ധികളെ തികഞ്ഞ ഗൗരവത്തോടെ ചിത്രീകരിക്കാൻ ഏഴാച്ചേരി രാമചന്ദ്രൻ ഈ മാതൃബിംബങ്ങളെത്തന്നെ തിരഞ്ഞെടുത്തത്.

ആനുഷംഗികമായി പറയേണ്ട ഒരു മാതൃബിംബമാണ് 'നാഗമാനസം' എന്ന കവിതയിലെ നാഗം. പക്ഷേ മുൻപറഞ്ഞ കവിതകളിലെപ്പോലെ കവിതയുടെ ആന്തരിക ധാരയായി ഈ ബിംബം മാറുന്നില്ല.

ഇപ്പറഞ്ഞ മാതൃബിംബങ്ങളെക്കൂടാതെതന്നെ, ദൃശ്യശ്രാവ്യതലങ്ങളിൽ അർത്ഥം വിതറുന്ന ഒട്ടേറെ ബിംബങ്ങൾ ഏഴാച്ചേരി ഈ കവിതാസമാഹാരത്തിൽ അവതരിപ്പിക്കുന്നുണ്ട്. രുദ്രമന്ദാരണൻ, പാപനിഴലുകൾ, ചാരക്കഴുത്തുനീട്ടുന്ന ചതിവുകൾ (ചരിതചക്രം), കണ്ണിലെ നൈദാഘങ്ങൾ, തൊണ്ട വരളുന്ന കുര്യാലകൾ, ആതുരാശ്രമത്തിലെ ഭിത്തിയിൽ വാപിളർന്നു കാണപ്പെട്ട കുരിശിന്റെ നിഴൽ, ചാട്ടുളിക്കോമ്പല്ലുകൾ കാട്ടിക്കൊണ്ടും നെറ്റിക്കൊമ്പു നീട്ടിക്കൊണ്ടും എത്തുന്ന യരുശലേം പുത്രിമാർ, പൊക്കിൾ തൊട്ടുഴിയുന്ന ശ്യാമരാവ് മന്ത്രങ്ങൾ ഉരുക്കഴിച്ചു ചിരിക്കുന്ന ഉരുക്ക് (നാഗമാനസം) തുടങ്ങിയവ പ്രധാനപ്പെട്ടവയാണ്.

ഈ കാലഘട്ടം പാപങ്ങളുടെയും അശാന്തിയുടെയും കാലമാണെന്ന് ഈ കവി മനസ്സിലാക്കുന്നു. തന്റെ ചുറ്റുപാടുകൾ കവിക്ക് പ്രതീക്ഷാനിർഭരമായ ഒരു ഭാവി വാഗ്ദാനം ചെയ്യുന്നില്ല. (താൻതന്നെ കണ്ടെത്തിയ ചില അവബോധങ്ങളിലൂടെയാണ് കവി ഭാവിയെ കാണുന്നത്. ആദി മാതുലൻ ഉദാഹരണം) മനസ്സ് ഒരുവേള ആശ്വാസത്തിന്റെ പച്ചപ്പിനുവേണ്ടി ആഗ്രഹിച്ചാലും പരിതഃസ്ഥിതികൾ അവനിൽ ദൈന്യതയും ദുഃഖാനുഭവങ്ങളും വാരി വിതറും. ഏഴാച്ചേരി രാമചന്ദ്രനും ഈ തീക്ഷ്ണതകൾ ബുദ്ധിപരമായി തിരിച്ചറിയുന്നുണ്ട്. അതിനാൽ സ്നിഗ്ദ്ധമായ കാല്പനിക ബിംബങ്ങൾ അദ്ദേഹത്തിന് ഉപയോഗിക്കാനാകാതെ വരുന്നു. ജീവിതത്തിൽ താൻ ആർജ്ജിച്ച എല്ലാ ധാരണകളും (മാർക്സിസ്റ്റ് പ്രത്യയശാസ്ത്രമുൾപ്പെടെ) തന്റെ അന്വേഷണങ്ങൾക്ക് സാർത്ഥകമായ അടിത്തറ സമ്മാനിക്കുന്നു. അവ ബിംബസന്നിവേശത്തിൽ അതിന്റേതായ സ്വാധീനം ചെലുത്തുന്നു. തന്മൂലം ഏഴാച്ചേരി രാമചന്ദ്രൻ ആധുനിക കാലത്തിന്റേതായ ശക്തിയാർന്ന ബിംബങ്ങളുപയോഗിക്കുന്ന കവിയായി മാറ്റം ചെയ്യപ്പെടുന്നു.

* ഏഴാച്ചേരി രാമചന്ദ്രന്റെ 'നീലി' എന്ന സമാഹാരത്തിൽ വ്യത്യസ്ത അനുഭവതലങ്ങളെ അനാവരണം

പത്ത്

# മരണത്തിന്റെ വ്യാകരണ പുസ്തകം

ബാബു ഭരദ്വാജ്

പാതിരാത്രി കഴിഞ്ഞപ്പോൾ വാസുദേവൻ ഞെട്ടിയുണർന്നു. എന്തിനോവേണ്ടി. ആർക്കോവേണ്ടി അവൻ ഏങ്ങലടിച്ചു കരഞ്ഞു. കരഞ്ഞുകൊണ്ട് അവൻ ഓർമ്മയുടെ പൊട്ടിപ്പോയ കണ്ണികൾ വിളക്കിച്ചേർക്കാൻ ശ്രമിച്ചു.

അച്ഛൻ മെല്ലിച്ച കൈകൾകൊണ്ട് അവനെ തന്നോടടുപ്പിക്കുന്നു. എന്നിട്ട് എന്തോ പറയുന്നു. ഒന്നും വ്യക്തമല്ല. അല്ലെങ്കിൽ അവനൊന്നും ഓർക്കുന്നില്ല. അച്ഛൻ ധൃതിയിലാണ് പറയുന്നത്. എല്ലാം പറഞ്ഞുതീർക്കാൻ ജീവിതത്തിൽ ആർക്കാണു സമയം കിട്ടാറ്.

നനഞ്ഞ മുണ്ട് തറ്റുടുത്തു ബലിയിട്ടത് ഓർമ്മയുണ്ട്. നനഞ്ഞ കണ്ണുകളുമായി നില്ക്കുന്ന അമ്മയെ ഓർമ്മയുണ്ട്. വാഴക്കൈയിൽ ബലിച്ചോർ ഒളിഞ്ഞുനോക്കി നില്ക്കുന്ന കാക്കകളെ ഓർമ്മയുണ്ട്. കാക്കകളെക്കാത്ത് അക്ഷമരായി ഇരിക്കുന്ന ചോറുരുളകൾ ഓർമ്മയുണ്ട്.

പിന്നെ ഒരു കടംകഥപോലെ അവന്റെ അമ്മ എങ്ങോ പോയിമറഞ്ഞു. കൈകളും മനസ്സും നീട്ടിയാൽ തൊടുന്നിടങ്ങളിലൊന്നും ആരുമില്ല. ആരും. പക്ഷേ, കത്തിത്തീർന്ന ഓരോ ചിതയിലും അവന്റെ ഒരംഗം കത്താതെ ബാക്കികിടക്കുന്നു. അല്ലെങ്കിൽ ഓരോ ചിതയിലും കത്തിക്കൊണ്ടിരിക്കുന്നത് അവൻതന്നെയല്ലേ? ഓരോതവണ കുഴിച്ചുമൂടപ്പെടുന്നതും അവൻതന്നെയല്ലേ?

ഞാൻ പതുക്കെ എഴുന്നേറ്റ്, ശ്മശാനത്തിന്റെ മതിൽ ചാടിക്കടന്ന് പച്ചമണ്ണിന്റെ മണം മാറാത്ത ഉമാനാഥ ചെട്ടിയാരുടെ കുഴിമാടത്തിന്റെ തലയ്ക്കലായി മുട്ടുകുത്തിയിരുന്നു. ആകാശത്തിലെ അനന്തകോടി നക്ഷത്രങ്ങളെ കാവൽ നിറുത്തിക്കൊണ്ട് അവൻ ഏങ്ങലടിച്ചു കരഞ്ഞു. ജീവിതത്തിന്റെ ദശലക്ഷം ആക്രോശങ്ങൾക്കിടയിൽ അമർത്തിവച്ച ഒരു ഏകാന്ത രോദനംപോലെ. കാലത്തിന്റെ അനന്തകോടി പാളികൾക്കിടയിൽ ഞെരുങ്ങി വിങ്ങിപ്പൊട്ടുന്ന ഒരു നിമിഷംപോലെ, കോടാനുകോടി ജന്മങ്ങൾക്കിടയിലെ നിരാലംബമായ ഒരു ജന്മംപോലെ വാസുദേവൻ നിന്നു വിറച്ചു.

അവൻ അവനുവേണ്ടിയും ആർക്കൊക്കെയോവേണ്ടിയും കരഞ്ഞു. എന്തിനെന്നറിയാതെ അവൻ കരഞ്ഞുകൊണ്ടിരുന്നു. കരഞ്ഞുകരഞ്ഞു ശാന്തമാവുന്ന കടൽപോലെ ഒടുക്കം അവന്റെ മനസ്സും ശാന്തമായി. അവൻ ഉറക്കത്തിന്റെ മധുരത്തിലേക്കു തിരിച്ചുപോയി.

പിറ്റേന്നു പുലർച്ചെ ശാന്തനായി ഉറങ്ങുന്ന വാസുദേവനെ കണ്ടാണ് ബെനഡിക്റ്റും പ്രസാദും കോട്ടുവായിട്ടെഴുന്നേറ്റത്. അവന്റെ ചുണ്ടിൽ ഒരു ചിരിയുടെ പത അപ്പോഴും വറ്റാതെ നിന്നിരുന്നു. എല്ലാ പുലരിയുടെ നേർക്കും ആദ്യം കണ്ണു തുറക്കാറുള്ള വാസുദേവൻ നിശ്ശബ്ദനായി ഉറങ്ങുന്നു. ഒരു കിളിയുടെ നേർത്ത കുറുകൽപോലെ അവന്റെ കൂർക്കംവലി മാത്രം കേൾക്കാം.

എന്തൊരു നല്ല തണുത്ത പ്രഭാതമായിരുന്നു അത്. പുലരുന്നതിനുമുമ്പു പെയ്ത ഒരു നേർത്ത ചാറ്റൽമഴയിൽ തൊടിയാകെ കുളിച്ചു നിന്നിരുന്നു. ഒരു തണുത്ത കാറ്റ് ഇലകളെ വിറപ്പിച്ചുകൊണ്ട് ബാൽക്കണിയിൽ വന്ന് എത്തിനോക്കി പിന്നോട്ടു പതുങ്ങി മാറി.

വാസുദേവന്റെ രാത്രിസഞ്ചാരം പ്രസാദും ബെനഡിക്റ്റും അറിഞ്ഞിരുന്നില്ല. അവരറിയാത്ത ഒരുപാടു സ്വപ്നസഞ്ചാരങ്ങൾ ചേർന്നതാണ് വാസുദേവൻ. എങ്കിലും അവരുടെ മനസ്സുകളും, ചില രാത്രികളിൽ കിളികളുടെ ഏകാന്ത രോദനങ്ങളും, അസ്തമിച്ചുകഴിഞ്ഞ മനുഷ്യരുടെ ഇനിയും അസ്തമിച്ചിട്ടില്ലാത്ത അശാന്തമായ കാമനകളും തിങ്ങിവിങ്ങി നില്ക്കുന്ന ആ മണൽപ്പരപ്പുകളിൽ അലഞ്ഞുതിരിഞ്ഞിരിക്കില്ലേ? ജീവിതത്തിന്റെ കറുത്തിരുണ്ട വിളുമ്പുകളിലൂടെ കള്ളും കഞ്ചാവുംകൊണ്ടു ചെടിച്ച മനസ്സുമായാണ് അവരെന്നും ഇഴഞ്ഞിരുന്നതെങ്കിലും അവരുടെയുള്ളിൽ സ്വപ്നങ്ങളും സ്നേഹവും കാരുണ്യവും വ്യഥയുമൊക്കെയുള്ള പച്ചമനുഷ്യർ ഉണ്ടായിരുന്നിരിക്കില്ലേ? മുക്തിയും മോക്ഷവും നിർമ്മലമായ ശാന്തിയുമൊക്കെ അവരും കൊതിച്ചിരിക്കില്ലേ?

ആ പ്രഭാതത്തിൽ വാസുദേവൻ ഉണരുന്നതും കാത്തിരിക്കെ, അവരെത്തേടി ഒരു കിളിപോലും വന്നില്ല. ഇരുണ്ടീറനായ പ്രഭാതം മാത്രം നീലക്കണ്ണുകൾ വിസ്മയപൂർവം ഉയർത്തി അവരെ നോക്കിനിന്നു.

●

ആ ബാൽക്കണി ആ ഇരുണ്ടവീടിന്റെ എപ്പോഴും തുറന്നിരിക്കുന്ന ഒരുൾക്കണ്ണുപോലെ തോന്നിച്ചു. ആ വീടിന്റെ അതിഗൂഢമായ പ്രത്യാശപോലെ. ഗൃഹാന്തരാളങ്ങളുടെ കറുത്ത മനസ്സിനും പ്രകൃതിയുടെ തുറന്ന മനസ്സിനുമിടയിൽ മടിച്ചുനില്ക്കുന്ന എന്തോ ഒന്നായിരുന്നു അത്. ഒരിക്കലും മനസ്സു തുറക്കാത്ത ഈ ഗൃഹം പരികല്പന ചെയ്ത ആളെന്തിനാണ് ഇത്രയും തുറന്നൊരു സ്ഥലം അതിനോടു കൂട്ടിച്ചേർത്തത്. തികച്ചും ഗുപ്തവും ഗൂഢവുമായ ഒരു സന്ദേശം അതിലുണ്ടാവണം. ഒരു കറുത്ത മനസ്സിന്റെ വെളുത്ത ചിരിപോലെ.

ഈ ബാൽക്കണിയിൽ നിന്നാൽ സ്ഥലകാലങ്ങൾ തൊട്ടറിയാം. സമയം ഇഴഞ്ഞിഴഞ്ഞ് നീങ്ങിപ്പോവുന്നതും സ്ഥലം കടലിന്റെ വന്യവിശാലതയിലേക്കു നിരങ്ങിനീങ്ങിപ്പോവുന്നതും കാണാം. വെളുക്കുന്നതിനുമുൻപ് വെളുക്കുകയും ഇരുണ്ട് ഏറെക്കഴിഞ്ഞതിനുശേഷം ഇരുളുന്നതുമായ ഈ സ്ഥലം ഒരു എട്ടുകാലിവലയിലെ കേന്ദ്രബിന്ദുപോലെ നിശ്ചലവും എന്നാൽ എല്ലാ ദിശകളേയും അതിലേക്കു പിടിച്ചുവലിക്കുന്നതുമായിരുന്നു. ഒരുപക്ഷേ.





ഈ വീടിന്റെ പരികല്പന ഈ ബാൽക്കണിയിൽനിന്നായിരിക്കണം ആരംഭിച്ചത്.

ആദ്യനാളുകളിൽ കൗതുകത്തോടെ അവർ അതിന്റെ ഉൾത്തളങ്ങളിൽ പരതി നടന്നിരുന്നു. അവരുടെ പിറുപിറുക്കലുകൾ അതീതകാലത്തുനിന്നെന്നപോലെ മുഴങ്ങുന്നതും അവരുടെ പാദപതനങ്ങൾ തോറ്റുപോയ ഒരു യുദ്ധത്തിൽനിന്നു തിരിഞ്ഞോടുന്ന അശ്വങ്ങളുടെ ക്രമംതെറ്റിയ കുളമ്പടികൾപോലെ മുഴങ്ങുന്നതും അവരറിഞ്ഞു.

വാസുദേവൻ ഉണരുമ്പോൾ ഏതാണ്ട് ഉച്ചകഴിഞ്ഞിരുന്നു. പ്രസാദും ബെനഡിക്റ്റും ഇതിനിടയിൽ വീടിന്റെ ഉൾത്തളങ്ങൾ മുഴുവൻ ഒരു പരിശോധന കഴിച്ചിരുന്നു. ഇത്രയും സൂക്ഷ്മവും ഗാഢവുമായ ഒരു പരിശോധന എന്തിനാണെന്ന് അവർക്കുതന്നെ അറിഞ്ഞുകൂടായിരുന്നു.

ശാന്തവും സാധാരണവുമായ ഒരു ജീവിതത്തെ ആ ഗൃഹത്തിന്റെ ജ്യാമതീയരൂപം നിഷേധിക്കുന്നു. അടുക്കും ചിട്ടയും ക്രമവും അനുപാതവുമില്ലാത്ത അതിന്റെ ക്ഷേത്രങ്ങൾ, താണും ചരിഞ്ഞും ഏങ്കോണിച്ചും നില്ക്കുന്ന അതിന്റെ മേൽത്തട്ടുകൾ, പല വിതാനങ്ങളിലായിക്കിടക്കുന്ന അതിന്റെ തിണ്ണകൾ. ഒട്ടും താളബോധമില്ലാത്ത അതിന്റെ രൂപം പക്ഷേ, അവരെ സംബന്ധിച്ചിടത്തോളം അവരുടെ ആത്മസംഘർഷങ്ങളുടെ താളത്തിനോടു പൊരുത്തപ്പെടുന്നതുപോലെ തോന്നിച്ചു.

കലവറമുറിയിൽനിന്നാരംഭിക്കുന്ന നിലവറകളുടെ ഒരു ശൃംഖല ഈ അന്വേഷണത്തിന്റെ സാഫല്യമായിരുന്നു. ബെനഡിക്റ്റാണ് ആദ്യം കണ്ടത്. അയാൾക്ക് ആഹ്ളാദം സഹിക്കാൻ കഴിഞ്ഞില്ല. ഒരുകൈയിൽ കത്തിക്കൊണ്ടിരിക്കുന്ന മെഴുകുതിരിയുമായി ബെനഡിക്റ്റ് നിലവറയിലേക്കുള്ള കൽക്കോണിയിലൂടെ സാവധാനം ഇറങ്ങാൻ തുടങ്ങി. പ്രസാദ് അവനെ പിന്തുടർന്നു. നിലവറയ്ക്കുള്ളിലെ ഈർപ്പം നിറഞ്ഞ വായുവിൽ ഒരുനിമിഷം അവർക്കു ശ്വാസംമുട്ടി. കല്ലുകൾകൊണ്ടു പടുത്ത അവയുടെ ചുമരുകൾക്ക് കെട്ടിക്കിടന്നു ജീർണ്ണിച്ച കാലത്തിന്റെ വഴുവഴുപ്പുണ്ടായിരുന്നു.

അന്വേഷണം അവസാനിപ്പിച്ച് അവർ വാസുദേവനുണരുന്നതും കാത്തിരുന്നു.

## പതിനൊന്ന്

അന്നു നേരത്തേതന്നെ ബെനഡിക്റ്റ് ഒരു ചാക്കുമായി യാത്രയായി. എങ്ങോട്ടാണെന്ന് ആരും ചോദിച്ചില്ല. വാസുദേവനും പ്രസാദുംകൂടി അടുക്കളയുടെ മുറ്റത്ത് പണ്ടെങ്ങോ ഈ വീടിന്റെ പുതിയൊരു വളർച്ചയ്ക്കായി ആരോ അടുക്കിവച്ചിരുന്ന പഴയ വെട്ടുകല്ലുകൾ നിലവറയിലേക്കു താങ്ങിക്കൊണ്ടുപോയി, നിലവറയിൽ നല്ല നീളത്തിലും വീതിയിലും ഒരു ചതുരം സൃഷ്ടിച്ചു. മുറ്റത്തെ മണലിൽ കൈക്കോട്ട് പതിഞ്ഞപ്പോൾ മണ്ണിന്റെ ശരീരം തുടുക്കുന്നതുപോലെ തോന്നി. ഒന്നുരണ്ടടി താഴ്ന്നുകഴിഞ്ഞപ്പോൾ പശിമയുള്ള നല്ല കളിമണ്ണ്. മേൽമണ്ണിന്റെ ഇത്രയേറെ അടുത്ത അടരിൽ കളിമണ്ണു കണ്ടപ്പോൾ വാസുദേവന് അദ്ഭുതമായി. പശിമയുള്ള അല്പം ചുവന്ന മണ്ണിനുവേണ്ടിയാണ് അവർ കുഴിച്ചത്. ഈ വീടിന്റെ വിധി അവനിപ്പോൾ ഗണിച്ചെടുക്കാം. അനുനിമിഷം ഈ ഭീകരശരീരം പാതാളത്തിലേക്കു താഴ്ന്നുകൊണ്ടിരിക്കുന്നു. ഒരുപക്ഷേ, നിലവറകൾ ആദിയിൽ ഈ വീടിന്റെ തറനിരപ്പിലുള്ള നിലയായിരിക്കണം. ഈ വീടിന്റെ നിലതെറ്റിയ രൂപമില്ലായിരുന്നെങ്കിൽ അതെന്നേ മറഞ്ഞുകഴിഞ്ഞേനേ.



കളിമണ്ണ് അവർ വെള്ളമൊഴിച്ചു ചവിട്ടിക്കുഴച്ചു. ആ കുഴമണ്ണുകൊണ്ട് അവർ ചതുരത്തിന്റെ നാലുവശവും വൃത്തിയായി മെഴുകി. വാസുദേവനും പ്രസാദുംകൂടി പറമ്പിൽ വീണുകിടക്കുന്ന പനന്തടികളും കാട്ടുമരങ്ങളും വെട്ടിപ്പൊളിച്ചു. വിറകിന്റെ ഒരു കൂന ഉയർന്നു. അതെല്ലാം നിലവറയിൽ കൊണ്ടുപോയി അടുക്കി. പിന്നെ ബെനഡിക്റ്റിനെക്കാത്ത് അവർ ഇരുന്നു.

പുറത്തു കരിമ്പനക്കാടിനും നിരത്തിനും അപ്പുറത്ത് കടലിരമ്പിക്കൊണ്ടിരുന്നു. തണുപ്പു പതുക്കെ സിരകളെ വിറകൊള്ളിക്കാൻ തുടങ്ങിയപ്പോൾ വാസുദേവൻ എഴുന്നേറ്റു. പ്രസാദും. അവർ ആ വിറകുകൊള്ളികൾ ചതുരത്തിനുള്ളിൽ കൂമ്പാരം കൂട്ടി. പ്രസാദ് അവരുടെ ആദ്യത്തെ അഗ്നികുണ്ഡത്തിനു തീകൊളുത്തി. തീ പ്രാണവായുവിനെ ഊറ്റിക്കുടിക്കാൻ തുടങ്ങി. അപ്പോഴേക്കും എവിടെനിന്നെല്ലാമോ വായു നിലവറയിലേക്ക് അലച്ചൊഴുകാൻ തുടങ്ങി. വീടിന്റെ അടഞ്ഞുപോയ ഏതൊക്കെയോ രന്ധ്രങ്ങൾ തുറക്കുന്നതുപോലെ തോന്നി. വീട് അതിന്റെ മറന്നുപോയ ഏതൊക്കെയോ കർമ്മങ്ങൾ ഓർമ്മിച്ചെടുക്കുന്നതുപോലെ അവർക്കു തോന്നി.

രാത്രി നല്ലവണ്ണം കനത്തപ്പോൾ ബെനഡിക്റ്റ് തിരിച്ചെത്തി. ചാക്ക് അവൻ പ്രസാദിന്റെ മുമ്പിലേക്കെറിഞ്ഞു. ട്രൗസറിന്റെ ഇരു കീശകളിൽനിന്നുമായി രണ്ടു കുപ്പികൾ അവൻ വലിച്ചെടുത്തു. ബാൽക്കണിയിലെ ഇരുട്ടിൽനിന്ന് അവൻതന്നെ മൂന്നു ഗ്ലാസ്സുകൾ തപ്പിയെടുത്തു കൊണ്ടുവന്നു. ആദ്യകവിൾ അകത്തുചെന്നപ്പോൾ അവർ ഉഷാറായി. ഇപ്പോൾ കാറ്റില്ല. തണുപ്പില്ല. ചൂടുമില്ല. ചാക്കെടുത്ത് അവൻ നിലത്തു കുടഞ്ഞു. കഴുത്തു പിരിഞ്ഞുപോയ അഞ്ചു പൂവൻകോഴികൾ. അവയുടെ ചെമന്ന അങ്കവാലുകളും നീലക്കഴുത്തും ആ തീനാളങ്ങൾ തട്ടിത്തിളങ്ങി. അവയുടെ അടയാത്ത കണ്ണുകൾ തീക്കുണ്ഡത്തിനുനേരേ ജ്വലിച്ചുനിന്നു. പ്രസാദിനു പൊട്ടിച്ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. തോളത്തൊരു ചാക്കുമായി കോഴിക്കൂടുകൾ തേടിയുള്ള ബെനഡിക്റ്റിന്റെ ഇഴച്ചിലോർത്ത് വാസുദേവനും ചിരിച്ചു. എത്ര പെട്ടെന്നാണ് അവയുടെ മനോഹരമായ ഉടുപ്പുകൾ ഉരിഞ്ഞുമാറ്റപ്പെട്ടത്. ഒരു വലിയ താലത്തിൽ കുളിപ്പിച്ചു കിടത്തിയ കുട്ടികളെപ്പോലെ അവ നിരന്നുകിടന്നു. കൈകളും കാലുകളുമുയർത്തി "ഇള്ളേ.... ഇള്ളേ...." എന്നു കരയുമ്പോൾ ശബ്ദം നഷ്ടപ്പെട്ടുപോയ ചോരക്കുട്ടികളെപ്പോലെ അവ കിടന്നു.

പ്രസാദ് കോഴികളെ ഉപ്പും മുളകും പുരട്ടി കനലിന്മേൽ നിരത്തി. അവ ചുവന്നു തുടുക്കാൻ തുടങ്ങി. പ്രസാദ് ഒരു നീണ്ട കമ്പിക്കഷണംകൊണ്ട് അവയെ തിരിച്ചും മറിച്ചും ഇട്ടുകൊണ്ടിരുന്നു. ഗ്ലാസ്സുകളിലെ വീര്യം ഒടുങ്ങാത്ത ഒരു രതിമൂർച്ഛപോലെ അവരുടെ സിരകളിൽ ആലസ്യമായി നിറഞ്ഞു. വെന്ത മാംസത്തിന്റെ കൊതിയൂറുന്ന മണം മുറിയിൽ നിറഞ്ഞു.

●

അവൻ ഒരു ഈറൻമുണ്ടാണ് ഉടുത്തിരുന്നത്. വിരലിൽ ദർഭകൊണ്ടൊരു വളയം. പ്ലാവിൻകമ്പുകൊണ്ട് അച്ഛന്റെ കരിഞ്ഞ എല്ലിൻതുണ്ടുകൾ ചാരത്തിൽനിന്ന് അവൻ ചികഞ്ഞെടുത്ത് മൺകുടത്തിൽ ഇട്ടുകൊണ്ടിരുന്നു. അച്ഛന്റെ തലയോടിന്റെ തുണ്ടുകൾ. കൈപ്പലകകൾ. വിരൽത്തുമ്പുകൾ. നട്ടെല്ലിന്റെ കഷണങ്ങൾ. അച്ഛനെ കഷണം കഷണമായി അവൻ കുടത്തിൽ നിക്ഷേപിച്ചു. കുടം നിറഞ്ഞുകൊണ്ടിരുന്നു.

ഈ എല്ലുകൾ ഇനി കടലിൽ നിമജ്ജനം ചെയ്യും. ഏതൊക്കെയോ സമുദ്രങ്ങളിലേക്കോ വൻകരകളിലേക്കോ അത് ഒഴുകിപ്പരക്കും. അച്ഛൻ കഷണം കഷണമായി എവിടെയൊക്കെയോ ചെന്നടിയും. ഇനി അതിനെ ഒന്നാക്കാൻ ആർക്കും ആവില്ല. ഈശ്വരനുപോലും-

●

നേരം പുലരുന്നതിനുമുൻപുതന്നെ വാസുദേവൻ നിലവറയിൽനിന്നു പുറത്തു കടന്നു. തീക്കുണ്ഡത്തിനരികിൽ പ്രസാദും ബെനഡിക്റ്റും കൂർക്കം

ലിച്ചുറങ്ങുകയാണ്. അർദ്ധരാത്രിയിലെ സദ്യയുടെ അവശിഷ്ടങ്ങൾ ചുറ്റും നിരന്നു പരന്നു കിടക്കുന്നു. തീക്കുണ്ഡത്തിന്റെ ആളൽ അവസാനിച്ചിരുന്നു. പക്ഷേ, ചാരത്തിന്റെ അടിയിൽ ഓർമ്മകൾപോലെ കനൽ ജ്വലിച്ചുകൊണ്ടിരുന്നു.

ആ പുലരിക്കുളിരിൽ കടൽത്തീരത്തെ നനഞ്ഞ മണ്ണിലൂടെ നഗ്നപാദനായി വാസുദേവൻ നടന്നു. കടൽ ശാന്തമായി ഉറങ്ങുന്നു. രാത്രി മുഴുവൻ ബഹളംവച്ചു കരഞ്ഞ കുഞ്ഞ് പ്രഭാതത്തിൽ അമ്മയുടെ മാറോടു പറ്റിച്ചേർന്ന് ഉറങ്ങുന്നതുപോലെ. നേർത്ത ഇരുളിൽ കടലോരത്തെ കരിമ്പനക്കാടുകളും ഉറങ്ങിക്കൊണ്ടിരുന്നു. ശ്മശാനവും ശ്മശാനത്തിലെ കല്ലറകളും പ്രേതങ്ങളും ആത്മാവുകളും എല്ലാമെല്ലാം നിലച്ചുപോയ ഒരു ഘടികാരത്തിന്റെ കാലസങ്കല്പംപോലെ കിടന്നു.

ഇത്രയും ശാന്തമായ ഒരു പ്രഭാതത്തിൽ അവന്റെ മനസ്സിലെന്തിനാണ് വ്യഥ നിറയുന്നത്? ഓർമ്മകൾ എന്തിനാണ് അവനെ പീഡിപ്പിക്കുന്നത്? ഓർമ്മകൾ അങ്ങനെയാണ്. സർക്കസ്സിലെ കോമാളികളെപ്പോലെ നിനച്ചിരിക്കാത്ത നിമിഷത്തിൽ അവ ചാടിവീഴുന്നു. അല്ലെങ്കിൽ അവനെന്തിന് ആ പെൺകുട്ടിയെ ഇപ്പോഴോർക്കണം?

വലിയങ്ങാടിയിൽ അലഞ്ഞുനടക്കാറുള്ള പൊട്ടിപ്പെണ്ണിനെ പ്രലോഭിപ്പിച്ച് ശ്മശാനത്തിലേക്കു കൂട്ടിക്കൊണ്ടു വന്നതും.... എപ്പോഴാണെന്നറിയില്ല അവളുടെ വാരിയെല്ലുകൾക്കിടയിലൂടെ വിരലുകൾ അരിച്ചുനീങ്ങിക്കൊണ്ടിരുന്നപ്പോൾ, അവളുടെ "ബേ..... ബ....." എന്ന അലർച്ചകൾക്കിടയിൽ അവന്റെ മനസ്സ് എള്ളിൻപാടങ്ങൾക്കു നടുവിൽ ചാഞ്ഞുകിടക്കുന്ന കാഞ്ഞിരക്കുറ്റിക്കാടിയിൽ അഴുകിക്കിടക്കുന്ന മറ്റൊരു അസ്ഥികൂടത്തിലടർന്നുവീണു. അതിലെ മാംസം മുഴുവനും കുറുക്കന്മാർ കടിച്ചു കാർന്നു തീർത്തിരുന്നു.

എള്ളിൻപാടങ്ങൾക്കിടയിലെ വീടിന്റെ വരാന്തയിൽ വെയിലിനുനേരേ എരിഞ്ഞുകൊണ്ടിരുന്ന ഒരാൺകുട്ടിയെ അവനോർക്കുന്നു. അവന്റെ മടിയിൽ തലചായ്ച്ചു കിടന്നു മയങ്ങുന്ന ഒരു പെൺകുട്ടിയുടെ ചുരുളൻ മുടിയും വരണ്ട ചുണ്ടുകളും അവനോർക്കുന്നു. അവളുടെ ഏങ്ങലടി നിരന്തരം പൊട്ടിത്തെറിച്ചു കത്തിക്കൊണ്ടിരിക്കുന്ന ഒരു ചിതയുടേതാണെന്ന് അവനോർക്കുന്നു. ഇതെല്ലാം അവന്റെ ജീവനിൽ ഇപ്പോഴും ബാക്കി കിടക്കുന്നു.

ചുരുണ്ട മുടിയും വരണ്ട ചുണ്ടുകളുമുള്ള ആ പെൺകുട്ടി ഒരിക്കലും സംസാരിച്ചിരുന്നില്ല.

അച്ഛാ, ഒന്നും ബാക്കിയാവുന്നില്ലല്ലോ? ഈ അസ്ഥികളൊഴികേ, മറന്നുപോവുന്ന സ്നേഹങ്ങളൊഴികേ, പാടുപെട്ട് ഓർമ്മിച്ചെടുക്കേണ്ട ഓർമ്മകളൊഴികേ, ചില നീലക്കിളികളുടെ കരച്ചിലൊഴികേ, വരാന്തയുടെ ഇറമ്പിൽ ഞാത്തിയിട്ട അസ്ഥികലശമൊഴികേ...



### പന്ത്രണ്ട്

**പി**ന്നെ പെട്ടെന്നാണ് നിലവറകൾ സജീവമാകാൻ തുടങ്ങിയത്. പ്രസാദ് എവിടെനിന്നോ കുറേ കൊളുത്തുകൾ സംഘടിപ്പിച്ചു കൊണ്ടുവന്നു. അവ നിരനിരയായി നിലവറയുടെ അട്ടത്തിന്മേൽ തൂക്കിയിട്ടു. ബെനഡിക്റ്റ് മുറ്റത്തെ ഒരുളൻകല്ലുകളും ബാക്കിയായ വെട്ടുകല്ലുകളും സിമന്റും കുറേ മണലുംകൊണ്ട് നിലവറയുടെ നടുവിൽത്തന്നെ ഒരു വലിയ ടാങ്ക് പണിതു. എവിടെനിന്നോ മോഷ്ടിച്ചെടുത്ത ഒരു കൊലശ്ശേരികൊണ്ട് അവൻ ടാങ്കിന്റെ ഉൾത്തടം സിമന്റുതേച്ചു മിനുക്കി. ടാങ്കിന് ഒരാൾക്കു നീണ്ടുനിവർന്നു കിടന്നു മറിയാൻ തക്ക നീളവും വീതിയും ആഴവുമുണ്ടായിരുന്നു. ഒരു സന്ധ്യയ്ക്ക് അവൻ ഒരു പിക്കാസും ഒന്നുരണ്ടു മൺവെട്ടികളും കൂടെ കൊണ്ടുവന്നു. കൊലശ്ശേരി മോഷ്ടിച്ചിടത്തുനിന്നുതന്നെ ആയിരിക്കണം അതും സംഘടിപ്പിച്ചത്.

ഒരു തണുത്തുറഞ്ഞ രാത്രിയിലാണ് അവർ എല്ലാം ആരംഭിക്കുന്നത്. വാസുദേവന്റെ മുഖം വിളറി വെളുത്തിരുന്നു. പ്രസാദ് പ്രസന്നത ഭാവിക്കാനുള്ള ശ്രമത്തിൽ നിർത്താതെ ചൂളംകുത്തിക്കൊണ്ടിരുന്നു. ബെനഡിക്റ്റ് തന്റെ തണുത്തുറഞ്ഞ പാമ്പിൻകൈകളാൽ പിക്കാസും മൺകോരിയും ഭേസി വളഞ്ഞുകുത്തി അവരുടെപിന്നാലേ യാത്രയാരംഭിച്ചു. അവന്റെ കീറിയ കാക്കിപ്പാന്റിന്റെ രണ്ടു കീശകളിലും നിറഞ്ഞ കുപ്പികൾ ഭദ്രമായി അവന്റെ തുടയോട് ഒട്ടിക്കിടന്നിരുന്നു. കോടാനുകോടി വർഷങ്ങൾക്കുമുൻപു മരിച്ചുപോയ നക്ഷത്രങ്ങളുടെ പ്രകാശം കോടികോടി പ്രകാശവർഷങ്ങൾ താണ്ടി, കല്പാന്തകാലപ്രളയങ്ങൾ താണ്ടി അവരുടെ വഴികളിൽ വന്നുവീണിരുന്നു.

ശ്മശാനത്തിന്റെ മതിൽ ചാടിക്കടന്ന് അവർ തണുത്ത മണലിൽ മുഖം ചേർത്തുവച്ച് ഒരുപാടു നേരം വെറുതേ കിടന്നു. ആരംഭത്തിന്റെ അനിശ്ചിതത്വത്തിൽനിന്നു രക്ഷപ്പെടാനുള്ള യത്നത്തിലായിരുന്നു അവർ. ഈ മണലിൽ എത്രയോ രാത്രികൾ അവർ ഉറങ്ങിയിട്ടുണ്ട്. ഈ മണ്ണിന്റെ സ്പർശനത്തിലെ തണുപ്പും, ഈ അന്തരീക്ഷത്തിന്റെ ഗന്ധത്തിലെ സൗഹൃദവും, ഈ കാറ്റിന്റെ പിറുപിറുക്കലിന്റെ സംഗീതവും സ്വപ്നസമൃദ്ധമായ നിദ്രകളിലേക്ക് അവരെ കൂട്ടിക്കൊണ്ടു പോയിട്ടുണ്ട്. സ്വപ്നങ്ങളില്ലാത്ത നീണ്ട ഉറക്കത്തിലേക്കു പോയവർ അവരോടൊപ്പം ഈ ഭൂമിയിൽ ഉറങ്ങി. ആരറിഞ്ഞു, ഒരുപക്ഷേ, ഒരിക്കലും കണ്ടുതീരാത്ത സ്വപ്നങ്ങളിലായിരിക്കണം അവർ ഉറങ്ങുന്നത്.

വാസുദേവൻ മണലിൽ എഴുന്നേറ്റിരുന്നു. പൂഴിയിൽ മുഖം ചേർത്തു കിടക്കുന്ന പ്രസാദിനേയും ബെനഡിക്റ്റിനേയും വാത്സല്യത്തോടെ നോക്കി. അർത്ഥമില്ലാത്ത ചിരി അവന്റെ ചുണ്ടിൽ പറ്റിനിന്നിരുന്നു. വിസ്മയമെന്നോ ആഹ്ളാദമെന്നോ വേർതിരിച്ചെടുക്കാനാവാത്ത എന്തോ ഒന്ന് അവന്റെയുള്ളിൽ നിറഞ്ഞു.

വെളുത്ത പൂഴിപ്പരപ്പിലൂടെ, സുതാര്യമായ നിലാവിലൂടെ കറുത്ത കരിമ്പനക്കാടുകളിലേക്ക് അവൻ നടന്നുപോയി. ഈ യാത്ര അനാദികാലം മുതലേ താൻ ആരംഭിച്ചതാണെന്ന് അവനു തോന്നി. ഇതൊരിക്കലും അവസാനിക്കില്ലെന്നും അവനു തോന്നി. ഒരുപക്ഷേ, ഇതു മാത്രമായിരിക്കണം സത്യം. ഈ വിഭ്രമജനകമായ നിലാവും ഈ നിശിതമായ ശൈത്യവും ഈ പൂഴിപ്പരപ്പും-അകലെ നിശ്ചലമായി നില്ക്കുന്ന കരിമ്പനകളും തളർന്നുറങ്ങുന്ന കടലും മനസ്സിലെ കിളികളും.

കാറ്റിൽ അലിഞ്ഞെത്തുന്ന കിളികളുടെ നേർത്ത ഹൃദയമിടിപ്പിനായി കാതോർത്തുകൊണ്ട് അവൻ ഒരു കരിമ്പനയുടെ ചുവട്ടിൽ നിന്നു. ഉറക്കത്തിൽ സ്വപ്നം കണ്ടുണരുമ്പോഴുള്ള നേർത്ത ചിറകടിക്കായി അവൻ കാതോർത്തു. കുഞ്ഞുങ്ങളെ ഹൃദയത്തിന്റെ ചൂടിലേക്കു ചേർത്തുവയ്ക്കുമ്പോഴുള്ള തള്ളക്കിളിയുടെ ചിറകിന്റെ മർമ്മരത്തിനായി അവൻ കാതോർത്തു. പിന്നെ പതുക്കെ കരിമ്പനയിൽ അവൻ കയറാൻ തുടങ്ങി. ഈ കയറ്റവും ഒരിക്കലും അവസാനിക്കില്ലെന്ന് അവനു തോന്നി. കരിമ്പനപ്പട്ടകൾക്കിടയിൽ കാലുകൾ പിണച്ചുകോർത്ത് അവൻ നിവർന്നിരുന്നു. അവന്റെ കണ്ണുകളും വിരലുകളും സ്വപ്നത്തിലെ കിളിയെത്തേടി പരതി നടന്നു.

●

കരിമ്പനച്ചോട്ടിൽ സുഖനിദ്രയിൽ ആണ്ടുകിടക്കുന്ന വാസുദേവനെയാണ് പിറ്റേന്നു ബെനഡിക്റ്റും പ്രസാദും കണ്ടത്. അവന്റെ ചുരുട്ടിപ്പിടിച്ച മുഷ്ടിക്കുള്ളിൽ ഏതോ കിളിയുടെ ബഹുവർണ്ണത്തൂവലുകൾ ഉണ്ടായിരുന്നു. അവന്റെ നെഞ്ചിലും നെറ്റിയിലും കവിളത്തും നിറയേ മുറിപ്പാടുകൾ. കൊക്കുകൾകൊണ്ട് ഏറെ ആഴത്തിലുള്ള മുറിവുകൾ. കരിമ്പനച്ചോട്ടിലെ പഞ്ചാരമണലിൽ ചിതറിവീണു കിടക്കുന്ന ചോരത്തുള്ളികൾ.

ഒരു രാത്രി മുഴുവനും കാത്തിരുന്നതിന്റെ കാലുഷ്യം ഉള്ളിലൊതുക്കി അവർ വാസുവിനെ വിളിച്ചുണർത്തി.

(തുടരും)





# ശിഷ്ടം

## കെ.ആർ. ടോണി



**പ**തിവുപോലെ നടക്കാനിറങ്ങിയപ്പോൾ റോട്ടിൽ
ഒരു കാക്കയുടെ അവശിഷ്ടങ്ങൾ കണ്ടു.
വൈദ്യുതകമ്പിയിൽ കുരുങ്ങി വീണതാവാം,
ബസ്സുമുട്ടി മരിച്ചതാകാം,
ആത്മഹത്യതന്നെയാകാം- അവശിഷ്ടങ്ങൾ കിട്ടി.

നടക്കാനിറങ്ങിയപ്പോൾ റോട്ടിൽ
ഒരു ഭ്രാന്തനിരുന്നുണ്ണുന്നതു കണ്ടു.

ഒരു കലാകാരനായ എനിക്കവ കൗതുകം ജനിപ്പിച്ചു
കൗതുകവും കൊണ്ട് ഞാൻ നടന്നു:
ഭാരം കയറ്റിപ്പോകുന്ന ഒരു കാളവണ്ടി കണ്ടു!
മുറുക്കാൻ കടയുടെ മുമ്പിൽ ആൾക്കാർ കൂടിനിൽക്കുന്നതു കണ്ടു!
ചാത്തൻസേവാമഠത്തിലേക്കുള്ള ബോർഡു കണ്ടു!
പണികഴിഞ്ഞു മടങ്ങുന്ന ഓട്ടുകമ്പനിത്തൊഴിലാളികളെ കണ്ടു!
എല്ലാറ്റിനും പുറമേ റോഡു കണ്ടു-അതെ; കണ്ടു:
-കറുത്തു നീണ്ടുകിടക്കുന്നു!

ഒരു കലാകാരനായ എനിക്കവ കൗതുകം ജനിപ്പിച്ചു.
ആ കൗതുകത്തിലും എനിക്കു കൗതുകം ജനിച്ചു!
കൗതുകവും കൊണ്ട് ഞാൻ നടന്നു...

(....രക്തസാക്ഷികളെക്കുറിച്ച് ഞാനിതുവരെ കവിതയെഴുതിയിട്ടില്ല.
മരിച്ചുപോയവരെ മാന്യമായാദരിക്കുന്ന ഈ നാട്ടിൽ
എന്റെ സാമൂഹ്യബോധത്തിന്റെ കാര്യം കഷ്ടം തന്നെ!

സനിൽദാസ്, സുബ്രഹ്മണ്യദാസ്, സുഗതൻ, ലൂയിസ്
വർഗീസ്, രാജൻ, ഹഷ്മി, നെരൂദാ
കിംചിഹായ്, മയക്കോവ്സ്കി, ഹോചിമിൻ, പോൾ സെലാൻ....
കെ. വേണു-മരിച്ചിട്ടില്ല. മരിക്കും.
-പൊള്ളുന്ന പനിക്കിടക്കയിൽ കിടന്ന്....)

കാക്കയുടെ മൃതദേഹം....



എന്റെ നടത്തം പതുക്കെയായി
പിന്നെയും പതുക്കെയായി
നിന്നു
തിരിച്ചു നടന്നു.

ഭ്രാന്തനിപ്പോഴവിടെയില്ല.
കാക്കയുടെ അവശിഷ്ടവും അപ്രത്യക്ഷമായിരിക്കുന്നു!

# ഗോപുരങ്ങൾ ചായുന്നു

## സി. ചന്ദ്രശേഖരൻ

**പു**രുഷോത്തമൻ, സിദ്ധാർത്ഥൻ, മാത്യൂസ്, ഫസൽ എന്നിവർ പട്ടണത്തിലുള്ള വിവരം അരുന്ധതി എങ്ങനെയോ അറിഞ്ഞു. മലവെള്ളത്തിൽ ഒഴുകുന്ന മരത്തടികളെപ്പോലെയാണവർ- അപ്രകാരമാണ് അവൾ അവരെക്കുറിച്ചു വിചാരിക്കാറ്. പട്ടണത്തിന്റെ അതിർത്തിയിൽ അയൽപക്കത്തിന്റെ തണൽ ലഭിക്കാത്ത ഒരു വീട്ടിൽ ഒരു വിധവ തന്റെ എട്ടുവയസ്സുള്ള മകനുമൊത്ത് ജീവിച്ചുപോന്നു.

സിദ്ധാർത്ഥൻ ചിലപ്പോഴൊക്കെ അവളെ സന്ദർശിച്ചു, ചില്ലറ സഹായം വല്ലതും വേണമെങ്കിൽ എന്ന ഉദ്ദേശത്തോടെ. ഇപ്പോൾ അരുന്ധതിക്ക് പരസഹായം അത്ര അത്യാവശ്യമല്ല. മറ്റു മൂന്നുപേരുടെ വീടുകൾ വിട്ടു മാറി നിൽക്കുന്ന നാട്ടിൻപുറങ്ങളിലായിരുന്നു. എന്നാൽ പട്ടണം സ്വന്തം മേച്ചിൽപ്പുറമാണെന്നതുപോലെ അവർ വരുകയും പോവുകയും ചെയ്തു. അങ്ങനെയിരിക്കേ അരുന്ധതി വഴിവിളക്കുകളെ നിഷ്പ്രഭമാക്കുന്ന പുലർകാല വെളിച്ചംപോലെ തൊഴിലില്ലാത്ത ഈ ചെറുപ്പക്കാരെ വേദനിപ്പിക്കുവാൻ തുടങ്ങിപോൽ.



ഒരുദിവസം സന്ധ്യ മയങ്ങിയിരുന്നു, പുരുഷോത്തമൻ പട്ടണത്തിലെ പ്രധാന വീഥിയിലൂടെ നടന്നു നീങ്ങുമ്പോൾ. അയാൾ നടന്നടുക്കുമ്പോൾ ഉദ്വേഗം നിറഞ്ഞ ഒരു നിശ്ശബ്ദത അകമ്പടിയായുണ്ട്. ഇടിയും മിന്നലും ചോരയുമായിരുന്നു, അയാളുടെ കഴിഞ്ഞകാലം മുഴുക്കെ. അതുകൊണ്ട് ജനം മൗനം പാലിച്ചുകൊണ്ട് വഴിയൊരുക്കുകയും കാണാത്തവർക്കുള്ള ഒരു അടയാളം പോലെ തലകൊണ്ടോ കണ്ണുകൊണ്ടോ ഒരു ചെറിയ ആംഗ്യം കാണിക്കുകയും ചെയ്തു.

ഇപ്പോൾ അരുന്ധതി പുരുഷോത്തമനെ പ്രതീക്ഷിക്കുന്നില്ല. അവർ അയാളെ പകുതി മറന്നതുപോലെയായിരുന്നു. സന്ധ്യമയങ്ങവേ, അവൾ തോട്ടം നനയ്ക്കൽ നിറുത്തി, അകത്തേക്കു കയറി. അപരിഷ്കൃതമായ ഒരു വീടും അതിമനോഹരമായ ഒരു പൂന്തോട്ടവും എന്ന് ആരും വിചാരിച്ചുപോകും. ഈ പൂന്തോട്ടം അരുന്ധതിയുടെ ഒരു മനോവികാരമായിരുന്നു. അരുതേ, ഈ തോട്ടത്തിൽ ചോരത്തുള്ളികൾ രക്തപുഷ്പങ്ങൾ പോലെ വീഴരുതേ! ഇരുപത്തിയൊന്നു വയസ്സിനും മുപ്പത്തിയൊന്നു വയസ്സിനുമിടയ്ക്കും എന്തൊക്കെയാണ് അരുന്ധതിയുടെ ജീവിതത്തിൽ സംഭവിച്ചത്! ആ വേദനകൾക്കിടയ്ക്ക് ഒരു അമ്മയായപ്പോഴുണ്ടായ ആനന്ദം തീരെ തെളിഞ്ഞില്ല.

ഒരു നല്ല സന്ധ്യതന്നെയാണ് പുരുഷോത്തമൻ സിദ്ധാർത്ഥനെ കാണാൻവേണ്ടി തിരഞ്ഞെടുത്തത്. അയാൾ അവിടെ എത്തിയപ്പോഴോ, അരുന്ധതിയുടെ മനസ്സ് തിരസ്കരിച്ച ഭൂതകാലത്തെ ഒരു വിശിഷ്ടാതിഥിയെ എന്നപോലെ പുരുഷോത്തമനും, സിദ്ധാർത്ഥനും ചേർന്നു സ്വീകരിച്ചു. ഭൂതകാലം, അരുന്ധതിയുടെ ഉൾപ്പെടെ, അവർക്ക് കൂടെക്കൂടെ വീണ്ടെടുക്കുവാൻ തോന്നുന്ന ഒരു നഷ്ടനിലമായിരുന്നു. വെറുതെ ഇരിക്കുമ്പോഴൊക്കെ അവരുടെ മനസ്സ് അങ്ങോട്ട് തെന്നിയിറങ്ങി. തന്റെ-തങ്ങളുടെ-നഷ്ട നിലങ്ങളിലേക്ക്. അവിടെ അരുന്ധതി ജീവസ്സുറ്റ ഒരു പൂജാവിഗ്രഹം പോലെ നിലകൊണ്ടു: പണ്ട് കാട്ടിൽവച്ചു നടന്ന കാര്യങ്ങളാണ്. അവളും പുരുഷോത്തമനും സിദ്ധാർത്ഥനും പിന്നെ മറ്റുപലരും ചേർന്നു ചിരിച്ചപ്പോൾ കാട്ടിലെ രാത്രി നാട്ടിലെ പകലിനു തുല്യമായി. അവൾ ചൊരിയാനിരുന്ന രക്തം സമീപത്തായിരുന്നു. അവർ പണിയാനിരുന്ന ഗോപുരങ്ങൾ ദൂരത്തായിരുന്നു.

കുറച്ചുനേരത്തേക്ക് പുരുഷോത്തമന് യാതൊന്നും സിദ്ധാർത്ഥനോടു പറയാൻ കഴിഞ്ഞില്ല. സന്ധ്യാകാലത്തെ നാമജപംപോലെ, ചരിത്രത്തിന്റെ അർത്ഥഹീനമായ ഗതിപോലെ പുറത്ത് ഒരു ജാഥ നീങ്ങുന്നുണ്ടായിരുന്നു. ശ്വാസകോശത്തിന്റെ രക്തം പുരളാത്ത കൊടികൾ പാറിയിരുന്നു.

രണ്ടുപേരും ഒരേ കാരണംകൊണ്ട് അസ്വസ്ഥരാണ്. വർത്തമാനകാലമെന്നാൽ രണ്ടുപേർക്കും പട്ടണത്തിന്റെ കോണുകളിലെ മുറിവേൽപ്പിക്കുന്ന ചില അപവാദങ്ങളായിരുന്നു. പണ്ടത്തെ അവരുടെ കൊച്ചുവിപ്ളവത്തെ പരിഹസിക്കുകയും പരാജയപ്പെടുത്തുകയും ചെയ്തവർ അവിടെ പാർപ്പുണ്ടായിരുന്നു. അരുന്ധതി ചണ്ഡാല കന്യകയെപ്പോലെ വിപ്ളവത്തിന്റെ ഭിക്ഷുക്കൾക്ക് പണ്ട് തെളിനീർ പകർന്നിരുന്നു. അതിലൊരാളായ പുരുഷോത്തമൻ പണ്ട് അരുന്ധതിക്കും അവളുടെ ഭർത്താവായ മധുസൂദനനും വേണ്ടി ജീവിതം ഉഴിഞ്ഞുവയ്ക്കുകയുണ്ടായി.

അരുന്ധതി അത് മറന്നിട്ടുണ്ടാവില്ല.

അതായിരുന്നു പുരുഷോത്തമന്റെ വിശ്വാസം.

പുരുഷോത്തമൻ ജാലകത്തിനു സമീപം വളരെ കുറച്ച് ചലനങ്ങളുമായി നിന്ന് പുറത്തേക്കു നോക്കി. ചൈതന്യമറ്റ ഒരു ഋതുവാണ് അകത്തും പുറത്തും. ഒരു ബീഡി കത്തിക്കുമ്പോൾ അയാൾ ശ്രദ്ധിച്ചു. ഒരു ജീവസ്സുകേട് പുറത്തെ പച്ചപ്പിനേയും പുഷ്പലതാദികളേയും ബാധിച്ചിരിക്കുന്നു. അന്തിമവും ഭീകരവുമായ വരൾച്ച സന്ധ്യകഴിഞ്ഞുള്ള നിലാവിൽ കറുത്ത പുകപടലങ്ങൾ പടർത്തി. തീ ഭൂമിയുടെ അറ്റത്ത് അണയാത്തവിധം പിടിച്ചിരിക്കുന്നു. വരൾച്ച ജലത്തെയൊട്ടാകെ നിറ്റിനിറ്റി കുടിച്ചു. പണിയാത്ത ഗോപുരങ്ങൾ ചാഞ്ഞുകഴിഞ്ഞു. പുരുഷോത്തമൻ സിദ്ധാർത്ഥനോട് പറഞ്ഞു. ഇനിയെന്തുണ്ട് ബാക്കി? അത്യുഗ്രമായ ഒരു തൃപ്തിയോടെ പുരുഷോത്തമന് മരിക്കണമെന്നു തോന്നി. നൂറു ശതമാനവും ശവമായിത്തീർന്നുകൊണ്ടുള്ള ഒരു മരണം!

എന്നാൽ മരിക്കാനും കൊല്ലാനും വേണ്ടി യാതൊന്നും അവശേഷിച്ചിട്ടില്ലായിരുന്നു. ഒരു തുള്ളി രക്തം ചൊരിയാൻ തക്കവണ്ണം യാതൊന്നുംതന്നെ അവശേഷിച്ചിട്ടില്ല. മനസ്സ് പിളർന്നുപോയ ഈ ഭൂമുഖത്തെ അവസാനത്തെ മനുഷ്യന് എന്തു പറ്റി?

യാതൊന്നും പറ്റിയിട്ടില്ലെന്നാണ് അരുന്ധതി ഓർത്തത്. മണി ഏഴു കഴിഞ്ഞിരുന്നു. രാത്രി കുറച്ചു ചെന്നിരുന്നു. ഒരു നല്ല കാപ്പിയുണ്ടാക്കുവാനായി കുറച്ചു പാൽ കരുതിവയ്ക്കുക മാത്രമേ അവൾക്ക് ഇപ്പോൾ ഓർമ്മിച്ചുചെയ്യേണ്ട ഒരു ജോലിയുള്ളു.

അരുന്ധതി ഒരു അതിഥിയെ ഹൃദയപൂർവ്വം പ്രതീക്ഷിക്കുന്ന കാര്യം അവളുടെ മുഖഭാവം വെളിപ്പെടുത്തി. അതേ രാത്രിയിൽ പുരുഷോത്തമനും സിദ്ധാർത്ഥനും ചേർന്നു സംസാരിച്ചത്; അരുന്ധതിയുടെ പുതിയ വിശേഷങ്ങളെക്കുറിച്ചാണ്. രണ്ടുപേരും പലതും പറഞ്ഞു:

"അരുന്ധതിക്ക് പ്രതീക്ഷിക്കാത്തതെന്തോ സംഭവിച്ചിരിക്കുന്നു"-പുരുഷോത്തമൻ പറഞ്ഞു. സിദ്ധാർത്ഥന്റെ മറുപടി രസകരമായി. വിപ്ളവഗാനത്തിന്റെ ഒരു ഹാസ്യാനുകരണം താനും കുറച്ചുനാളുകളായി കേൾക്കുന്നുവെന്ന് സിദ്ധാർത്ഥനും പറഞ്ഞു. രണ്ടുപേരും കാലഹരണപ്പെട്ട വിപ്ളവപ്പാട്ടുകാരെപ്പോലെ മുഖത്തോടുമുഖം നോക്കിയിരുന്നു. ആരാണ് ഈ ധൂമകേതു? ഏതാണ് ഈ ക്ഷണിക്കപ്പെടാത്ത സ്വരം?

പെട്ടെന്ന് പട്ടണത്തിലെ പുതിയൊരു പണക്കാരന്റെ കാർ അരുന്ധതിയുടെ വീട്ടുപടിക്കൽ വന്നുനിന്നു. അയൽക്കാർ ഒന്നെത്തി നോക്കിയശേഷം ഉള്ളിലേക്കു വലിഞ്ഞു. ജയചന്ദ്രൻ വന്നു. അരുന്ധതി വിചാരിച്ചു. ശരിയാണ്. അങ്ങനെ വീണ്ടും ജയചന്ദ്രൻ വന്നു. അയാൾ വീണ്ടും അരുന്ധതിയുടെ ജീവിതത്തിലേക്കു വന്നതുപോലെ അവളുടെ വീട്ടിലേക്കു വന്നു. അയാൾ ഈ പട്ടണത്തിൽനിന്ന് മറ്റൊരു പട്ടണത്തിലേക്ക് പോവുകയാവും. വഴിക്ക് ഒരു വിശ്രമത്താവളത്തിലെന്നപോലെ അരുന്ധതിയുടെ വീട്ടിൽ അഞ്ചുമിനിട്ട് ചെലവഴിക്കുന്നു. പതുക്കെ കാപ്പി കുടിച്ചശേഷം അവളുടെയും മകന്റെയും വിവരങ്ങൾ ആരാഞ്ഞശേഷം അയാൾ വീണ്ടും യാത്രയാവുന്നു. മുമ്പൊരു ദിവസം ജയചന്ദ്രൻ അവളോടു പറഞ്ഞിരുന്നു; മുമ്പൊരിക്കൽ അവൾ തിരിഞ്ഞു നോക്കാതിരുന്നതുകൊണ്ടാണ് താൻ ഒരു പണക്കാരനായതെന്ന്. സ്വയം ഒരു പണക്കാരനായി അംഗീകരിച്ചതുപോലെയായിരുന്നു, ഈ പ്രസ്താവന.

അപ്പോൾ അരുന്ധതി മുഖം കുനിച്ചു.

അപ്പോൾ അരുന്ധതി തന്നോടുതന്നെയും ചെയ്യുന്ന ഒരു വഞ്ചനപോലെ, അനീതിപോലെ മുഖം കുനിച്ചു. അവളുടെ കുറ്റബോധം ജയചന്ദ്രൻ പകുതി മാത്രമേ ഇഷ്ടപ്പെട്ടുള്ളു. അങ്ങനെ തോന്നേണ്ട കാര്യമില്ലെന്ന് അയാൾക്കറിയാം. ചരിത്രവും പിന്നെ സാഹചര്യങ്ങളും അങ്ങനെ തോന്നിപ്പിക്കുന്നുവെന്നുമാത്രം. "പണ്ട് പ്രേമത്തെക്കാൾ അവൾക്ക് സാഹസികത തോന്നിയത് രാഷ്ട്രീയത്തിലും വിപ്ളവത്തിലുമൊക്കെയായിരുന്നുവല്ലോ" ജയചന്ദ്രൻ ചോദിച്ചു.

ശരിയാണെന്ന മട്ടിൽ അരുന്ധതി തലകുലുക്കുകയും നെടുവീർപ്പിടുകയും ചെയ്തു. എല്ലാം ചേർന്നുള്ള ഒരു തകിടം മറിച്ചിൽ ഭാവിയെക്കുറിച്ചുള്ള ഒരു സ്വപ്നമായി അവളെ രസിപ്പിച്ചു. അന്നുമുതൽക്ക് ദേശാടനക്കിളികൾ ഇവിടെ സ്ഥിരതാമസക്കാരാകും. അന്നുമുതൽക്ക് കണ്ണുനീർ കാണ്മാൻ സുഖവാസസ്ഥലങ്ങളിലെ തടാകതീരത്തേക്ക് പോകേണ്ടിവരും. മറ്റുപലരും കാണ്മാൻ ഭയപ്പെടുന്ന സ്വപ്നങ്ങളുടെ സ്ഫോടക വസ്തുക്കൾ അരുന്ധതി നിർഭയം കൂടെ കൊണ്ടുനടന്നു. ആ, അങ്ങനെയും ഒരു കാലം എന്നുമാത്രമേ സത്യത്തിൽ അവൾ ഓർക്കേണ്ടതുള്ളു.



എന്നാൽ അരുന്ധതി നിശ്ശബ്ദയാകുകയും മുഖം കുനിക്കുകയും അസ്വസ്ഥയാവുകയും ചെയ്തു. അതോടൊപ്പം ക്ഷമായാചനം നടത്തുന്നതുപോലെ ചില പിറുപിറുപ്പുകളും,...

അയാൾ അതിന് അവളെ കുറ്റപ്പെടുത്തിയില്ല. വളരെ മുമ്പു നടന്ന ഒരു കാര്യമാണല്ലോ. അന്ന് അവൾക്കും തനിക്കും ഇടയിൽ പൊതുവായി ഒന്നുമില്ലെന്നറിഞ്ഞപ്പോൾ അയാൾ അവളുടെ മുമ്പിൽ വരാതായി. അങ്ങനെ വർഷങ്ങൾ ഒന്നോ രണ്ടോ അല്ല, പന്ത്രണ്ടു കഴിഞ്ഞു. ഒരു വ്യാഴവട്ടം പെട്ടെന്ന് അല്ലെങ്കിൽ വളരെ പതുക്കെ കഴിഞ്ഞുവെന്നു പറയാം.

അരുന്ധതി, മധുസൂദനൻ, പുരുഷോത്തമൻ, സിദ്ധാർത്ഥൻ, മാത്യൂസ്, ഫസൽ എന്നിവർക്കിടയിൽ അങ്ങനെയാണ് ജയചന്ദ്രൻ പണ്ട് ഒറ്റപ്പെട്ടുപോയതും പുറത്തേക്കു പോയതും. അയാൾ അവരുടെ വിഹാരരംഗമായ പട്ടണം വിട്ട് പുറത്തേക്കും അകലത്തേക്കും പോയി. റെയിൽവേസ്റ്റേഷനിൽ ജയചന്ദ്രനെ യാത്രയയയ്ക്കാൻ ആരും ചെന്നില്ല. ഒരു സന്ധ്യയ്ക്ക് തീവണ്ടിയിലെ തിരക്കിൽ ജയചന്ദ്രൻ കുനിക്കൂടിയിരുന്നു. തീവണ്ടി അയാൾ ഉൾപ്പെട്ട ആൾത്തിരക്കും വഹിച്ച് അകലത്തേക്ക് ഓടിയകന്നു.... അരുന്ധതി, മധുസൂദനൻ, പുരുഷോത്തമൻ, സിദ്ധാർത്ഥൻ, മാത്യൂസ്, ഫസൽ എന്നിവർ വനാന്തരങ്ങളിലേക്കു പോയി. കാട്ടിൽനിന്നായിരുന്നു അവർ സ്വന്തം നാടിനെ വളഞ്ഞത്. അക്കാലത്തെ ന്യൂസ് പേപ്പറുകളിൽ എല്ലാം വിശദമായി എഴുതപ്പെട്ടിരുന്നു. പോലീസുകാരെ ഉള്ളിൽ പൂട്ടിയിട്ട് കത്തിച്ചുകളഞ്ഞ ഒരു വാനിന്റെ ചിത്രം കത്തുന്ന മട്ടിൽത്തന്നെ പേപ്പറുകളിൽ കൊടുത്തിരുന്നു.

ഇപ്പോൾ പട്ടണത്തിന്റെ അതിർത്തിയിൽ അവളുടെ വീട്ടിൽ അരുന്ധതിയുടെ ഭർത്താവില്ല. ആസ്ത്മാരോഗിയായിരുന്ന മധുസൂദനൻ ജയിലിൽ വച്ചുതന്നെ മരിച്ചു. മൃതദേഹം അരുന്ധതി കണ്ടില്ല. ജയിൽ അധികൃതർ അയച്ച സന്ദേശം അവൾക്ക് കിട്ടാതെപോയി. അരുന്ധതി ജയിൽശിക്ഷ കഴിഞ്ഞ് മടങ്ങുമ്പോഴാകട്ടെ, ജയചന്ദ്രൻ കുറച്ചു ധനവും കൊണ്ട് പട്ടണത്തിൽ എത്തിയിരുന്നു. രണ്ടോ മൂന്നോ തവണ കണ്ടപ്പോൾ, കണ്ടില്ലെന്ന് രണ്ടുപേരും നടിച്ചു. ഒരു കിനാവു കാണ്മാനുള്ള സ്വാതന്ത്ര്യംപോലെ അകലത്തെത്തിയപ്പോൾ രണ്ടുപേരും ഒന്നു തിരിഞ്ഞു നോക്കി; പെട്ടെന്ന് തങ്ങളുടെതന്നെ കഴിഞ്ഞ കാലത്തിലേക്കും.

പട്ടണത്തിലെ ഒരു പത്രമാഫീസിൽ എന്നും വൈകിക്കിട്ടുന്ന ശമ്പളത്തോടെ കാലത്ത് ഒമ്പതുമണി മുതൽ വൈകിട്ട് ആറുമണിവരെ അരുന്ധതി ജോലി ചെയ്തുപോന്നു. ഈയിടയ്ക്ക് ജയചന്ദ്രൻ പത്രമാസികയിൽ ഒരു മുതൽമുടക്ക് നടത്തി. അയാൾ പത്രമാഫീസിൽ വച്ചു കണ്ടപ്പോൾ അവൾ ഒരു ചെറിയ പരാജിതയും അയാൾ ഒരു ചെറിയ വിജയിയും ആയിരുന്നു.

"അരുന്ധതി ഇവിടെയോ?"

അതെ എന്ന അർത്ഥത്തിൽ അവൾ പതുക്കെ ചിരിച്ചുകൊണ്ട് തലകുലുക്കി.

പിന്നെ ഒരു ദിവസം അയാൾ അവളുടെ വീട്ടിൽ ചെന്നു. സന്തോഷിക്കണമോ എന്നറിയാതെ അരുന്ധതി നിന്നു. വല്ലതും പറയണമല്ലോ, എന്നുകരുതി എന്തെല്ലാമോ പ

റഞ്ഞു. തിരിച്ചുപോയശേഷം, താൻ ഒരു ശല്യമാകുന്നില്ലല്ലോ എന്നൊരു ക്ഷമാപണംപോലെ അയാൾ



പലപ്രാവശ്യം വന്നു. വന്നുകൊള്ളട്ടെ എന്ന് അരുന്ധതിയും വിചാരിച്ചു.

പിന്നെ, പുരുഷോത്തമൻ, സിദ്ധാർത്ഥൻ, മാത്യൂസ്, ഫസൽ എന്നിവർ അരുന്ധതിയുടെ വീട്ടിൽ ചെന്നു. ഇപ്പോൾ അവർ അവളെ സന്ദർശിച്ചിട്ട് കുറച്ചായി. ജയിലിൽ വച്ചു മരിച്ച അവരുടെ പ്രിയപ്പെട്ട നേതാവിന്റെ ഭാര്യയായിരുന്നു, അരുന്ധതി. അവർക്ക് നിർവ്വചിക്കാനാവാത്ത എന്തിന്റെയോ ഒരു പ്രതിനിധാനം. അന്നത്തേതുപോലെ ഇന്നും. അതിന്റെ ശക്തിയുടെ അളവിൽ യാതൊരു ഏറ്റക്കുറച്ചിലുമില്ല. എന്നാൽ, ഇപ്പോൾ നാലു ചെറുപ്പക്കാരുടെ കണ്ണുകളിൽ രോഷത്തിന്റെയും നിരാശയുടെയും തിളക്കമാണ്.

"ഏടത്തീ"-അവർ ദീനസ്വരത്തിൽ വിളിച്ചു. അവരുടെ ശബ്ദം അരുന്ധതിയെ വളഞ്ഞു. ചുഴലിക്കാറ്റുപോലെ അവളെ ഉലച്ചു.

അവൾ തങ്ങളുടെ മറ്റാരും അല്ലാത്തതുകൊണ്ട് ഈ വിധം ഒരു മൂന്നക്ഷരംകൊണ്ട് അവർ അവളെ സംബോധന ചെയ്തു. കാട്ടിലെ നീലനിറമുള്ള ഇരുട്ടും, പണ്ട് അരുന്ധതി ഏന്തിയ പന്തവും വീണ്ടും അവർക്ക് ഉത്തേജനം നൽകി. അന്ന് ഞരമ്പുകളിൽ ഓടിയിരുന്ന രക്തം വേറെ. ഇന്ന് ഞരമ്പുകളിൽ ഓടുന്ന രക്തം വേറെ!

അരുന്ധതി ധീരയാവാൻ ശ്രമിച്ചില്ല. അന്ന് പൊലീസ് വാനിൽ കത്തിയ തീയിന്റെ അണയാത്ത ഒരു ബാക്കി, അവളുടെ നെഞ്ചിൽ ഉണ്ടായിരുന്നുവെങ്കിൽക്കൂടി, പെട്ടെന്ന് അരുന്ധതി ഒരു സ്ത്രീയായി, വിധവയായി, നിസ്സഹായയായി, ഒരു അനാഥയായി ഭിത്തിയിൽ ശിരസ്സു ചായ്ച്ച് നിന്നു.

"ഏടത്തീ, കേൾക്കുന്നതെല്ലാം നേരാണ് അല്ലേ?"-എല്ലാവർക്കും വേണ്ടി പുരുഷോത്തമൻ ചോദിച്ചു.

"ദയവായി ഇനിയെങ്കിലും എന്നെ തനിച്ചുവിടൂ."-അരുന്ധതി അപേക്ഷിച്ചു.

"നിങ്ങൾ ഞങ്ങളുടെ ആരാണ്? അല്ലെങ്കിൽ ആരായിരുന്നു?"-വീണ്ടും അവർക്കെല്ലാം വേണ്ടി പുരുഷോത്തമൻ ചോദിച്ചുകൊണ്ടിരുന്നു. ഉത്തരങ്ങൾ അവ്യക്തങ്ങളായതുകൊണ്ടാവാം അഥവാ ഉത്തരങ്ങൾ ഈവിധമാകാം. പന്തമേന്തിയ വഴികാട്ടി. അതാവാം അവൾ അവർക്ക് അല്ലെങ്കിൽ എന്തിനോ സ്വാഗതമോതുന്ന മണിനാദം. ഒരുപക്ഷേ, നാളത്തെ യുദ്ധത്തടവുകാരുടെ മുറിവുകളുണക്കുവാൻ ഇന്നേ വീശിത്തുടങ്ങിയ പൊന്നിളംകാറ്റ്. അങ്ങനെ പലതുമാകാം. ഇപ്പോൾ, തങ്ങൾ ഉപേക്ഷിച്ചുപോന്ന കാടുപോലെ അവർ അവളുടെ വഴികളെല്ലാം അടച്ചു. പുരുഷോത്തമനും സിദ്ധാർത്ഥനും മാത്യൂസും ഫസലുമെല്ലാം പലവഴിക്കും വാദിച്ചുനോക്കി.

"ഏടത്തീ, നിങ്ങളുടെ ഭർത്താവ് മരിച്ചിട്ടില്ല. അദ്ദേഹത്തെപ്പോലെയുള്ളവർക്ക് മരണമില്ല. അപ്പോൾ നിങ്ങൾക്ക് വൈധവ്യമെവിടെ? അനാഥത്വമെവിടെ?"

ഉത്തരം പറയാൻ അരുന്ധതി കുറച്ച് സമയമെടുത്തു: "ഞാൻ ഇപ്പോൾ നിങ്ങൾക്ക് ആരുമല്ല. ഒന്നുമല്ല. ആവുന്നകാലത്ത് ഞാൻ നിങ്ങൾക്ക് എന്നാൽ കഴിയുന്ന സഹായം ചെയ്തിട്ടുണ്ട്. എന്റെ ഭർത്താവ് മരിച്ച സ്ഥിതിക്ക് എനിക്കും നിങ്ങൾക്കും തമ്മിൽ ഒന്നുമില്ല."

താൻ ഒരു കടൽത്തിരയാണെങ്കിൽ, അത് ആഞ്ഞടിച്ച് ഉടഞ്ഞുകഴിഞ്ഞുവെന്ന് അരുന്ധതിക്കു തോന്നി. ഇനിയൊന്നുമില്ല, ബാക്കി.

അവൾ അത് പറഞ്ഞു. അരുന്ധതി അകത്തേക്കു പോയി.

ഇനി സംസാരിക്കുന്നതിൽ അർത്ഥമില്ല. ചെറുപ്പക്കാർ നാലുപേരും മടങ്ങിപ്പോന്നു. അവർ പലതും ആലോചിച്ചു. ഒരു വെല്ലുവിളി ഇപ്പോഴും ബാക്കിയാണ്. അരുന്ധതിയോട് അവർക്ക് അപേക്ഷിക്കുവാനും യാചിക്കുവാനുമല്ലേ, കഴിയൂ! എന്നാൽ ജയചന്ദ്രനോട് അങ്ങനെയല്ല. അവർക്ക് അയാളോട് ശാസനാസ്വരത്തിൽ പറയാം. എല്ലാവിധ ഭവിഷ്യത്തുകളുടെയും ഉത്തരവാദിത്വം ആരോപിച്ച്, ഭീഷണിയുടെ സ്വരത്തിൽ സംസാരിക്കാം. കയർക്കാം. ഭർത്സിക്കാം. "അവൻ ഒരു പുതുപ്പണം" എന്നാണ് പുരുഷോത്തമൻ അവജ്ഞയോടെ പറഞ്ഞത്.

"പണം വല്ലതും വേണമോ?"

"ആർക്ക് വേണം നിന്റെ പണം?"

പുരുഷോത്തമൻ ജയചന്ദ്രനോട് കയർത്തു. ജയചന്ദ്രനെ കാണാൻ അയാൾ തനിച്ചാണു ചെന്നത്. അരുന്ധതിയെ കണ്ടതിന്റെ പിറ്റേന്ന്.

"നീ ജയിച്ചു. ശരിതന്നെ."- അങ്ങനെ പ്രശംസാരൂപേണ പലതും പറയാൻവേണ്ടിയാണ് അയാൾ വന്നത്.

അതുകേട്ട് ജയചന്ദ്രന് ചിരിയടക്കുവാൻ കഴിഞ്ഞില്ല. തന്റെ സ്ക്കൂൾ ചങ്ങാതിയും വിരോധിയുമായ പുരുഷോത്തമൻ ആദ്യമായി തന്നെ പുകഴ്ത്തിയതല്ലേ? അതുകൊണ്ട് അയാൾക്ക് നിയന്ത്രണമില്ലാതെ ചിരിക്കേണ്ടിവന്നു.

"പക്ഷേ, ഞങ്ങൾ എന്നന്നേക്കുമായി തോറ്റുപോയി എന്ന് നീ കരുതരുത്."

"ഇല്ല." ജയചന്ദ്രൻ താഴ്മയോടെ പറഞ്ഞു: "അങ്ങനെ ഞാൻ കരുതുന്നില്ല."

"ഹും"-പുരുഷോത്തമൻ പറഞ്ഞു. "ഒരു പുതുപ്പണം."

ജയചന്ദ്രന്റെ മുഖം ഗൗരവം പൂണ്ടു. "സുഹൃത്തേ, പുരുഷൂ, എന്നെ സംബന്ധിച്ചിടത്തോളം അതായിരുന്നു, കൂടുതൽ എളുപ്പം. ഒരു ആഹൂതിക്കും വേണ്ട മനക്കരുത്ത് എനിക്കില്ല. എളുപ്പത്തിൽ എന്തായിത്തീരാമോ അത് ഞാൻ ആയിത്തീർന്നു."

"ഖും"-പെട്ടെന്ന് ഒരു ചോദ്യം ചോദിക്കുവാനായി പുരുഷോത്തമൻ നിവർന്നിരുന്നു. "നിനക്കെന്താടാ ചേടത്തിയുടെ വീട്ടിൽ കാര്യം?"

"ചേടത്തിയോ?"

"കുറേ വർഷങ്ങളായി ഞങ്ങൾ അരുന്ധതിയെ അതാണ് വിളിക്കുന്നത്."

"ഓഹോ."

"എന്താടാ നിനക്ക് അവരുടെ വീട്ടിൽ കാര്യം?"

"ഓ, അതാണോ?" ജയചന്ദ്രൻ പറഞ്ഞു: "അതൊരു സ്വകാര്യമാണ്."

ജയചന്ദ്രൻ ഒരു നിസ്സാരമട്ടിൽ സംസാരിച്ചുവോ? ഏതായാലും പുരുഷോത്തമന് ശുണ്ഠി വന്നു. "സ്വകാര്യത്തിന് അവർ നിന്റെ സ്വകാര്യസ്വത്താണോ?"

"അല്ലേ, അല്ല"-ജയചന്ദ്രൻ പറഞ്ഞു.

"കഴുവേറീ, ഒരു നല്ല കുടുംബത്തിൽനിന്ന് കല്യാ



ണവും കഴിച്ച് നിനക്ക് അടങ്ങിയൊതുങ്ങി ജീവിച്ചുകൂടേ? എന്തിന് നാട്ടുകാരെക്കൊണ്ട് പറയിപ്പിക്കുന്നു?"

"ഞാൻ....?"-ജയചന്ദ്രൻ എന്തോ വിശദമാക്കാൻ ശ്രമിച്ചു.

"നിന്നെ ആ പരിസരത്തിൽ ഇനി കണ്ടുപോകരുത്."

"കണ്ടുപോയാലോ?"

"കണ്ടുപോയാലോ, എന്തോ?"-പുരുഷോത്തമൻ സ്വസ്ഥാനത്തുനിന്ന് എഴുന്നേറ്റു. "കണ്ടുപോയാലോ, എന്ത്! ഞങ്ങൾ തോറ്റിട്ടേയുള്ളു. മരിച്ച് മണ്ണടിഞ്ഞിട്ടില്ല. അക്കാര്യം നല്ലതുപോലെ ഓർത്തോ...."

ജയചന്ദ്രനും എഴുന്നേറ്റു. പുരുഷോത്തമനെ ഗേറ്റുവരെ അനുഗമിക്കുക എന്ന മര്യാദ അയാൾ അനുഷ്ഠിച്ചതായിരുന്നു. ധൈര്യം കൈവിടാതെ അയാൾ പറഞ്ഞു. "നിങ്ങൾക്ക് നശിപ്പിക്കാനേ അറിയൂ. രക്ഷിക്കുവാൻ അറിയില്ല."

പുരുഷോത്തമൻ വീണ്ടും തിരിഞ്ഞുനിന്നു. അയാൾ കണ്ണിമകൾ പലപ്രാവശ്യം അടച്ചുതുറന്നു:

"നീ ആരാണ് അവരെ രക്ഷിക്കുവാൻ?"

അതിനുള്ള മറുപടി ഒരു അധികപ്രസംഗമായി ഗണിക്കപ്പെട്ടാലോ എന്ന കാര്യം ജയചന്ദ്രൻ മറന്നുപോയി. അയാൾ ചിരിച്ചുകൊണ്ട് പറഞ്ഞു: "പുതുപ്പണം."

പുരുഷോത്തമൻ ജയചന്ദ്രന്റെ നേർക്ക് ഇടതുകൈയിന്റെ ചൂണ്ടുവിരൽ നീട്ടി. അയാളുടെ മുഖത്ത് ഗൗരവവും പാരുഷ്യവുമുണ്ടായിരുന്നു.

"നോക്ക് അവർക്കൊരു ചീത്തപ്പേരു വരുന്നത് ഞങ്ങൾ സഹിക്കുകയില്ല. വന്നാൽ വരുത്തിയവന്റെ.... വേണ്ടാ, കൂടുതൽ പറയുന്നില്ല."

പുരുഷോത്തമൻ തിരിഞ്ഞുനോക്കാതെ അതിവേഗം നടന്ന് പടികടന്നുപോയി. ജയചന്ദ്രന് നടുക്കം തോന്നിയില്ല. എന്നാൽ അയാൾ ഒരു ധർമ്മസങ്കടത്തിൽ അകപ്പെട്ടുനിന്നു. പിന്നെ, തന്റെ മുറിയിലേക്കു തിരിച്ചുവന്ന് പല ചാൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അവസാനം വിചാരിച്ചു: വരുന്നതു വരട്ടെ. ഒരു ഭീഷണി കേട്ട് പിന്തിരിഞ്ഞാൽ അരുന്ധതി തന്നെപ്പറ്റി എന്തു കരുതും? ധീരത എന്നുള്ളത് തനിക്കും പറഞ്ഞിട്ടുള്ളതാണെന്ന് ഒരിക്കൽ തെളിയിച്ചുകൊടുക്കണം, ജീവിതത്തിൽ ഒരിക്കലെങ്കിലും. അരുന്ധതിക്കുവേണ്ടി, അവൾക്ക് കാണ്മാനായി. പിന്നെ, തനിക്കുതന്നെയും കാണ്മാനായി....

അങ്ങനെ അയാളുടെ ധീരതയുടെ അളവെടുപ്പിന് സമയമായി. രണ്ടുദിവസം മുമ്പ് പുരുഷോത്തമൻ തന്റെ വസതി സന്ദർശിച്ചത് മനഃപൂർവ്വം മറന്നുകൊണ്ട് ജയചന്ദ്രൻ പട്ടണത്തിന്റെ അതിർത്തിയിലേക്കു പോയി. സെപ്റ്റംബറിലെ ഈ സന്ധ്യയിൽ അയാൾ യാതൊരുവിധ ഭവിഷ്യത്തും കണ്ടില്ല. ഇടക്കാലത്തു വച്ചു കിട്ടിയ ഒരു ശീലംപോലെ അയാൾ അരുന്ധതിയുടെ വീട്ടിൽ വന്നു.

അവളുടെ വീട്ടിലെ പൂന്തോട്ടത്തിൽ നിറസ്സന്ധ്യയുടെ നനവ് പടർന്നുതിളങ്ങി. പൂക്കൾ ശാന്തഗംഭീരമായ ഒരു ഭംഗിയോടെ ഇളംതെന്നലിൽ ആടി. എല്ലാം ഭദ്രവും ജീവസ്സുറ്റതും ആണെന്നതുപോലെ ജയചന്ദ്രൻഅരുന്ധതിയുടെ വീടിന്റെ പൂമുഖത്ത് ഒരു അപൂർവ്വ വിരുന്നുകാരനെപ്പോലെ നിലകൊണ്ടു.

പുരുഷോത്തമൻ തന്റെ വീട്ടിൽ വന്ന കാര്യം അയാൾ അവളോട് പറഞ്ഞിരുന്നു. കൂടുതൽ പറയുവാൻ ഭംഗികേടു ഭയന്ന് അയാൾ മടിച്ചു. എന്നാൽ അവൾ ഊഹിച്ചു. പുരുഷോത്തമൻ, സിദ്ധാർത്ഥൻ, മാത്യൂസ്, ഫസൽ എന്നിവർ അവളേയും സന്ദർശിച്ച കാര്യം അരുന്ധതിയും പറഞ്ഞു. പൂക്കളുടെയും സന്ധ്യാവെളിച്ചത്തിന്റെയും ധവളിമ കണ്ട് രണ്ടുപേർക്കും അതിരറ്റ സമാധാനം തോന്നി. ഇരുട്ടിയപ്പോൾ, ജയചന്ദ്രൻ പോകാൻ ഒരുങ്ങി. അരുന്ധതിയോട് യാത്ര പറഞ്ഞശേഷം അയാൾ പടിവാതിൽ ചാരി, നിരത്തിലേക്ക് ഇറങ്ങിയിരുന്നു. വഴിവെളിച്ചത്തിൽ, നിലാവിൽ, നിഴലുകൾക്ക് അപ്പോൾ ചലനമുണ്ടായി. നാലു നിഴലുകൾ നാലു മനുഷ്യരൂപങ്ങളായി നാലു കോണുകളിൽനിന്ന് അയാളെ വളഞ്ഞു. നാലു മനുഷ്യരൂപങ്ങളേയും അയാൾ ഒന്നൊന്നായി തിരിച്ചറിഞ്ഞു. യഥാക്രമം പുരുഷോത്തമൻ, സിദ്ധാർത്ഥൻ, മാത്യൂസ്, ഫസൽ എന്ന് തിരിച്ചറിഞ്ഞു. അപരിചിതരല്ല. സുപരിചിതർ.... പഴയ കൂട്ടുകാർ....

പുതിയ ശത്രുക്കൾ.... അവരുടെ നടുക്ക് ജയചന്ദ്രൻ ഒറ്റപ്പെട്ടുനിന്നു.

ഇപ്പോൾ ഒരാൾക്കോ കൂടുതൽ പേർക്കോ വേദനിക്കുവാൻ തുടങ്ങി. പൂമുഖത്ത് അരുന്ധതി നില്പുണ്ടായിരുന്നു. നിരത്ത് വിജനമാണ്. നിശ്ശബ്ദത. ക്രൂരത. നിലാവിനും, പൊതുവേ, എല്ലാ വെളിച്ചങ്ങൾക്കും ഒരു മങ്ങൽ വീണു. കണ്ണിമകൾ ഇറുക്കെ പൂട്ടിയതുപോലെ. പെട്ടെന്ന് പുരുഷോത്തമൻ മുമ്പോട്ടുവന്നു. "നീ പറഞ്ഞാൽ കേൾക്കില്ല, അല്ലേ?"-അയാളുടെ വലതുകൈ ജയചന്ദ്രന്റെ മുഖത്തും ശരീരത്തിലും സ്വച്ഛന്ദം വിഹരിച്ചു. ശബ്ദങ്ങൾ... അവ അരുന്ധതിയെ ഗേറ്റിലേക്കും ഗേറ്റുകടന്ന് റോഡിലേക്കും കൊണ്ടുവന്നു. ഒരു രോദനം അവളുടെ മുഖത്ത് ചിറകടിച്ചുനിന്നു. കാരണം, വീണത് ആരാണെന്ന് അവൾ മിക്കവാറും ഊഹിച്ചിരുന്നു. നാലു മനുഷ്യരുടെയും ഒരു മനുഷ്യന്റെയും ഇടയിലേക്ക് അരുന്ധതി പാഞ്ഞുചെന്നു. അവൾ മാറും കൈകളും വിടർത്തിക്കൊണ്ട് തടുക്കാനാഞ്ഞുനിന്നു. ജയചന്ദ്രന്റെ ശരീരത്തിൽ ചുവന്ന വരണമാല്യം പോലെ ചോര പൊടിഞ്ഞിരുന്നു. അരുന്ധതി പറഞ്ഞു: "കൊല്ലുകയാണെങ്കിൽ ഞങ്ങൾ രണ്ടുപേരേയും ഒരുമിച്ചു കൊല്ലൂ. ഒരാൾ മാത്രമല്ലല്ലോ ഉത്തരവാദി."

"ചേടത്തി മാറൂ"-നാലുപേരും ചേർന്നു പറഞ്ഞു. "നിങ്ങളെ രക്ഷിക്കേണ്ടത് എങ്ങനെയെന്ന് ഞങ്ങൾക്കറിയാം."

"നിങ്ങൾ ദയവായി എന്നെ രക്ഷിക്കരുത്"-അരുന്ധതി പറഞ്ഞു: "ഇതാ ഈ കിടക്കുന്ന മനുഷ്യനെയും എന്നെയും എന്റെ കുട്ടിയേയും കൊല്ലൂ."

"ചേടത്തി മാറൂ"-പുരുഷോത്തമൻ പറഞ്ഞു. ഇര അപഹരിക്കപ്പെട്ട കാട്ടുമൃഗങ്ങളുടെ മട്ട് അവർ കാണിച്ചുതുടങ്ങി. അപ്പോൾ അരുന്ധതി എണ്ണയൂറ്റിയ പന്തം കണക്കേ ആളിക്കത്താൻ തുടങ്ങി.

"എന്റെ ഭർത്താവാണത്. നിങ്ങൾക്കു നാലുപേർക്കും ഇതിൽ എന്തു കാര്യം? എന്റെ ഭർത്താവിനു നേരെയുള്ള കൈയേറ്റം ഞാൻ കണ്ടുനിൽക്കില്ല."

"ചേടത്തീ"-നാലുപേരും ചേർന്നുവിളിച്ചു.

"ഇപ്പോൾ അല്ല. ഇനിയങ്ങോട്ട് അല്ല"-വീണുകിടക്കുന്ന ജയചന്ദ്രനുവേണ്ടി തിരിച്ചടിക്കുവാൻ തയ്യാറായിക്കൊണ്ട് അരുന്ധതി നിന്നു. എന്റെ ഭർത്താവിനെ തൊട്ടുപോയാലുണ്ടല്ലോ.... ഞാനതു പൊറുക്കില്ല."

പുരുഷോത്തമൻ, സിദ്ധാർത്ഥൻ, മാത്യൂസ്, ഫസൽ എന്നിവർ അമ്പരന്നു നിന്നു. പെട്ടെന്ന് ആയുധം അവർക്ക് നഷ്ടപ്പെട്ടതുപോലെ നിന്നു. അരുന്ധതി ജയചന്ദ്രന് എഴുന്നേല്ക്കുവാൻ വേണ്ട എല്ലാ കരുത്തും നൽകി." പോവിൻ വീട്ടുപരിസരത്തുനിന്ന്."

പുതിയൊരു ശക്തിയുടെ ഭ്രാന്തിൽ അരുന്ധതി പറഞ്ഞു. അവൾ ജയചന്ദ്രനെ തന്റെ ഇടതുകൈയിൽ ഒതുക്കി. എന്നിട്ട് നാലു പഴയ കൂട്ടുകാരുടെ നേരെയും മാറി മാറി നോക്കി. എല്ലാ കണ്ണുകളും വൈരക്കല്ലുകൾപോലെ തിളങ്ങി. നാലു പുതിയ ശത്രുക്കൾ നാലു പ്രതിമകൾ കണക്കേ നിശ്ചലരായി. നിശ്ശബ്ദത നീളവേ, അവൾ അയാളെ തന്റെ വീടിനുള്ളിലേക്ക് സാവധാനം കൊണ്ടുപോയി.

# ഹരിറാം ഭാട്ടിയായുടെ കോമാളികൾ

അയ്മനം ജോൺ

ഹരിറാം ഭാട്ടിയായുടെ 'വണ്ടർലാൻഡ്' എന്ന വസ്ത്രവ്യാപാരശാലയിൽ കുട്ടികൾക്കുള്ള റെഡിമെയ്ഡ് തുണിത്തരങ്ങൾ വില്ക്കുന്നു. നഗരത്തിലെ പ്രധാന ഷോപ്പിംഗ് ഏരിയായിൽ വണ്ടർലാൻഡ് സ്ഥാപിച്ചിരിക്കുന്ന സ്ഥലം ഹരിറാം ഭാട്ടിയായുടെ പിതാവ് ഗംഗാറാം ഭാട്ടിയാ വിഭജനകാലത്ത് തുച്ഛമായ വിലയ്ക്കു വാങ്ങിയിട്ടിരുന്നതാണ്. അവിടെ ഹരിറാം ഭാട്ടിയാ തന്റെ ചെറുപ്പത്തിൽ 1964-ലെ ഗണപതിയുത്സവകാലത്ത് 'ഭാട്ടിയാ ടെക്സ്റ്റൈൽസ്' എന്ന പേരിൽ ആരംഭിച്ച കട ഭാട്ടിയായുടെ കച്ചവടനിപുണത കാലാകാലങ്ങളിൽ കണ്ടെത്തിയ വിപണനതന്ത്രങ്ങളുടെ വിജയത്താൽ, പലതവണ നവീകരിച്ചാണ് പുതിയ പേരിൽ നഗരത്തിലെ ഏറ്റവും വലിയ ശിശുവസ്ത്രാലയമായി മാറിയത്. ആദ്യകാലത്ത് ജോഗീന്ദർസിംഗ് എന്ന ഒരു വൃദ്ധൻ മാത്രം ഭാട്ടിയായ്ക്കു സഹായിയായി ഉണ്ടായിരുന്ന കടയിൽ ഇന്ന് അൻപതോളം ജോലിക്കാരുണ്ട്. വണ്ടർലാൻഡിൽനിന്നു ലഭിച്ച ലാഭത്തിന്റെ വൻതുകകൾ ഭാട്ടിയാ നഗരത്തിലെ പ്രമുഖ തുണിമില്ലുകളുടെ ഓഹരികളിൽ നിക്ഷേപിച്ചിട്ടുമുണ്ട്. മാത്രമോ? വണ്ടർലാൻഡിന് ഇന്നു തലസ്ഥാനനഗരിയിൽ ഒരു ശാഖയുണ്ട്. ഹരിറാം ഭാട്ടിയായുടെ ഏകപുത്രൻ വിനോദ് ഭാട്ടിയാ നടത്തുന്ന ആ കടയും നാൾക്കുനാൾ വളർന്നുകൊണ്ടിരിക്കുകയാണ്. അവിടെ, പക്ഷേ, തൊഴിലാളികളുടെ എണ്ണം കുറവാണ്. ബില്ലെഴുതുന്നതും സ്റ്റോക്ക് കണക്കുകൾ സൂക്ഷിക്കുന്നതുമെല്ലാം കമ്പ്യൂട്ടറുകളാണ്. വില്പനയുടെ കണക്കുകൾ ഗ്രാഫുകളായി കമ്പ്യൂട്ടറുകൾ വിനോദ് ഭാട്ടിയായ്ക്കു വരച്ചുകൊടുക്കുന്നു. ചിത്രകലയിൽ താത്പര്യമുള്ള വിനോദ് ഭാട്ടിയാ ശിശുവസ്ത്രങ്ങളുടെ മനോഹരമായ പാറ്റേണുകൾ കമ്പ്യൂട്ടറിൽ വരച്ചുണ്ടാക്കുന്നു. അതുപയോഗിച്ചു നിർമ്മിക്കപ്പെട്ട വസ്ത്രങ്ങൾ അതിവേഗം വില്ക്കപ്പെടുന്ന ചരക്കുകളായതോടെ അച്ഛന്റെ കടയുടെ വളർച്ചാവേഗതയെ മറികടന്നാണ് വിനോദ് ഭാട്ടിയായുടെ വ്യാപാരമുയരുന്നത്. രണ്ടു വണ്ടർലാൻഡുകളും തമ്മിൽ കച്ചവടബന്ധങ്ങളൊന്നും നിലനിർത്തിയിരുന്നില്ലെങ്കിലും തന്റെ പാറ്റേണുകളിൽ ഏറ്റവും വില്പനയുള്ള ചിലത് അച്ഛന്റെ കടയിലൂടെയും വില്ക്കുന്നതിനെപ്പറ്റി വിനോദ് ഭാട്ടിയാ പലപ്പോഴും ആലോചിച്ചിരുന്നു. ഏതു കാര്യവും അച്ഛനോടും കമ്പ്യൂട്ടറിനോടും ആലോചിച്ചു മാത്രം ചെയ്യാറുള്ള വിനോദ് ഭാട്ടിയാ ഇതേപ്പറ്റി ഒരിക്കൽ ഹരിറാം ഭാട്ടിയായോടു സംസാരിക്കുകയും ചെയ്തു. എന്നാൽ, നിരാശപ്പെടുത്തുന്നതായിരുന്നു, അച്ഛന്റെ മറുപടി- "നിന്റെ കട തലസ്ഥാനത്താണെന്നോർക്കണം. അവിടെ തുണിത്തരങ്ങളുടെ മേന്മയേക്കാൾ അവയുടെ പകിട്ടും പത്രാസുമാണ് ആളുകൾ നോക്കുന്നത്. ഇതാകട്ടെ, തൊഴിലാളികളുടെ നഗരമാണ്. വിലക്കുറവും ഗുണമേന്മയുമാണ് ഇവിടെ ആളുകൾക്കാവശ്യം. ഇവിടുത്തെ കുട്ടികൾക്കും വലിയ വാലുകളും ചിറകുകളുമുള്ള ഉടുപ്പുകളോടു ഭ്രമം തോന്നാനിടയില്ല." പിന്നീടു വിനോദ് ഭാട്ടിയാ തന്റെ കമ്പ്യൂട്ടറുകൾ പല കോണുകളിൽനിന്നു നോക്കി വരയ്ക്കുന്ന വില്പനയുടെ ഗ്രാഫുകൾ കാട്ടി അച്ഛന്റെ കടയിലും കമ്പ്യൂട്ടറുകൾ സ്ഥാപിക്കുന്നതിനു നിർബന്ധിച്ചുകൊണ്ടിരുന്നു.





ഹരിറാം ഭാട്ടിയായ്ക്ക് കമ്പ്യൂട്ടറുകളുടേയും ആവശ്യം അത്ര ബോധ്യപ്പെട്ടില്ല. കടയുടെ കവാടത്തിനരികിലെ കണ്ണാടിക്കൂട്ടിൽ ദൃഷ്ടികൾ റഡാറുകളെപ്പോലെ വാതിൽക്കലേക്കു തിരിച്ചുവച്ച് ഇരിക്കുന്ന ഭാട്ടിയായുടെ മനസ്സ് ഒരു കമ്പ്യൂട്ടറിന്റെ കൃത്യതയോടെതന്നെ കച്ചവടക്കണക്കുകളുടെ അദൃശ്യഗ്രാഫുകൾ വരച്ചുണ്ടാക്കുന്നു. എൺപതുകളിൽ നഗരത്തിലെ ജനസംഖ്യ പൂർവ്വാധികമായ തോതിൽ വർദ്ധിച്ചു വന്നപ്പോൾ അതിനനുസരിച്ചുള്ള വ്യാപാരവർദ്ധന തന്റെ കടയ്ക്കുണ്ടായില്ലെന്ന് ഭാട്ടിയാ മനസ്സിലാക്കി. പുതുതായിത്തുടങ്ങിയ ഇതര വസ്ത്രാലയങ്ങൾ വണ്ടർലാൻഡിന്റെ വശ്യത കുറച്ചതായും ഭാട്ടിയാ കണ്ടെത്തി. 1989-ലെ ഗണപതിയുത്സവകാലത്ത്, ഒരു വലിയ സ്റ്റോക്ക് ശേഖരണത്തിനുശേഷം, വേണ്ടത്ര പരസ്യപ്പെടുത്തിയ ഒരു റിഡക്ഷൻ വില്പനയോടെ, കടയുടെ ഇരുപത്തിയഞ്ചാം വർഷം ആഘോഷിക്കാൻ ഭാട്ടിയാ തീരുമാനിച്ചു.

അതോടൊപ്പംതന്നെ വണ്ടർലാൻഡിന്റെ ആകർഷണീയത വർദ്ധിപ്പിക്കാൻ ഒരു നൂതനാശയവും ഭാട്ടിയാ കണ്ടെത്തി. കട തുറക്കും മുതൽ അടയ്ക്കുംവരെ, നാലു കോമാളികൾ വാതിൽക്കൽ വഴിപോക്കർക്കു നേരേ തിരിഞ്ഞുനിന്ന് പലയിനം കോമാളിത്തങ്ങൾ കാട്ടി വണ്ടർലാൻഡിലേക്ക് അവരുടെ ശ്രദ്ധയാകർഷിക്കുക. ഇതിലേക്കായി കൗമാരപ്രായക്കാരായ എട്ടു പുതിയ ജോലിക്കാരെ ഭാട്ടിയാ താൽക്കാലികാടിസ്ഥാനത്തിൽ നിയമിച്ചു. കാലത്തും ഉച്ചയ്ക്കും തുടങ്ങുന്ന രണ്ടു ഷിഫ്ടുകളിലായി അവർ വണ്ടർലാൻഡിന്റെ കുഞ്ഞുടുപ്പുകൾകൊണ്ടലങ്കരിച്ച തിണ്ണയിൽനിന്നു കോമാളിക്കളികൾ കാട്ടി വഴിപോക്കരെ വശീകരിക്കാൻ തുടങ്ങി. പരീക്ഷണം വൻ വിജയമായിരുന്നു. ഉത്സവകാലത്തെ ഉത്സാഹത്തോടൊപ്പം കോമാളിത്തങ്ങളോടും ആദായവില്പനയോടുമുള്ള കമ്പംകൂടി ചേർന്നപ്പോൾ നഗരവാസികൾ കുട്ടികൾക്കുള്ള ഉത്സവക്കോടികൾ വാങ്ങാൻ വണ്ടർലാൻഡുതന്നെ തിരഞ്ഞെടുത്തു. പുത്തൻ സ്റ്റോക്കിനു പുറമേ വണ്ടർലാൻഡിലെ പഴഞ്ചരക്കുകളും വിറ്റുപൊയ്ക്കൊണ്ടിരുന്നു. ഉത്സവദിവസം ഭാട്ടിയായുടെ വകയായി ഒരു പടുകൂറ്റൻ ഗണപതിവിഗ്രഹം കടലിലേക്കാനയിക്കപ്പെട്ടത് അസാമാന്യമായ വ്യാപാരവിജയത്തിന്റെ പ്രഖ്യാപനമായി നഗരത്തിലെങ്ങും വ്യാഖ്യാനിക്കപ്പെട്ടു.

കാലക്രമത്തിൽ, വണ്ടർലാൻഡിലെ കോമാളികൾ നഗരത്തിലെ അറിയപ്പെടുന്ന ദൃശ്യങ്ങളിലൊന്നായി. പകലൊരിക്കലും തിരക്കൊഴിയാത്ത നിരത്തിലെ ആൾക്കൂട്ടങ്ങളെ കോമാളികൾ പുത്തൻ പുത്തൻ കോമാളിത്തങ്ങൾ കാട്ടി വണ്ടർലാൻഡിലേക്കു ക്ഷണിച്ചുകൊണ്ടിരുന്നു. കടയിലേക്കു നടന്നടുക്കുന്നവരെ കോമാളികൾ ഹൃദ്യമായ ചേഷ്ടകൾ കാട്ടി സ്വീകരിച്ചാനയിച്ചു. കുട്ടികളെ അവർ കൈപിടിച്ചു വണ്ടർലാൻഡിലേക്കു കയറ്റി. നടത്തുന്ന കച്ചവടത്തിന്റെ തോതനുസരിച്ച് മിഠായികളും ശീതളപാനീയങ്ങളും വിതരണം ചെയ്തു. വാഹനങ്ങളിലെത്തുന്നവർ വാങ്ങുന്ന തുണികൾ കോമാളികൾതന്നെ എടുത്തുകൊണ്ടു പോയി വാഹനങ്ങൾക്കുള്ളിൽ വച്ച്, യാത്രാഭിവാദ്യങ്ങളും കൊടുത്തേ മടങ്ങിയിരുന്നുള്ളൂ.

മാറുന്ന കാലത്തിനും മാറുന്ന സിനിമകൾക്കുമനുസരിച്ച് കോമാളികളുടെ വേഷങ്ങളിലും പെരുമാറ്റങ്ങളിലും മാറ്റങ്ങൾ വരുത്താൻ ഭാട്ടിയാ ശ്രദ്ധിച്ചിരുന്നു. അതിനാൽ ആ നിരത്തിലൂടെ പതിവായി പോയിരുന്നവർക്കും വണ്ടർലാൻഡ് പുതുമയുള്ള കോമാളിത്തങ്ങൾ സമ്മാനിച്ചു പോന്നു. ആൾക്കൂട്ടങ്ങളുടെ കൗതുകം കോമാളികളുടെ കൗമാരമനസ്സിന്റെ ചാപല്യം വർദ്ധിപ്പിച്ചിരുന്നതിനാൽ വിചിത്രങ്ങളായ ആശയങ്ങൾ അവർക്ക് അനായാസം കണ്ടെത്താനും കഴിഞ്ഞിരുന്നു. ഭാട്ടിയായുടെ നിർദ്ദേശമനുസരിച്ച്, സ്ത്രീകളേയും കുട്ടികളേയും കോമാളികൾ പ്രത്യേകം രസിപ്പിച്ചിരുന്നതിനാൽ, വസ്ത്രങ്ങളുടെ ഉപഭോക്തൃ ലോകത്തിലെ ആ പ്രജാപതികൾക്കു വണ്ടർലാൻഡിനോടുള്ള മമത ഏറിയേറി വന്നു. കോമാളികൾക്കു മുൻപും കോമാളികൾക്കു പിൻപും എന്നു വേർതിരിക്കാനാവുംവിധം പ്രകടമായ വർദ്ധന കടയുടെ പ്രശസ്തിയിലും ലാഭത്തിലും ഉണ്ടായി.



തന്റെ വ്യാപാരത്തിൽ അതിശയങ്ങൾ പ്രവർത്തിച്ച 'കോമാളി ഫാക്ടർ' എങ്ങനെ മനസ്സിലെത്തിയെന്ന് ഒരിക്കൽ ഹരിറാം ഭാട്ടിയാ മകനു വിശദീകരിച്ചു കൊടുക്കുകയുണ്ടായി- എണ്ണത്തിൽ കൂടിയതോടെ കടയിലെ തൊഴിലാളികളുടെ പെരുമാറ്റരീതികൾ ഭാട്ടിയായ്ക്ക് അസംതൃപ്തിയുണ്ടാക്കിത്തുടങ്ങിയിരുന്നു. കടയിലെത്തുന്ന ഉപഭോക്താക്കളോട്, പ്രത്യേകിച്ച് കുട്ടികളോട്, താനും ജോഗീന്ദർസിംഗും കാട്ടിയിരുന്ന ആ കലയും കച്ചവടവും കലർന്ന സ്നേഹവായ്പ് വില്പനക്കാരുടെ പുതിയ തലമുറയ്ക്കു പ്രദർശിപ്പിക്കാനാവുന്നില്ലെന്ന് ഭാട്ടിയാ മനസ്സിലാക്കി. പണ്ടു കുട്ടികളായി വണ്ടർലാൻഡിൽ വന്നിരുന്നവർ പില്ക്കാലത്ത് അമ്മമാരായി മാറി, തങ്ങളുടെ കുട്ടികളേയും കൂട്ടി വന്നിരുന്നപ്പോൾ. പണ്ടത്തെ ഓർമ്മകളുടെ ഊഷ്മളതയിൽത്തന്നെ ഉപചാരപൂർവ്വം ശ്രദ്ധിക്കുന്നത് ഭാട്ടിയാ പലപ്പോഴും കണ്ടിട്ടുമുണ്ട്. ഇടയ്ക്കൊക്കെ ഭാട്ടിയാ തന്നെത്താൻ എഴുന്നേറ്റു ചെന്ന് കുഞ്ഞുങ്ങളോടു വാത്സല്യം കാട്ടാനും. അമ്മമാരെ അവരുടെ കളർ സെലക്ഷന്റെ പേരിൽ അഭിനന്ദിക്കാനുമൊക്കെ ശ്രമിച്ചു. പക്ഷേ, തന്റെ തടിച്ചുവീർത്തുപോയ ശരീരത്തിനും ദുർമേദസ്സിലിടുങ്ങിപ്പോയ കണ്ണുകൾക്കും കുട്ടികളെ വശീകരിക്കാനുള്ള പ്രാപ്തിയില്ലെന്നും പുതുതലമുറയിലെ പെണ്ണുങ്ങൾ തന്നെ അവഗണിക്കുന്നുവെന്നും തിരിച്ചറിഞ്ഞ് ഭാട്ടിയാ കണ്ണാടിക്കൂട്ടിലേക്കുതന്നെ മടങ്ങി. ഈ ഘട്ടത്തിൽ കച്ചവടക്കാരന് അവന്റെ മുഖം എത്ര പ്രധാനപ്പെട്ടതാണെന്ന് ഭാട്ടിയാ മനസ്സിലാക്കി. കൗണ്ടറുകൾക്കു പിന്നിലെ അസന്തുഷ്ട മുഖങ്ങൾ സൃഷ്ടിക്കുന്ന വൈരസ്യത്തിനു പ്രതിവിധിയായി സദാ സന്തുഷ്ടമായ കോമാളിമുഖങ്ങൾ ഭാട്ടിയാ സങ്കല്പിച്ചുനോക്കി. കപടമായ ചിരികൾ എളുപ്പം തിരിച്ചറിയുന്ന കുട്ടികൾക്കും ഏതു ചിരിയും സംശയങ്ങളോടെ നോക്കുന്ന നഗരത്തിലെ പെണ്ണുങ്ങൾക്കും കോമാളിമുഖങ്ങളിലെ നിരർത്ഥകമായ ചിരികൾ സ്വീകാര്യമാകുമെന്നു ഭാട്ടിയായ്ക്കു തോന്നി. മുഖംമൂടികൾക്കു പിന്നിൽ സ്വന്തം മുഖങ്ങൾ ഒളിപ്പിക്കാൻ കഴിയുന്നതിനാൽ കോമാളികൾ കൂടുതൽ മാനുഷികവും സ്വാഭാവികവുമായ പെരുമാറ്റത്താൽ ഉപഭോക്താക്കളെ സംപ്രീതരാക്കാതിരിക്കില്ല എന്നും ഭാട്ടിയാ കണക്കുകൂട്ടി. ആദ്യദിവസങ്ങളിൽത്തന്നെ കോമാളികളും കസ്റ്റമേഴ്സും തമ്മിലുള്ള ഇടപെടലുകൾ കണ്ണാടിക്കൂട്ടിലിരുന്നു നിരീക്ഷിച്ച് തന്റെ നിഗമനങ്ങൾ ശരിയാണെന്ന് ഉറപ്പു വരുത്തുകയും ചെയ്തു.

കോമാളികൾ തങ്ങളുടെ യഥാർത്ഥ മുഖങ്ങൾ ജനങ്ങൾക്കു വെളിപ്പെടുത്താതിരിക്കണമെന്ന് ഭാട്ടിയാ പ്രത്യേകം നിഷ്കർഷിച്ചിരുന്നു. ആ മുഖപരിചയം കോമാളിമുഖത്തോടുള്ള താത്പര്യം കുറയ്ക്കുമെന്ന് ഒരു മനഃശാസ്ത്രവും പഠിക്കാതെതന്നെ ഭാട്ടിയാ അനുമാനിച്ചിരുന്നു. അതിനാൽ രാത്രിവണ്ടിയിൽ തന്റെ തോളിൽ തലചായ്ച്ച് തളർന്നുറങ്ങിയ സഹയാത്രികൻ കോമാളികളിലൊരുവനായിരുന്നെന്ന് ഒരു നഗരവാസിയും തിരിച്ചറിഞ്ഞില്ല. മനോരോഗിയായ അച്ഛനു മരുന്നു വാങ്ങാൻ കൂടെക്കൂടെ എത്താറുള്ള ആ ചെറുപ്പക്കാരൻ കോമാളികളിലെ മറ്റൊരുവനാണെന്ന് വണ്ടർലാൻഡിലെ ഒരു പതിവു കസ്റ്റമറായ മനോരോഗ വിദഗ്ദ്ധൻ അറിഞ്ഞിട്ടേയില്ല. അനാഥാലയത്തിൽനിന്നു ചാടിപ്പോയ അന്തേവാസിയെ ആ കോമാളിമുഖങ്ങൾക്കിടയിൽനിന്നു കണ്ടുപിടിക്കാൻ, മിക്കവാറും വണ്ടർലാൻഡിൽ വരാറുള്ള അനാഥാലയത്തിലെ അച്ചനു കഴിഞ്ഞതേയില്ല.

കോമാളികളും തങ്ങൾ ഒരിക്കലും തിരിച്ചറിയപ്പെടാതിരിക്കണേ എന്നാണ് ആഗ്രഹിച്ചത്. വണ്ടർലാൻഡിലെ തുച്ഛമായ വേതനംകൊണ്ട് ഒരു താരത്തിനൊത്ത ജീവിതം അവർക്കു സങ്കല്പിക്കാനാവുമായിരുന്നില്ലല്ലോ. നിറംമങ്ങിയ വേഷങ്ങളിൽ ചോറുപാത്രം പൊതിഞ്ഞ പ്ലാസ്റ്റിക് കൂട് കക്ഷത്തിലിടുക്കി സബർബൻ തീവണ്ടിയിലെ വിയർപ്പുഗന്ധങ്ങൾ ശ്വസിച്ചു നില്ക്കുമ്പോൾ അവർ മറ്റൊരു തൊഴിൽ മാത്രമേ സ്വപ്നം കണ്ടിരുന്നുള്ളൂ. ഇതര നഗരങ്ങളിൽനിന്നെത്തുന്ന തീവണ്ടികളിൽ ദിനംപ്രതി അനേകം തൊഴിൽരഹിതർ വന്നെത്തിക്കൊണ്ടിരുന്ന ആ നഗരത്തിലാവട്ടെ, മെച്ചപ്പെട്ട തൊഴിലുകൾ ആർഭാടമേറിയ സ്വപ്നങ്ങളായി മാറിക്കൊണ്ടുമിരുന്നു.

ശമ്പളം കിട്ടുന്ന ആഴ്ചയറുതികളിൽ പലപ്പോഴും കോമാളികൾ ഒന്നിച്ചു നഗരത്തിലെ ചെലവുകുറഞ്ഞ ഒരു മദ്യശാലയിൽപ്പോയി ഒരാഘോഷദിവസമെന്നപോലെ മദ്യപിച്ചിരുന്നു. തൊഴിലിന്റെ ഭാഗമായ കോമാളികളിലൂടെത്തന്നെ അവർക്കിടയിൽ ദൃഢപ്പെട്ടിരുന്ന സൗഹൃദം, ജീവിതത്തിലെ കോമാളിത്തങ്ങൾ കാട്ടാൻ കിട്ടുന്ന ആ മദ്യപാന വേളകളിലൂടെ ഒരു സാഹോദര്യത്തിലേക്കു വളർന്നുകൊണ്ടിരുന്നു. സ്വകാര്യദുഃഖങ്ങളും ഗാർഹികപ്രശ്നങ്ങളുമെല്ലാം അവർ അന്യോന്യം അറിയിച്ചിരുന്നു. വണ്ടർലാൻഡിലെ തൊഴിലിനോടുള്ള മടുപ്പാകട്ടെ, അവർ തുല്യമായി പങ്കിട്ട ഒരു വികാരമായിരുന്നു. ഒരു മദ്യപാനദിനത്തിൽ അവരിലൊരുവനായ അനിൽ പാണ്ഡേ മദ്യലഹരിയുടെ ഉത്തേജനത്തിൽ, വേണ്ടത്ര വേതനം നല്കാത്ത ഹരിറാം ഭാട്ടിയായോടുള്ള അമർഷത്തിന്റെ ശബ്ദങ്ങളുയർത്തി. ഒരു സംഘഗാനത്തിന്റെ തുടക്കംപോ

ലെയായിരുന്നു, അത്. സ്നേഹിതന്റെ രോഷം അപ്പാടെ ഉൾക്കൊണ്ട മറ്റുള്ളവരും വണ്ടർലാൻഡിൽനിന്ന്, തങ്ങൾ അർഹിക്കുന്ന വേതനവും ജോലിസ്ഥിരതയും ലഭിക്കാത്തതിലുള്ള അമർഷം മുഴുവൻ പുറത്തേക്കെടുത്തു. അങ്ങനെ, മദ്യശാല അടയ്ക്കാറായപ്പോൾ, ഒച്ചയടപ്പോടെ ഇറങ്ങിപ്പോയ കോമാളികൾ ഒരു സംഘടനയായി രൂപാന്തരപ്പെട്ടിരുന്നു.

കുറേ ദിവസങ്ങളിലെ ഗൂഢാലോചനകൾക്കു ശേഷം, അവർ നഗരത്തിലെ ചെറുകിട തൊഴിൽമേഖലയിലെ നേതാക്കൾക്കിടയിൽനിന്നു തങ്ങളെ നയിക്കാൻ ഒരു യുവനേതാവിനെ കണ്ടെത്തി. പല തൊഴിൽസമരങ്ങളും വിജയത്തിലെത്തിച്ചതിന്റെ പേരിൽ നഗരമെങ്ങും അറിയപ്പെട്ടു തുടങ്ങിയിരുന്നു ഹരീഷ് മിശ്ര. ഹരിറാം ഭാട്ടിയായെ ഭയത്തോടെ മാത്രം നോക്കാൻ കഴിഞ്ഞിരുന്ന വണ്ടർലാൻഡിലെ തൊഴിലാളികളെ തന്റെ സമരാഹ്വാനത്തിലെ വിമോചനസ്വപ്നങ്ങളിലേക്ക് ആനയിക്കുവാൻ മിശ്രയ്ക്ക് എളുപ്പം കഴിഞ്ഞു. കോമാളികളുടെ പ്രശ്നം രമ്യമായി പരിഹരിക്കുവാൻ ഭാട്ടിയാ തയ്യാറായില്ലെങ്കിൽ ഒന്നിച്ചുള്ള ഒരു പണിമുടക്കിനു തങ്ങൾ തയ്യാറാണെന്ന് ഓരോ തൊഴിലാളിയും മിശ്രയോടു സമ്മതിച്ചു.

1994-ലെ ഗണപതിയുത്സവത്തിന്റെ നാളുകൾ. പുത്തൻ വസ്ത്രശേഖരങ്ങൾകൊണ്ടു വണ്ടർലാൻഡിലെ ഷെൽഫുകൾ നിറച്ചിട്ട് ഒരെട്ടുകാലി അതിന്റെ വലയിലേക്കു നോക്കിയിരിക്കുമ്പോലെ ഭാട്ടിയാ കണ്ണാടിക്കൂട്ടിലിരുന്ന ദിവസങ്ങളിലൊന്നിൽ ഒരു കൂടിക്കാഴ്ചയ്ക്കു സമയമാവശ്യപ്പെട്ട് ഹരീഷ് മിശ്രയുടെ ഫോൺസന്ദേശമെത്തി. വലയൊന്നനങ്ങുമ്പോൾ ഇളകിയിരിക്കുന്ന എട്ടുകാലിയെപ്പോലെ തന്നെ ഭാട്ടിയാ ആകെയൊന്നുലഞ്ഞു. വണ്ടർലാൻഡിലേക്ക് ഒരു ഭീഷണിയുടെ നിഴൽ വീഴുന്നതു തിരിച്ചറിഞ്ഞ് ഭാട്ടിയായുടെ കാറ് അന്നു പതിവിലും നേരത്തേ വീട്ടിലേക്കു തിരിച്ചു. സന്ധ്യയ്ക്ക് പൂന്തോട്ടത്തിനു നടുവിലെ ഗാർഡൻ ചെയറുകളിലിരുന്ന് തന്റെ വളർത്തുനായയെ മടിയിലിരുത്തി ഓമനിച്ചുകൊണ്ട് ഹരിറാം ഭാട്ടിയാ, ഹരീഷ് മിശ്ര വിശദീകരിച്ച തൊഴിൽപ്രശ്നത്തിനു ചെവികൊടുത്തു. 1989 മുതൽ വണ്ടർലാൻഡിലുണ്ടായ വ്യാപാരവർദ്ധനവിലും ലാഭത്തിലുണ്ടായ കുതിച്ചുകയറ്റത്തിലും കോമാളികളുടെ അദ്ധ്വാനത്തിന്റെ പങ്ക് എത്രയായിരിക്കുമെന്ന് കൃത്യമായ കണക്കുകൾ ഉദ്ധരിച്ച്, നേതാവു പറഞ്ഞുകേൾപ്പിച്ചപ്പോൾ വർഷങ്ങളായി തന്നോടൊപ്പം കണ്ണാടിക്കൂട്ടിലിരിക്കുന്ന വിശ്വസ്തനായ കണക്കെഴുത്തുകാരൻ സ്റ്റീൽപെൻകൊണ്ട് തന്റെ പിന്നിൽ കുത്തിയതായി ഭാട്ടിയായ്ക്കു തോന്നി. അപ്പോഴേക്ക് മിച്ചമൂല്യസിദ്ധാന്തം ലളിതമായി വിശദീകരിച്ച് മിശ്ര മുന്നേറിക്കഴിഞ്ഞിരുന്നു. ഭാട്ടിയായുടെ തലോടലുകളിലെ സ്നേഹം കുറഞ്ഞതറിഞ്ഞ നായ മടിയിൽനിന്നു ചാടിയിറങ്ങി ഓടിപ്പോയി. കോമാളികളെ സ്ഥിരജോലിക്കാരായി അംഗീകരിക്കണമെന്നും കടയുടെ വളർച്ചയ്ക്ക് ആനുപാതികമായ തോതിൽ വേതനവർദ്ധന നല്കണമെന്നുമൊക്കെ വാദിച്ച മിശ്രയുടെ മുഖത്തേക്കു മറ്റൊരു കോമാളിമുഖത്തേക്കെന്നപോലെ നോക്കിയിരിക്കാനേ ഭാട്ടിയയ്ക്കു കഴിഞ്ഞുള്ളൂ. ഒടുവിൽ, തന്റെ തീരുമാനം പിറ്റേന്നു കാലത്ത് അറിയിക്കാമെന്ന വാഗ്ദാനത്തോടെ കൂടിക്കാഴ്ച അവസാനിപ്പിക്കുമ്പോൾ ഹരീഷ് മിശ്ര ആ തീരുമാനമെന്തായിരിക്കുമെന്ന് ഭാട്ടിയായുടെ ചുവപ്പു പടർന്ന മുഖത്തു നോക്കി ഏറെക്കുറെ അനുമാനിച്ചുകഴിഞ്ഞിരുന്നു.

രാത്രി, കോമാളികളുടെ ധിക്കാരമോർത്ത് ഉറക്കം നഷ്ടപ്പെട്ട ഭാട്ടിയാ മിച്ചമൂല്യസിദ്ധാന്തത്തെപ്പറ്റി തിരിഞ്ഞും മറിഞ്ഞും കിടന്ന് ആലോചിച്ചു. കോമാളികൾ തന്റെ സ്വന്തം ഭാവനാസൃഷ്ടികളായതിനാൽ അവരുടെ തൊഴിലിന്റെ മിച്ചമൂല്യം തനിക്കുള്ളതാണെന്നും വണ്ടിവലിക്കുന്ന കാളകൾക്കു വണ്ടിയിൽ കൊണ്ടുപോകുന്ന ചരക്കുകളുടെ വിറ്റുവരവിന്റെ ലാഭവീതം കൊടുക്കണമെന്നു പറയുമ്പോലെയാണല്ലോ നേതാവിന്റെ വാദം എന്നൊക്കെ ഭാട്ടിയാ ചിന്തിച്ചു. തനിക്കു രേഖാമൂലമായ കടപ്പാടുകൾ ഒന്നുമില്ലാത്തതിനാൽ കോമാളികളുടെ ആവശ്യങ്ങൾ ഒന്നുപോലും അംഗീകരിക്കേണ്ട എന്ന തീരുമാനമെടുത്ത ശേഷമേ ഭാട്ടിയായ്ക്ക് ഉറങ്ങാൻ കഴിഞ്ഞുള്ളൂ. പിറ്റേന്നു വൈകിയുണർന്ന ഭാട്ടിയാ, കിടക്കയിൽനിന്നെഴുന്നേല്ക്കാതെതന്നെ ഫോണെടുത്ത് തന്റെ തീരുമാനം മിശ്രയെ അറിയിച്ചു- വേതന്വർദ്ധനവിനെപ്പറ്റി വണ്ടർലാൻഡിന്റെ അടുത്ത വികസനഘട്ടത്തിൽ ആലോചിക്കാമെന്നും മറ്റൊരു തൊഴിലിലും തൽക്കാലം ആളെ ആവശ്യമില്ലാത്തതിനാൽ കോമാളികളെ സ്ഥിരജോലിക്കാരായി നിയമിക്കാൻ നിർവ്വാഹമില്ല എന്നുമായിരുന്നു സന്ദേശം. പണിമുടക്കിനുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കിയിരുന്ന ഹരീഷ് മിശ്ര ഉടൻ തന്നെ കടയുടെ മുന്നിൽ തന്നെ കാത്തുനിന്നിരുന്ന തൊഴിലാളികൾക്കിടയിലെത്തി വണ്ടർലാൻഡിലെ ആദ്യത്തെ തൊഴിൽസമരത്തിനു കാഹളമൂതി.

പതിവുനേരമായ ഒൻപതരമണിക്ക് വണ്ടർലാൻഡിനു മുന്നിൽ ഭാട്ടിയായുടെ കാറെത്തുമ്പോൾ ഉയർത്തിപ്പിടിച്ച പ്ളക്കാർഡുകളുമായി കോമാളികൾ അത്യുച്ചത്തിൽ മുദ്രാവാക്യങ്ങൾ മുഴക്കി. "ഹരിറാം ഭാട്ടിയ നീതിപാലിക്കുക", "തൊഴിലിനൊത്ത വേതനം നല്കുക", "വിവേചനം അവസാനിപ്പിക്കുക" തുടങ്ങിയ മുദ്രാവാക്യങ്ങൾ അവർ മുഷ്ടിചുരുട്ടിയുയർത്തി ആവർത്തിച്ചു. തന്റെ തലച്ചോറിൽ ഒരു തണുത്ത ചുഴലിക്കാറ്റ് വീശിയടിക്കുന്നതായി ഭാട്ടിയായ്ക്കു തോന്നി. സമരനിരയിലെ മുഖങ്ങളോരോന്നും മാറിമാറി നോക്കിയിട്ട് ഭാട്ടിയാ ഡ്രൈവറോടു മടങ്ങാനാവശ്യപ്പെട്ടു. ചെവിക്കുള്ളിൽ മുദ്രാവാക്യങ്ങളുടെ മുഴക്കം നിലച്ചപ്പോൾ ഭാട്ടിയാ ഡ്രൈവറോടു ചോദിച്ചു- "ആ മിശ്രേടെ പിറകിൽ നിന്നോര് ആരൊക്കെയാണെന്ന് നിനക്കറിയുവോ?" "അയ്യോ.... അത് നമ്മുടെ കോമാളികള്തന്നെയല്ലേ മുതലാളീ.....!" ഡ്രൈവർ അതിശയത്തോടെ പറഞ്ഞപ്പോൾ ഭാട്ടിയാ ആശ്ചര്യപ്പെട്ടുപോയി. താൻ കോമാളിവേഷത്തിൽ മാത്രം ശ്രദ്ധിക്കാറുണ്ടായിരുന്ന ആ തൊഴിലാളികളുടെ യഥാർത്ഥ മുഖങ്ങൾ ഏറെക്കാലമായി ഭാട്ടിയാ ശ്രദ്ധയോടെ കണ്ടിരുന്നില്ല. കോമാളികളെ നിയമിച്ച കാലത്തെ മീശ കുരുക്കാത്ത മുഖങ്ങൾതന്നെ താൻ മനസ്സിൽ സൂക്ഷിച്ചു പോരികയായിരുന്നല്ലോ എന്നു ഭാട്ടിയാ ഓർത്തു. എന്തൊക്കെയോ തെറ്റുകൾ തനിക്കും പറ്റിയിട്ടുണ്ടെന്നും, എവിടെയൊക്കെയോ തന്റെ കണക്കുകൂട്ടലുകളും പിഴച്ചിട്ടുണ്ടെന്നും ഭാട്ടിയാ ചിന്തിച്ചു. ആ തിരിച്ചറിവിനോടൊപ്പംതന്നെ വ്യാപാരകാര്യങ്ങളിൽ ഇനി മുതൽ മകനെക്കൂടി ഉൾപ്പെടുത്തേണ്ടതുണ്ടെന്ന തീരുമാനവുമെടുത്താണ് ഭാട്ടിയാ വീട്ടിൽ മടങ്ങിയെത്തിയത്. എത്തിയയുടൻ, നീണ്ടുനീണ്ടുപോയ ഒരു ഫോൺബന്ധത്തിലൂടെ ഭാട്ടിയാ വണ്ടർലാൻഡിലെ കലാപത്തെപ്പറ്റി മകനെ ധരിപ്പിക്കുകയും ചെയ്തു.

നീണ്ടുപോകുന്ന ഏതു സമരവും ഒരു സ്ഥാപനത്തിന്റെമേൽ വളരുന്ന അർബുദമാണെന്നു വിശ്വസിച്ചിരുന്ന വിനോദ് ഭാട്ടിയാ, അച്ഛനോട് ആലോചിക്കാതെതന്നെ, പിറ്റേന്നു പുലർച്ചയ്ക്കു തലസ്ഥാനം വിട്ട് വിമാനത്തിൽ പറന്നു വീട്ടിലെത്തി. ഉറക്കം ശരിയാവാത്തതിന്റെ ആലസ്യത്തോടെ വരാന്തയിലിരുന്ന് നഗരത്തിൽ പ്രചാരമുള്ള പത്രങ്ങളിൽ പണിമുടക്കിന്റെ വാർത്തയുണ്ടോ എന്ന് ആശങ്കയോടെ പരതിക്കൊണ്ടിരിക്കുമ്പോഴാണ് ഹരിറാം ഭാട്ടിയാ മുറ്റത്തു മകന്റെ കാലൊച്ചകൾ കേട്ടത്. ആഹ്ളാദകരമായ ഒരമ്പരപ്പോടെ ഭാട്ടിയാ അകത്തേക്കു നോക്കി ഭാര്യയെ വിളിച്ചു. പൂജാമുറിയിൽനിന്നോടിയെത്തിയ മായാദേവിയും മകനെക്കണ്ട് ഇഷ്ടദൈവങ്ങൾക്കോരോരുത്തർക്കും നന്ദിപറഞ്ഞു.

കുളിയും പ്രാതലും അത്യാവശ്യം ചില കുശലപ്രശ്നങ്ങളും കഴിഞ്ഞ് വിനോദ് ഭാട്ടിയാ അച്ഛനെതിരെയിരുന്ന് വണ്ടർലാൻഡിലെ തൊഴിൽപ്രശ്നത്തിനു താൻ കമ്പ്യൂട്ടറിനോടാലോചിച്ചു രൂപപ്പെടുത്തിയതും വിമാനയാത്രയ്ക്കിടയിൽ അന്തിമരൂപം കൊടുത്തതുമായ പരിഹാര ഫോർമുല വിശദീകരിച്ചു. കോമാളികളുടെ പ്രശ്നം കോമാളികളെത്തന്നെ ഉന്മൂലനം ചെയ്തു പരിഹരിക്കപ്പെടുന്ന ആ ഒത്തുതീർപ്പു വ്യവസ്ഥകൾ നിശ്ശബ്ദനായി കേട്ടിരുന്ന ഹരിറാം ഭാട്ടിയാ ഒടുവിൽ ഒരു വീണ്ടുവിചാരംപോലെ ഇത്രമാത്രം പറഞ്ഞു- "പിരിഞ്ഞുപോകുമ്പോൾ ഞാൻ കൊടുത്ത പണപ്പൊതി വാങ്ങീട്ട് ആ ജോഗീന്ദർസിംഗ് 'ഇത് നിന്റെ വക' എന്നു പറഞ്ഞ് എനിക്കു തന്ന കൊച്ചു നെലവിളക്ക് നിന്റെ അമ്മ ഇപ്പോഴും സൂക്ഷിച്ചുവച്ചിട്ടൊണ്ട്- പൂജാമുറീല്.... അതൊക്കെ ഒരു കാലം!"

വെറുതേ ഒന്നു ചിരിച്ചിട്ട് വിനോദ് ഭാട്ടിയാ ഹരീഷ് മിശ്രയെ ഫോണിലൂടെ ബന്ധപ്പെട്ട് വണ്ടർലാൻഡിലെ തൊഴിൽപ്രശ്നത്തിന്റെ രണ്ടാംവട്ട ചർച്ചയ്ക്കായി ക്ഷണിച്ചു.

പറഞ്ഞൊത്ത സമയത്തുതന്നെ എത്തിയ ഹരീഷ് മിശ്രയെ വിനോദ് ഭാട്ടിയാ ഹൃദ്യമായ ഒരു ചിരിയോടെ, ബലവത്തായ ഒരു ഹസ്തദാനത്തോടെ സ്വീകരിച്ച് മുകളിലത്തെ നിലയിലെ തന്റെ സ്വകാര്യമുറിയിലേക്കു കൊണ്ടുപോയി. നഗരത്തിലെ കാലാവസ്ഥാമാറ്റങ്ങളേയും ട്രാഫിക് തടസ്സങ്ങളേയും മറ്റും പറഞ്ഞു തുടങ്ങിയ അവരുടെ സംഭാഷണങ്ങൾ വിദേശനഗരങ്ങളിലെ ആസൂത്രണത്തിന്റെ മേന്മകളും തൊഴിൽമേഖലയിലെ ആഗോളാവസ്ഥകളും ചർച്ച ചെയ്ത് ഒടുവിൽ വണ്ടർലാൻഡിലെ പ്രശ്നത്തിലെത്തി. അച്ഛനറിയാത്ത പുതിയ തൊഴിൽസംസ്കാരം വണ്ടർലാൻഡിൽ ഞാൻ കൊണ്ടുവരാൻ ഉദ്ദേശിക്കുന്നുവെന്ന തുടക്കത്തോടെ വിനോദ് ഭാട്ടിയാ തന്റെ ഒത്തുതീർപ്പു ഫോർമുല മിശ്രയ്ക്കു മുന്നിൽ അവതരിപ്പിച്ചു-

ഇത്തവണത്തെ ഗണപതിയുത്സവകാലത്തേക്കു ലക്ഷ്യമിട്ടിരിക്കുന്ന വില്പനയുണ്ടായാൽ വണ്ടർലാൻഡിന്റെ അടുത്ത വികസനമായി ഉദ്ദേശിക്കുന്ന സാരി ഷോറും ഉടൻ ആരംഭിക്കാൻ കഴിയും. തൊഴിലാളികളുടെ ആത്മാർത്ഥമായ സഹകരണത്തോടെ മാത്രം സാധിച്ചെടുക്കാവുന്ന ലക്ഷ്യം നേടാൻ മാനേജ്മെന്റ് എല്ലാ പരിശ്രമങ്ങളും നടത്തിയിരിക്കും. സാരി ഷോറൂമിലേക്കു പ്രത്യേക നിയമനം നടത്താതെ, കോമാളികളെ അവിടുത്തെ വില്പനക്കാരായി നിയമിക്കും. അതുവരെ അവർ ഇപ്പോഴത്തെ സേവന വേതന വ്യവസ്ഥകളിൽത്തന്നെ തുടരണം. എന്നാൽ ഉത്സവകാല വില്പന ലക്ഷ്യത്തിലെത്തിച്ചാൽ അവർക്കും മറ്റു തൊഴിലാളികൾക്കൊപ്പം ബോണസ്സ് നല്കപ്പെടുന്നു. സാരീ ഷോറൂം തുറക്കുകയും കോമാളികൾ അവിടുത്തെ തൊഴിലാളികളായി മാറുകയും ചെയ്യുമ്പോൾ വണ്ടർലാൻഡിലേക്കു കോമാളികളായി പുതിയ നിയമനങ്ങൾ ഉണ്ടായിരിക്കില്ല. കടയുടെ ആകർഷണീയത നിലനിർത്താൻ പുതിയ ആശയങ്ങൾ കണ്ടെത്തും.

സ്ഥാപനത്തിന്റെ വ്യാപാര താത്പര്യങ്ങളിൽ തൊഴിലാളികൾക്കുള്ള പങ്ക് അംഗീകരിക്കുന്നതും, കോമാളികളെ സ്ഥിരം തൊഴിലാളികളാക്കി മാറ്റുന്നതും, ലാഭവീതത്തിന് ആനുപാതികമായി ബോണസ്സ് നല്കപ്പെടുന്നതുമായ ഫോർമുലയിൽ താൻ ഉയർത്തിയ ആവശ്യങ്ങളുമായി പൊരുത്തം കണ്ടെത്തിയ ഹരീഷ് മിശ്രയ്ക്ക് വിനോദ് ഭാട്ടിയായുടെ നിർദ്ദേശങ്ങൾ സ്വീകാര്യമായിത്തോന്നി. എങ്കിലും ഒരു നേതാവിന്റെ കൗശലത്തോടെ, താൻ തൊഴിലാളികളോടുകൂടി ആലോചിച്ചു പ്രതികരണം അറിയിക്കാം എന്നു പറഞ്ഞിട്ട് മിശ്ര കൈകൂപ്പി വിടവാങ്ങി വണ്ടർലാൻഡിലേക്കു യാത്രയായി.

ഒരു വലിയ വിജയത്തിന്റെ നിറം കൊടുത്ത് മിശ്ര ഒത്തുതീർപ്പു വ്യവസ്ഥകൾ തൊഴിലാളികളെ അറിയിച്ചു. വില്പനലക്ഷ്യത്തിന്റെ വൻതുക തൊഴിലാളികളെ ആശങ്കപ്പെടുത്തിയെങ്കിലും കോമാളികൾ ജോലിസ്ഥിരതയുടെ പ്രലോഭനത്താൽ തങ്ങൾക്കു മുന്നിലെ അവസാന വെല്ലുവിളി സ്വീകരിക്കാൻ തയ്യാറായതോടെ വ്യവസ്ഥകൾ അംഗീകരിക്കപ്പെട്ടു. ഹരീഷ് മിശ്രയുടെ സന്ദേശമെത്തിയതും വണ്ടർലാൻഡിലേക്കു പുറപ്പെട്ട വിനോദ് ഭാട്ടിയാ ഒത്തുതീർപ്പു വ്യവസ്ഥകൾ ഒപ്പിട്ടു വാങ്ങി, അച്ഛന്റെ ആഗ്രഹപ്രകാരം ജോഗീന്ദർസിംഗ് നല്കിയ നിലവിളക്കു കൊളുത്തി, വണ്ടർലാൻഡ് വീണ്ടും തുറന്നു. താൻ രൂപകല്പന ചെയ്ത കുഞ്ഞുടുപ്പുകളുടെ ഒരു പെട്ടി ഹരീഷ് മിശ്രയ്ക്കു സമ്മാനിച്ചുകൊണ്ട് വിനോദ് ഭാട്ടിയാ ഗണപതിയുത്സവ വില്പനയ്ക്കു തുടക്കവും കുറിച്ചു. തുടർന്ന് ഹരീഷ് മിശ്രയും വിനോദ് ഭാട്ടിയായും കെട്ടിപ്പിടിച്ചു ചിരിച്ചുകൊണ്ടു നില്ക്കവേ, തൊഴിലാളികൾ ചുറ്റും നിന്ന് ആഹ്ളാദത്തോടെ കൈയടിച്ചു.

തങ്ങൾ അതുവരെ കണ്ടിട്ടില്ലായിരുന്ന ശിശുവസ്ത്രങ്ങളുടെ പാറ്റേണുകൾ പ്രദർശിപ്പിക്കപ്പെട്ട വണ്ടർലാൻഡ് ഉത്സവലഹരിയിലായിരുന്ന നഗരവാസികളെ ഭ്രമിപ്പിച്ചുതുടങ്ങി. വിനോദ് ഭാട്ടിയാ ഡിസൈൻ ചെയ്ത പുതിയ വേഷങ്ങളിൽ കോമാളികളും ഏതോ അന്യഗ്രഹജീവികളെപ്പോലെ ജനങ്ങളുടെ കൗതുകങ്ങൾ കവർന്നെടുത്തു. വണ്ടർലാൻഡിലെ വില്പനയുടെ ഗ്രാഫ് താൻ വരച്ച വരയിലൂടെത്തന്നെ ഉയരുന്നതായിക്കണ്ട വിനോദ് ഭാട്ടിയാ ദിവസേന അച്ഛനെ ഫോണിൽ വിളിച്ച് ആഹ്ളാദം പങ്കിട്ടുകൊണ്ടിരുന്നു. പുതിയ കാലത്ത് തൊഴിലാളികളുടെ കുട്ടികളും വാലുകളും ചിറകുകളുമുള്ള ഉടുപ്പുകൾ സ്വപ്നം കണ്ടു തുടങ്ങിയിരിക്കുന്നുവെന്ന് ഹരിറാം ഭാട്ടിയായെ ബോദ്ധ്യപ്പെടുത്തിക്കൊണ്ട് തലസ്ഥാനത്തുനിന്ന് കുഞ്ഞുടുപ്പുകളുടെ പുത്തൻ പുത്തൻ കൺസൈൻമെന്റുകൾ വണ്ടർലാൻഡിലേക്ക് എത്തിക്കൊണ്ടിരുന്നു.



ഗണപതിയുത്സവം കലാശിക്കാറാകവേ, വണ്ടർലാൻഡിലെ വില്പന ലക്ഷ്യസംഖ്യയുടെ 98 ശതമാനമെത്തിയതായിക്കണ്ട വിനോദ് ഭാട്ടിയാ തലസ്ഥാനം ഉപേക്ഷിച്ചുകഴിഞ്ഞിരുന്ന പഴകിയ പാറ്റേണുകളിലെ കുഞ്ഞുടുപ്പുകളുടെ സ്റ്റോക്ക് '50 ശതമാനം റിബേറ്റ്' എന്നതു തിരുത്തി '30 ശതമാനം' എന്നാക്കി, അച്ഛന്റെ കടയിലേക്ക് അയച്ചുകൊടുത്തു. വണ്ടർലാൻഡിന്റെ മുന്നിൽനിന്നു കോമാളികൾ മാജിക്കുകാരുടെ വേഷത്തിൽ നഗരവാസികളെ ഉയർത്തിക്കാട്ടിയ ആ ആദായവില്പനാ സ്റ്റോക്ക് ശേഷിച്ച രണ്ടുദിവസങ്ങൾക്കുള്ളിൽത്തന്നെ വില്പനലക്ഷ്യത്തെ മറികടക്കാൻ വണ്ടർലാൻഡിനെ സഹായിച്ചു.

ഉത്സവത്തിന്റെ സമാപന ദിവസം നഗരം കണ്ട ഏറ്റവും വലിയ ഗണപതിവിഗ്രഹവുമായി വണ്ടർലാൻഡിനു മുന്നിൽനിന്നു പുറപ്പെട്ട ലോറിയിൽ തൊഴിലാളികൾ കൈകൾ കോർത്തുപിടിച്ച് ആഹ്ളാദനൃത്തങ്ങൾ ആടിക്കൊണ്ടിരുന്നു. അവർക്കിടയിൽനിന്ന്, തങ്ങളുടെ കോമാളിവേഷങ്ങൾ ഉപേക്ഷിച്ചു കഴിഞ്ഞിരുന്ന എട്ടു തൊഴിലാളികളെ അവരുടെ പദവിന്യാസങ്ങളുടെ ചടുലതകൊണ്ടു തിരിച്ചറിയാൻ കഴിഞ്ഞിരുന്നു.

ഉത്സവത്തിന്റെ പിറ്റേന്നു മുതൽ കോമാളികൾ ഉന്മൂലനം ചെയ്യപ്പെട്ട വണ്ടർലാൻഡ് പ്രവർത്തിച്ചു തുടങ്ങി. പുതിയ കോമാളികളെ ആവശ്യമുണ്ടോ എന്നന്വേഷിച്ചെത്തിയ തൊഴിൽ-ഏജന്റുമാർ നിരാശയോടെ മടങ്ങി.

എന്നാൽ, അന്നു രാത്രി മെട്രോ ചാനലിലെ ഏറ്റവും ജനപ്രീതി നേടിയ സീരിയലിനിടയ്ക്ക്, അതീവ ഹൃദ്യമായ ഒരു ഗാനത്തിന്റെ ശീലുകൾ അകമ്പടിയാക്കി, അതിരസകരമായ വേഷങ്ങളിട്ട ഒരുസംഘം കോമാളികൾ നിരന്നുനിന്ന് ഉശിരൻ കോമാളിത്തങ്ങൾ കാട്ടുന്ന വണ്ടർലാൻഡിന്റെ പരസ്യചിത്രം നഗരവാസികൾ നിർന്നിമേഷരായി നോക്കിയിരുന്നു. അടുത്ത മാസം തുറക്കപ്പെടുന്ന വണ്ടർലാൻഡിന്റെ സാരി ഷോറൂമിനെപ്പറ്റിയുള്ള അറിയിപ്പോടെയായിരുന്നു ആ പരസ്യം അവസാനിച്ചത്. സാരീ ഷോറൂം തുറക്കുംവരെയുള്ള ദിവസങ്ങളിൽ ദിവസേന അതേസമയത്തു പ്രദർശിപ്പിക്കപ്പെട്ട ആ പരസ്യം വണ്ടർലാൻഡിന്റെ ജനപ്രീതി വർദ്ധിപ്പിച്ചതായി, ഉത്സവശേഷമുള്ള മാന്ദ്യം ബാധിക്കാത്ത വില്പനയുടെ ഗ്രാഫുകൾ തെളിയിച്ചു. കോമാളികളുടെ 'ഹായ് വണ്ടർലാൻഡ്' എന്നു തുടങ്ങുന്ന സംഘഗാനം നഗരത്തിലെ കുട്ടികൾ ഒരു പാഠഭാഗംപോലെ ഉരുവിട്ടു പഠിക്കാനും തുടങ്ങിയിരുന്നു.

നിറപ്പകിട്ടേറിയ ഒരു ചടങ്ങിൽ സുപ്രസിദ്ധയായ ഒരു സിനിമാനടി വണ്ടർലാൻഡ് സാരീ ഷോറൂം ഉദ്ഘാടനം ചെയ്യുമ്പോൾ നടിക്കു പിന്നിൽ നിരന്നു നിന്നിരുന്ന ഷോറൂമിലെ തൊഴിലാളികളായി മാറിയ പഴയ കോമാളികളുടെ മുഖങ്ങൾ ട്യൂബ്‌ലൈറ്റുകളുടെ പ്രകാശധവളിമയിൽ ഹരിറാം ഭാട്ടിയാ ശ്രദ്ധാപൂർവ്വം നോക്കി ഹൃദിസ്ഥമാക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. വിനോദ് ഭാട്ടിയായാകട്ടെ, ഷോറൂമിന്റെ കോണിൽ സ്ഥാപിച്ച കമ്പ്യൂട്ടറിന് അല്പംകൂടി സൗകര്യങ്ങൾ ഒരുക്കുന്നതിനെപ്പറ്റി ചിന്തിച്ചുകൊണ്ടു നില്ക്കുകയായിരുന്നു. 'അച്ഛനെ ഒറ്റിക്കൊടുക്കില്ലാത്ത പുതിയ കണക്കെഴുത്തുകാരൻ' വിനോദ് ഭാട്ടിയാ വിചാരിച്ചു.

സാരി ഷോറൂം തുറന്നതോടെ, വണ്ടർലാൻഡിന്റെ പരസ്യചിത്രം നവീകരിക്കപ്പെട്ടുകൊണ്ടിരുന്നു. സാരികളുടേയും കുട്ടികൾക്കുള്ള വസ്ത്രങ്ങളുടേയും പുതിയ ഡിസൈനുകളും പാറ്റേണുകളുംകൂടി പ്രദർശിപ്പിക്കപ്പെട്ട ആ പരസ്യചിത്രത്തിന്റെ സമയദൈർഘ്യം കൂടുകയും അത് ഒന്നിലധികം തവണ ടെലിക്കാസ്റ്റ് ചെയ്യപ്പെടുകയുമുണ്ടായി.

എന്നാൽ, കാലത്ത്, ഉച്ചയ്ക്ക്, വൈകിട്ട്- അങ്ങനെ മൂന്നുനേരം ആഹാരത്തിനുശേഷം മുടങ്ങാതെ കണ്ടുകൊണ്ടിരുന്നിട്ടും, ആ പരസ്യചിത്രത്തിലെ ലീഡ് റോളിൽ പ്രത്യക്ഷപ്പെടുന്ന രണ്ടു കോമാളികളിൽ ഒരാൾ വിനോദ് ഭാട്ടിയായും മറ്റേയാൾ ഹരീഷ് മിശ്രയുമാണെന്നുള്ളത് അങ്ങനെയിങ്ങനെ ആർക്കും മനസ്സിലായിട്ടില്ല-ഹരിറാം ഭാട്ടിയായ്ക്കുപോലും.

# ആർ ശങ്കറിന്റെ വാദങ്ങൾക്കെതിരെ

എ.പി. ഉദയഭാനു

## ഞാനും എന്റെ ജീവിതവും

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**തി**രഞ്ഞെടുപ്പ് ഓരോന്നു കഴിയുമ്പോഴും തിരുവിതാംകൂറിലേയും തിരുവിതാംകൂർ-കൊച്ചിയിലേയും കേരളത്തിലേയുമെല്ലാം വോട്ടുകൾ വിശകലനം ചെയ്ത് ഞാനെഴുതിയിരുന്നു. ആ കടലാസ്സുകളൊന്നും ഇന്ന് എന്റെ കൈവശമില്ല. ഞാൻ സൂക്ഷിച്ചുവച്ചിട്ടുമില്ല. തിരഞ്ഞെടുപ്പിൽ ജയിക്കുന്ന സ്ഥാനാർത്ഥികളുടെ എണ്ണം വച്ചുകൊണ്ട് ജനപിന്തുണയെപ്പറ്റി നിഗമനങ്ങൾ നടത്തുകയും, അധികാരത്തിലേറുകയും അധികാരത്തിൽനിന്നിറങ്ങുകയും ചെയ്യുന്ന സമ്പ്രദായമാണല്ലോ നിലനില്ക്കുന്നത്. അല്ലാതെയും തിരഞ്ഞെടുപ്പുരീതികളുണ്ടെന്നു നാമറിയണം. ആകെ കിട്ടുന്ന വോ[illegible]കളുടെ അനുപാതമനുസരിച്ച്, ഓരോ [illegible]ക്കും കിട്ടുന്ന സീറ്റുകൾ നിർണ്ണയിക്കുന്ന രീതിയാണ് ഒന്ന്. ഇന്ന് രാജ്യമൊട്ടാകെ ഒരു നിയോജകമണ്ഡലമായി സങ്കല്പിച്ച് വോട്ടെടുത്താൽ ഒന്നാംസ്ഥാനത്തെത്താൻ കഴിയുന്ന ഒരാൾ ഒരു പ്രത്യേക നിയോജകമണ്ഡലത്തിൽ നിന്നാൽ പറ്റേ തോറ്റുവെന്നു വരാം. ഓരോ രാജ്യക്കാരും, ഓരോ ജനവും വിഭിന്നങ്ങളായ രീതിയിലാണ് ജനസമ്മതി കണ്ടുപിടിക്കാനുള്ള സമ്പ്രദായങ്ങൾ ആവിഷ്കരിച്ചു പ്രയോഗിച്ചു പോരുന്നത്. ഇംഗ്ളണ്ടിലും അമേരിക്കയിലും മറ്റുമുള്ള രീതിയാണ് നമ്മുടേത്. നമ്മുടെ 1960-ലെ തിരഞ്ഞെടുപ്പ് ഫെബ്രുവരി ഒന്നാം തീയതിയായിരുന്നു. ആ തിരഞ്ഞെടുപ്പിന്റെ ഫലമായി കേരളത്തിലെ ആദ്യ മന്ത്രിസഭ രൂപീകരിച്ച് ശക്തമായി ഭരിച്ചുപോന്ന കമ്മ്യൂണിസ്റ്റുകൾക്ക് 126 അംഗങ്ങളുള്ള നിയമസഭയിൽ 28 സ്ഥാനങ്ങൾ മാത്രമേ കിട്ടിയുള്ളൂ. കോൺഗ്രസ്സിന് 63-ഉം; നോമിനേഷൻ മുഖേനയുള്ള ഒരു ആംഗ്ലോ ഇന്ത്യൻ സീറ്റും ചേർത്ത് 64 എന്നു കണക്കാക്കാം. പി.എസ്.പിക്ക് 20-ഉം, മുസ്ലിം ലീഗിന് 11-ഉം സീറ്റുകൾ ലഭിക്കുകയുണ്ടായി. ഈ പരിതഃസ്ഥിതിയിൽ എന്താണു ചെയ്യേണ്ടത്? കോൺഗ്രസ്സിനാണ് മന്ത്രിസഭ രൂപീകരിക്കാനുള്ള ജനങ്ങളുടെ നിയോഗമെന്ന് ശ്രീ. ആർ. ശങ്കർ വാദിച്ചു. പട്ടം താണുപിള്ളയെ മുഖ്യമന്ത്രിയാക്കാതെ മുന്നോട്ടു പോകുന്നതു സാദ്ധ്യമാകയില്ലെന്ന് ശ്രീ. പി. വിശ്വംഭരൻ വന്ന് എന്നോടു വാദിച്ചു. ശ്രീ. പി.ടി. ചാക്കോ പട്ടത്തിനെപ്പോയി കണ്ടിരുന്നു. പട്ടം മുഖ്യമന്ത്രിയാകുന്നതിനെ അദ്ദേഹം അനുകൂലിക്കയും ചെയ്തിരുന്നു. പട്ടത്തിനും എൻ.എസ്.എസ്സുകാർക്കും ക്രിസ്ത്യൻ വിഭാഗത്തിനും ശങ്കർ, അഴിമതിക്കാരനും അഹങ്കാരിയും, അസ്വീകാര്യനുമാണെന്നു പറഞ്ഞിരുന്നതായി ഫെബ്രുവരി 4-ാം തീയതിയിലെ എന്റെ ഡയറിയിൽ രേഖപ്പെടുത്തിക്കാണുന്നു. ഏതായാലും കോൺഗ്രസ് പാർട്ടിയുടെ നേതാവിനെ തിരഞ്ഞെടുക്കുന്നത് ഒരു കുഴഞ്ഞ പ്രശ്നംപോലെ തോന്നിയിരുന്നു. ഇവിടെ കോൺഗ്രസ്സ് എന്നൊരു സംഘടനയേ സത്യത്തിൽ ഇല്ലായിരുന്നുവെന്നും, താൻ പ്രസിഡന്റായി വന്നാണ് കോൺഗ്രസ്സ് സംഘടനയെ ബലപ്പെടുത്തിയതും, ജയത്തിലെത്തിച്ചതെന്നും ഡൽഹിയിൽപ്പോയി കോൺഗ്രസ്സ് പാർട്ടിയുടെ സമ്മേളനത്തിൽ ആർ. ശങ്കർ പ്രസംഗിച്ചതായി വാർത്തയുണ്ടായിരുന്നു.

ഒരുകാലത്ത് ശക്തനായ കോൺഗ്രസ്സുകാരനും, കോൺഗ്രസ്സിന്റെ ജനറൽ സെക്രട്ടറിയുമായിരുന്ന ശങ്കർ, പില്ക്കാലത്ത് എസ്.എൻ.ഡി.പി യോഗത്തിലേക്കു പോവുകയും സർ സി.പി. രാമസ്വാമി അയ്യരുടെകൂടെ നിന്ന് കോൺഗ്രസ്സിനെ എതിർക്കുകയും സ്വതന്ത്ര തിരുവിതാംകൂറിനുവേണ്ടി വാദിക്കയുമാണ് ചെയ്തത്. പിന്നീടു കോൺഗ്രസ്സിലേക്ക് അദ്ദേഹം വരികയും ചെയ്തു. ശങ്കർ കോൺഗ്രസ്സിനെ രൂക്ഷരൂക്ഷമായി എതിർക്കുകയും, നശിപ്പിക്കാൻ ശ്രമിക്കയും ചെയ്തിരുന്ന കാലത്ത് കോൺഗ്രസ്സിൽനിന്ന് അതിന്റെ സുഖത്തിലും ദുഃഖത്തിലും ഒരുപോലെ പങ്കാളികളായി പ്രവർത്തിച്ചവർക്ക് ശങ്കറിന്റെ ഈ അവകാശവാദങ്ങൾ തീരെ സന്തോഷകരമായിരുന്നില്ല. അങ്ങനെ, ശങ്കറിനെതിരായി രൂക്ഷമായ ഒരഭിപ്രായം കോൺഗ്രസ്സിൽ വളർന്നുവന്നിരുന്നു. ശങ്കറിനെതിരായി ശ്രീ. ടി.ഒ ബാവയെയോ ദാമോദരമേനോനെയോ നിർത്തി മത്സരിക്കണമെന്നുള്ള ഒരഭിപ്രായവും അന്നുയർന്നു വന്നിരുന്നു. ശങ്കറിനെതിരായി അദ്ദേഹം ഡൽഹിയിൽ നടത്തിയ അവകാശവാദങ്ങളെപ്പറ്റി കോപത്തോടുകൂടി ഞാൻ ദേബർഭായിയോടു സംസാരിച്ചു. ഞാനും മാധവൻനായരും മാധവൻമേനോനും മറ്റും കോൺഗ്രസ്സിനുവേണ്ടി അഹോരാത്രം പ്രവർത്തിച്ചിരുന്നു. അക്കാലത്ത് തിരുക്കൊച്ചിയും കേരളവും സന്ദർശിച്ചിരുന്ന ദേബർഭായിക്ക് അതു നല്ലവണ്ണം അറിയാമായിരുന്നു. ശൂന്യതയിൽനിന്ന്, താനാണ് കോൺഗ്രസ്സിനെ പടുത്തുയർത്തിക്കൊണ്ടുവന്നതെന്നുള്ള ശങ്കറിന്റെ അവകാശവാദത്തെപ്പറ്റി കോപത്തോടുകൂടി ഞാൻ സംസാരിച്ചപ്പോൾ, എന്താണ് ഞാൻ വികാരവിവശനാകുന്നതെന്ന് ദേബർഭായി ചോദിച്ചു. വികാരം വിട്ടുകളഞ്ഞാൽപ്പിന്നെ മനുഷ്യനിൽ എന്താണ് അവശേഷിക്കുന്നതെന്ന് ഞാനങ്ങോട്ടു ചോദിച്ചു. ഏതായാലും അദ്ദേഹവും, സെക്രട്ടറി സാദ്ദിക് ആലിയുംകൂടി നടത്തിയ ആലോചനകളുടെയും തീരുമാനങ്ങളുടെയും ഫലമായി ശ്രീ. ആർ. ശങ്കർ പാർട്ടിനേതാവായി തിരഞ്ഞെടുക്കപ്പെട്ടു. കോൺഗ്രസ്സിനാണ് ഗവൺമെന്റ് രൂപീകരിക്കാനുള്ള നിയോഗം എന്നുള്ള ആർ. ശങ്കറിന്റെ വാദം, മുഖ്യമന്ത്രിയാകാനുള്ള തന്റെ അവകാശം മുൻനിർത്തിയുള്ളതായിരുന്നു. എന്റെ ഓർമ്മ ശരിയാണെങ്കിൽ, കമ്മ്യൂണിസ്റ്റ് പാർട്ടിക്കു കിട്ടിയ വോട്ടുകൾ 1957-ലും 60-ലും വളരെയൊന്നും വ്യത്യസ്തമായിരുന്നില്ല. അറുപതിൽക്കൂടുതലേ ആയിരുന്നുള്ളൂ. കമ്മ്യൂണിസ്റ്റ് പാർട്ടി തോറ്റതും, കമ്മ്യൂണിസ്റ്റ് പാർട്ടിയെ തോല്പിക്കാൻ കഴിഞ്ഞതും, കമ്മ്യൂണിസ്റ്റുകാർക്കെതിരായ മുന്നണി രൂപീകരിക്കാനും വോട്ടുകളെ സംയോജിപ്പിക്കാനും കഴിഞ്ഞതുകൊണ്ടായിരുന്നു. അതുകൊണ്ട് കോൺഗ്രസ്സുകാരെപ്പോലെ തന്നെ പി.എസ്.പിയും ലീഗുമെല്ലാംതന്നെ ഈ വിജയത്തിൽ പങ്കാളികളും അവകാശികളുമായിരുന്നു. അതുകൊണ്ട് താണുപിള്ളസാറിന്റെ നേതൃത്വത്തിൽ മന്ത്രിസഭ രൂപീകരിക്കണമെന്ന പക്ഷമായിരുന്നു എനിക്കും മറ്റു കോൺഗ്രസ്സുകാർക്കും. പനമ്പിള്ളി അതിനോടു യോജിച്ചിരുന്നുവെന്നു തോന്നുന്നില്ല. ഏതായാലും പി.എസ്.പിയിൽനിന്ന് പട്ടം ഉൾപ്പെടെ മൂന്നും, കോൺഗ്രസ്സിൽനിന്ന് എട്ടും ചേർന്ന് ഒരു മന്ത്രിസഭയുണ്ടായി. കോൺഗ്രസ്സിന്റെ കേന്ദ്ര നേതൃത്വത്തിനു മുസ്ലിം ലീഗ് എന്ന പേര് അസ്വാസ്ഥ്യം ജനിപ്പിക്കുന്നതായിരുന്നു. അതുകൊണ്ട് ലീഗിനെ മന്ത്രിസഭയിൽ ഉൾപ്പെടുത്താൻ അവർ സമ്മതിച്ചിരുന്നില്ല. അങ്ങനെ ചെയ്താൽ ഇന്ത്യയുടെ മറ്റു ഭാഗങ്ങളിൽ ഉണ്ടാകാവുന്ന പ്രതികരണങ്ങളെപ്പറ്റി അവർ ഭയന്നിരുന്നു. ലീഗിനെ എങ്ങനെ ഉപേക്ഷിക്കും? അതും പ്രയാസം. അങ്ങനെ വരികയാൽ അസംബ്ളിയിലെ സ്പീക്കർസ്ഥാനത്തേക്ക് സീതിസാഹിബിനെ നിശ്ചയിക്കുകയും മുന്നോട്ടു പോകുകയും ചെയ്തു. എന്നാൽ സീതിസാഹിബ് വളരെനാൾ കഴിയുംമുമ്പു മരണമടഞ്ഞു. പിന്നെന്താണു ചെയ്യുക? സി.എച്ച്. മുഹമ്മദ്കോയ സാഹിബിനെ ലീഗിൽനിന്നു രാജിവയ്പിച്ചു സ്വതന്ത്രനാക്കി, സ്പീക്കറുമാക്കി. എന്റെ പത്രാധിപത്യത്തിൽ നടന്നിരുന്ന ദീനബന്ധു ദിനപത്രത്തിന്റെ നിലപാടിനെ ഒരവസരത്തിൽ സി.എച്ച്. മുഹമ്മദ്കോയ സാഹിബ് അനുമോദിച്ച് എന്നോടു സംസാരിച്ചത് ഓർക്കുന്നു. എന്റെ പത്രം ലീഗിനെതിരായിരുന്നില്ല. കണ്ണൂരിൽപ്പോയി നിന്ന ശങ്കറിനെ ജയിപ്പിച്ചതിൽ അവർക്കു വലിയ പങ്കുണ്ടായിരുന്നു.





പട്ടം താണുപിള്ള മുഖ്യമന്ത്രിയും, ആർ. ശങ്കർ ഉപമുഖ്യമന്ത്രിയുമായുള്ള മന്ത്രിസഭയിൽ, ഉപമുഖ്യമന്ത്രി കഴിഞ്ഞാലുള്ള പദവി കെ.എ. ദാമോദരമേനോനായിരിക്കണമെന്നു നിശ്ചയിച്ചാണ് ദേബർഭായി പോയത്. പി.ടി. ചാക്കോയുടെ മദ്യപാനവും സമനിലവിട്ടുള്ള പെരുമാറ്റവും സംഭാഷണവും നിയന്ത്രിച്ചു നിറുത്തണമെന്ന് ദേബർഭായി എന്നോടു പറഞ്ഞിരുന്നു. എന്നാൽ മന്ത്രിസഭ സത്യപ്രതിജ്ഞ ചെയ്യുന്നതിനുള്ള പട്ടിക, ഗവർണ്ണർക്ക് എത്തിച്ച പി.ടി. ചാക്കോ, ഉപമുഖ്യമന്ത്രി കഴിഞ്ഞാലുള്ള അടുത്ത പദവി തനിക്കായി രേഖപ്പെടുത്തുകയാണു ചെയ്തത്. ദാമോദരമേനോന്റെ സ്ഥാനം ചാക്കോയ്ക്കു പിന്നിലാകുകയും ചെയ്തു. പട്ടം താണുപിള്ളയ്ക്ക് മറ്റു മന്ത്രിമാരുമായി സമരസപ്പെട്ടു പോകുക പ്രയാസമായിരുന്നു. താണുപിള്ളസ്സാറിന് ഉപമുഖ്യമന്ത്രിയുൾപ്പെടെയുള്ള എല്ലാവരെപ്പറ്റിയും അല്പം പുച്ഛംതന്നെയായിരുന്നു. സാറിന്റെ പെരുമാറ്റം മന്ത്രിസഭയിൽ ശരിയായ ശാന്തത പുലർത്തുന്നതിനു മതിയായിരുന്നില്ല. അതിന്റെയൊക്കെഫലമായിട്ടാണ് അല്പകാലങ്ങൾക്കുള്ളിൽ പട്ടത്തിനെ പഞ്ചാബിലെ ഗവർണ്ണറായി 'സ്ഥാനം ഉയർത്തി', ഇവിടത്തെ മുഖ്യമന്ത്രിപദത്തിൽനിന്നു മോചിപ്പിച്ച് അയയ്ക്കുകയുണ്ടായി. തുടർന്ന്, ഉപമുഖ്യമന്ത്രിയായിരുന്ന ശങ്കർ മുഖ്യമന്ത്രിയായി, മന്ത്രിസഭ പുനഃസംഘടിപ്പിക്കപ്പെട്ടു. അധികകാലം കഴിയുന്നതിനുമുൻപ് പി.എസ്.പിയിലെ രണ്ടു മന്ത്രിമാരും മന്ത്രിസഭയോടു യാത്രപറഞ്ഞു പിരിഞ്ഞു. അസ്വസ്ഥമായാണ് മന്ത്രിസഭ മുന്നോട്ടു നീങ്ങിയിരുന്നത്. പി.ടി. ചാക്കോയെയാണ് മന്ത്രിസഭയിലെ കരുത്തനായ മന്ത്രിയെന്നു വച്ചിരുന്നത്. 'ക്രിമിനൽ ലോയർ' എന്ന നിലയിൽ നല്ല പ്രശസ്തിയുണ്ടായിരുന്ന പി.ടി. ചാക്കോയ്ക്ക് ഒരു അത്യാഹിതമുണ്ടായി. അദ്ദേഹം തന്റെ ഡ്രൈവറെ വീട്ടിലേക്കയച്ചിട്ട് താൻതന്നെ സ്റ്റേറ്റ് കാർ ഓടിച്ചുപോയി. ചാക്കോ, നല്ലവണ്ണം ഡ്രൈവിംഗ് പരിചയമുള്ള ആളാണ്. എന്നാലും സ്റ്റേറ്റ് കാറിന്റെ ഡ്രൈവറല്ലാതെ മറ്റൊരാൾ ഓടിക്കുന്നത് നിയമസമ്മതിയുള്ള കാര്യമായിരുന്നില്ല. പി.ടി. ചാക്കോ കാറോടിച്ചുകൊണ്ടു പോകുമ്പോൾ കാറിൽ ഒരു സ്ത്രീയും ഉണ്ടായിരുന്നു. അവരാകട്ടെ, പരക്കെ അറിയപ്പെടുന്ന കോൺഗ്രസ്സ് പ്രവർത്തകയുമായിരുന്നു. പദ്മം എസ്. മേനോൻ. എനിക്കവരെ നന്നായി അറിയാം. പോകുന്നവഴി തൃശൂരിലെ വടക്കുന്നാഥക്ഷേത്രത്തിന്റെ തെക്കുകിഴക്കുഭാഗത്തുകൂടെ കിഴക്കോട്ടു പോകുന്ന റോഡിൽവച്ച് ഒരു കട്ടവണ്ടിയുമായി കൂട്ടിമുട്ടി: കാർ നിർത്താതെ ചാക്കോ പോവുകയുണ്ടായി. 1963 ഡിസംബർ 9-ാം തീയതിയാണ് ഈ സംഭവം. അതിനെസംബന്ധിച്ച് വളരെ പ്രക്ഷോഭകരമായ വാർത്തയായിരുന്നു കേരളകൗമുദിയിൽ പ്രത്യക്ഷപ്പെട്ടത്. മാതൃഭൂമി അതിനെപ്പറ്റി വലിയ ശബ്ദമൊന്നും ഉണ്ടാക്കിയില്ല. അപകടത്തെപ്പറ്റിയുള്ള ദാമോദരമേനോന്റെ പ്രതികരണം ചാക്കോ ക്യാബിനറ്റിൽനിന്നു രാജിവയ്ക്കണം എന്നായിരുന്നു. അപകടം ഉണ്ടായതിനെത്തുടർന്ന് പിറ്റേദിവസം ചാക്കോയ്ക്കുണ്ടായ പരിഭ്രമം 14-ാം തീയതിയായപ്പോഴേക്കും വിട്ടുപോയി. ധീരതയോടെ നടന്നോളൂ എന്നു ചാക്കോയോടു പറഞ്ഞ ശങ്കറിന്റെ നിലപാട് പതുക്കെപ്പതുക്കെ മാറി. അവസാനം പി.



ആർ. ശങ്കർ

ടി. ചാക്കോയ്ക്കു ശങ്കർ മന്ത്രിസഭയിൽനിന്നു രാജിവച്ചു പിരിയേണ്ടി വന്നു. ഇതിനിടയ്ക്ക് പി.ടി. ചാക്കോ, മസ്ക്കറ്റ് ഹോട്ടലിൽനിന്നു ജൂൺ 1-ാം തീയതി എനിക്കു ഫോൺ ചെയ്യുകയും, കെ.സി. എബ്രഹാമിനെതിരായി പി.സി.സി പ്രസിഡന്റ്സ്ഥാനത്തേക്കു മത്സരിക്കാൻ എന്റെ സഹായം ആവശ്യപ്പെടുകയും ചെയ്തു. തിരഞ്ഞെടുപ്പിൽ ജയിക്കും എന്നുറപ്പുണ്ടെങ്കിലേ നില്ക്കാവൂ എന്നു ഞാൻ ഉപദേശിച്ചു. കമ്മിഷനിൽ അംഗമായിക്കഴിഞ്ഞിരുന്ന ഞാൻ സജീവരാഷ്ട്രീയത്തിലൊന്നും ഉൾപ്പെടാൻ തയ്യാറായിരുന്നില്ല. ആ തിരഞ്ഞെടുപ്പിൽ കെ.സി. എബ്രഹാമാണ് തിരഞ്ഞെടുക്കപ്പെട്ടത്.

ചാക്കോ നല്ല ക്രിമിനൽ ലോയറാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹം ഒരു ക്രിമിനൽ കേസിനു മലബാറിൽ കുടിയേറ്റക്കാരുടെ സ്ഥലത്തു പോയിരുന്നു. കുറച്ചുദൂരം നടക്കേണ്ടി വരികയും ഹൃദ്രോഗം വന്ന് പെട്ടെന്നു മരിക്കുകയും ചെയ്തു. 1964 ആഗസ്റ്റ് രണ്ടാം തീയതി ഞാൻ വാഴൂർ പോയി. വളരെ ദൂരം നടന്ന് ശവസംസ്കാരസ്ഥലത്തു പോയെങ്കിലും എനിക്കു ചാക്കോയുടെ മൃതദേഹം കാണാൻ കഴിഞ്ഞില്ല. മന്ത്രി ഗോവിന്ദൻനായരും ഉമ്മർകോയയും എന്നെ കാറിൽക്കയറ്റി കുറേദൂരം കൊണ്ടുവിട്ടു. അവിടെനിന്നും ഞാൻ തിരുവനന്തപുരത്തു പോന്നു. പി.ടി. ചാക്കോയ്ക്ക് അന്ന് എന്റെ പ്രായമേ ഉണ്ടായിരുന്നുള്ളൂ. ഞങ്ങൾ ഒരുമിച്ച് ലോ കോളേജിൽ പഠിച്ചതാണ്. ഒരുമിച്ച് കോൺഗ്രസ്സിൽ ഇണങ്ങിയും പിണങ്ങിയുമെല്ലാം പ്രവർത്തിച്ചിരുന്നതുമാണ്. ഭാരതിയുമൊരുമിച്ച് പി.ടി. ചാക്കോയുടെ കോട്ടയത്തുള്ള വസതിയിൽ ഞങ്ങൾ പോയിട്ടുണ്ട്. ചാക്കോയുടെ ഭാര്യയെപ്പറ്റി എന്റെ ശ്രീമതിക്കു വളരെ നല്ല അഭിപ്രായമായിരുന്നു. ചാക്കോയുടെ കുട്ടികളെ ഞങ്ങൾക്കു വളരെ വാത്സല്യവുമായിരുന്നു. ചാക്കോയുടെ മക്കൾ വിളിച്ചിട്ട് തൃശൂരിലുള്ള അവരുടെ കോളേജിൽപ്പോയി പ്രസംഗിച്ചിട്ടുണ്ട്. ഇപ്പോൾ ആ കുട്ടികളൊക്കെ എത്രയോ വലുതായി. അമ്മമാരും അമ്മൂമ്മമാരുമൊക്കെയായിത്തീർന്നിരിക്കും. കാര്യമെന്തായാലും മന്ത്രിയെന്ന നിലയിൽ വളരെ കഴിവും നിഷ്പക്ഷതയും ചാക്കോ കാണിച്ചിരുന്നു. ചാക്കോ ജീവിച്ചിരുന്നെങ്കിൽ, ചാക്കോയുടെ മരണത്തെത്തുടർന്നുണ്ടായതുപോലെ, കോൺഗ്രസ്സിനോടു മത്സരിക്കുന്നതിനായി, കേരള കോൺഗ്രസ്സ് പോലുള്ള സംഘടന ഉണ്ടാകുമായിരുന്നില്ലായെന്നാണ് എന്റെ വിശ്വാസം. എത്രയൊക്കെയായാലും കോൺഗ്രസ്സ് വിട്ടുപോകാൻ ചാക്കോയുടെ മനസ്സ് അനുവദിക്കുമായിരുന്നില്ല. ചാക്കോയുടെ മരണവാർത്ത എന്ന ദുരന്തം 1964 ആഗസ്റ്റ് 1-ാം തീയതി റേഡിയോവിൽക്കൂടിയാണ് ഞാൻ അറിയുന്നത്.

1963 ഡിസംബർ 14-ാം തീയതി ഞാൻ കെ.പി. മാധവൻനായരെ കാണാൻ പോകുമ്പോൾ, തലേദിവസം ഉണ്ടായിരുന്ന പരിഭ്രമം അന്നു ചാക്കോയിൽ കാണാനില്ലായെന്നാണ് അദ്ദേഹം പറഞ്ഞത്. എന്നാൽ ഞാൻ 13-ാം തീയതി ശ്രീ. കെ.എ. ദാമോദരമേനോനെ കാണുമ്പോൾ ചാക്കോ ക്യാബിനറ്റിൽനിന്നു പോകണമെന്ന അഭിപ്രായമാണ് ദാമോദരമേനോൻ പ്രകടിപ്പിച്ചത്. ഒരുകാലത്ത് ചാക്കോയുടെ അനുയായികളെ ഭയന്നാണ് ലീലാദാമോദരമേനോൻ അസംബ്ളിയിൽ പൊയ്ക്കൊണ്ടിരുന്നത്. പദ്മത്തിന്റെ സംഭവത്തിനുശേഷം ഏറെ ദിവസത്തേക്ക് ചാക്കോയ്ക്കു പിടിച്ചുനില്ക്കുവാൻ കഴിഞ്ഞുവെന്നു തോന്നുന്നില്ല. ഏതാനും ദിവസം മുൻപ് ആരുടെ അനുയായികളെ ഭയന്നായിരുന്നുവോ ശ്രീമതിയും ശ്രീയും ദാമോദരമേനോന്മാർ അസംബ്ളിയിൽ പൊയ്ക്കൊണ്ടിരുന്നത്, ആ ചാക്കോതന്നെ കോട്ടയം ടി.ബിയിൽച്ചെന്ന് ദാമോദരമേനോനെക്കണ്ട് തന്റെ ദുഃഖങ്ങൾ പറയുകയുണ്ടായി-ഇത് ഒരു വിധിവൈപരീത്യമായിരുന്നുവെന്ന് ദാമോദരമേനോൻതന്നെ എന്നോടു പറഞ്ഞിട്ടുണ്ട്. ഒരു സ്ത്രീയോടു ചേർത്ത്, സഹപ്രവർത്തകയാണെങ്കിലും, തന്റെ പേരുവന്നുവെന്നുള്ളത് ചാക്കോയ്ക്കു വളരെ വിമ്മിട്ടമുണ്ടാക്കിയിരുന്നു. ചാക്കോ ഒരു വിടനായിരുന്നില്ല. പദ്മം മാന്യയായ ഒരു കോൺഗ്രസ്സുകാരിയായിരുന്നു. തന്റെ വീട്ടിൽ രാജ്ഞിപദവിയാണ് ശ്രീമതി ചാക്കോയ്ക്ക് അദ്ദേഹം നല്കിയിരുന്നത്. തനിക്കു വീട്ടിൽ പോകുന്നതിനുള്ള വിമ്മിട്ടവും ദുഃഖവുമായിരുന്നു ദാമോദരമേനോനോടു പറഞ്ഞിരുന്നത്. അചിരേണ മുഖ്യമന്ത്രി ശങ്കർക്കും, മന്ത്രിസഭയിലെ മറ്റംഗങ്ങൾക്കും പി.ടി. ചാക്കോ രാജിവയ്ക്കണമെന്നുള്ള അഭിപ്രായം വരികയും, ആ അഭിപ്രായത്തെത്തുടർന്ന് പി.ടി. ചാക്കോ മന്ത്രിസഭയിൽനിന്നു രാജിവയ്ക്കുകയും ചെയ്തു. അതിനുശേഷം ശ്രീ. തൊമ്മനെയാണ് ശങ്കർ മന്ത്രിയായി എടുത്തത്. ചാക്കോയുടെ രാജിയും തൊമ്മന്റെ മന്ത്രിസ്ഥാനാരോഹണവും കോൺഗ്രസ്സിലെ ഒരു വിഭാഗത്തെ അസ്വസ്ഥരാക്കിയിരുന്നു.

(തുടരും)



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



"ആത്മകഥകൾ വായിക്കാൻ എനിക്കിഷ്ടമാണ്. സങ്കീർണമായ സാങ്കേതികതകൾ അവയ്ക്കില്ല. ലളിതമായ സാഹിത്യരൂപമാണ് ആത്മകഥ. ആത്മകഥാകാരൻ സ്വജീവിതത്തിലെ പരസഹസ്രം അനുഭവങ്ങളിൽ നിന്നു ചിലതുമാത്രം തിരഞ്ഞെടുത്തു വായനക്കാർക്കു സമർപ്പിക്കുന്നു. ഈ തിരഞ്ഞെടുപ്പുതന്നെ ആത്മകഥാകാരന്റെ വ്യക്തിത്വത്തെ വെളിപ്പെടുത്തുകയും ചെയ്യുന്നു." ശ്രീ.എൻ.പി.മുഹമ്മദ് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ "ആത്മകഥകൾ നല്കുന്ന ഉൾവെളിച്ചം" എന്ന ലേഖനത്തിന്റെ ആരംഭം ഇങ്ങനെയാണ്. ആത്മകഥകളുടെ വാസ്തവികാംശത്തെ അല്ലെങ്കിൽ സത്യാത്മകതയെ ഊന്നിയുള്ള ഈ പ്രസ്താവം അത്രകണ്ടു ശരിയാണോ? ആലോചിക്കേണ്ടിയിരിക്കുന്നു. ജീവിതമെന്നതു സംഘട്ടനങ്ങൾ നിറഞ്ഞതാണ്. ആ സംഘട്ടനത്തിൽ പെടുന്ന വ്യക്തി ഒന്നുകിൽ വിജയം വരിക്കുന്നു അല്ലെങ്കിൽ പരാജയപ്പെടുന്നു. വിജയം പ്രാപിക്കുമ്പോൾ അയാളുടെ ആത്മാംശത്തിന് അതുവരെയില്ലാതിരുന്ന ശക്തിയുണ്ടാകുന്നു. പരാജയപ്പെടുമ്പോൾ ആത്മാംശത്തിനു ദൗർബല്യമുണ്ടാകുന്നു. ഈ വിജയത്തെയോ പരാജയത്തെയോ ആത്മകഥയായി ആവിഷ്കരിക്കുമ്പോൾ യഥാർത്ഥമായ ആത്മാംശം പ്രത്യക്ഷമാവുകയില്ല. വിജയത്തെയാണ് പ്രതിപാദിക്കുന്നതെങ്കിൽ അതിരുകടന്ന ഉത്സാഹത്തോടെയാവും അതനുഷ്ഠിക്കപ്പെടുക. തോല്‌വിയാണ് ചിത്രീകരിക്കപ്പെടുന്നതെങ്കിൽ നിരാശതയാവും ശൈലിയിലൂടെ പ്രത്യക്ഷമാവുക. രണ്ടായാലും ആത്മകഥ യാഥാതഥ്യത്തിന്റെ സന്തതിയല്ല. ഭാവനയ്ക്കാവും അതിപ്രസരം. ലോകസാഹിത്യത്തിലെ ചോല്ക്കൊണ്ട ആത്മകഥകളെല്ലാം ഇങ്ങനെ ഫിക്ഷനായി മാറുന്നു. കാസാൻദ്സാക്കീസിന്റെ 'റിപോർട് റ്റു ഗ്രെക്കോ' എന്ന കൃതി അതിസുന്ദരമാണ്. ആത്മകഥയായി അതിനെ ചിലർ കാണുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ അതു ഫിക്ഷൻ തന്നെയാണ്. ഭാവനയ്ക്കു പ്രാധാന്യം നല്കിയ നോവലാണ് 'റിപോർട് റ്റു ഗ്രക്കോ.' രചയിതാവ് ഒരു ചെറുപ്പക്കാരിയെ വിളിച്ചുകൊണ്ടു കുന്നിന്റെ മുകളിലുള്ള പള്ളിയിൽ കയറിപ്പോകുന്നതിന്റെയും രാത്രിയാകെ അവിടെ കഴിച്ചുകൂട്ടി ആ വിശുദ്ധദേവാലയത്തെ മലീമസമാക്കുന്നതിന്റെയും വർണ്ണന നോക്കുക. (ഓർമ്മയിൽ നിന്നു കുറിക്കുന്നത്) കഥാപാത്രങ്ങളിലൂടെയുള്ള ക്രിയാംശത്തിന്റെ വികസനമാണ് അതിൽ കാണുന്നത്. അടിസ്ഥാനപരമായ ഒരാശയത്തെ കഥയായി രൂപാന്തരപ്പെടുത്തുകയാണ് കാസാൻദ്സാക്കീസ്. ഇതുതന്നെയാണ് സ്വീഡിഷ് ഡോക്ടറും എഴുത്തുകാരനുമായ ആക്സൽ മൻതേയുടെ (Axel Munthe 1857-1949) സാൻ മീകേലിയുടെ കഥ (The Story of San Michele) എന്ന കൃതിയിലും കാണുന്നത്. ആത്മകഥാപരമായ സത്യം എന്നതില്ല; ഭാവനയുടെ സത്യം മാത്രമേയുള്ളു. കഥാകാരനും നോവലിസ്റ്റുമായ എൻ.പി.മുഹമ്മദ് വെറുതെയല്ല ആത്മകഥകളുടെ പാരായണത്തിൽ അഭിനിവേശം കാണിക്കുന്നത്.

ജീവിതമെന്നതു സംഘട്ടനങ്ങൾ നിറഞ്ഞതാണ്. ആ സംഘട്ടനത്തിൽ പെടുന്ന വ്യക്തി ഒന്നുകിൽ വിജയം വരിക്കുന്നു അല്ലെങ്കിൽ പരാജയപ്പെടുന്നു. വിജയം പ്രാപിക്കുമ്പോൾ അയാളുടെ ആത്മാംശത്തിന് അതുവരെയില്ലാതിരുന്ന ശക്തിയുണ്ടാകുന്നു. പരാജയപ്പെടുമ്പോൾ ആത്മാംശത്തിനു ദൗർബല്യമുണ്ടാകുന്നു. ഈ വിജയത്തെയോ പരാജയത്തെയോ ആത്മകഥയായി ആവിഷ്കരിക്കുമ്പോൾ യഥാർത്ഥമായ ആത്മാംശം പ്രത്യക്ഷമാവുകയില്ല.

2. സ്റ്റൈൻബക്കിന്റെ (John Steinbeck 1902-1968. അമേരിക്കൻ നോവലിസ്റ്റ്)The Snake എന്ന ചെറുകഥ അന്യാദൃശമാണ്. ഫിലിപ്പ്സ് എന്ന ശാസ്ത്രജ്ഞൻ വിഷപ്പാമ്പുകളെ വളർത്തുന്നു. (rattle snakes) അവയ്ക്ക് ആഹാരമായി എലികളെയും. പൊക്കംകൂടിയ കൃശഗാത്രിയായ ഒരു ചെറുപ്പക്കാരി അവിടെ വന്നുകയറുന്നു. കറുത്ത വസ്ത്രങ്ങളാണ് അവൾ ധരിച്ചിരിക്കുന്നത്. നീണ്ട കറുത്ത തലമുടി അവളുടെ സവിശേഷത. സ്ത്രീകളെ പേടിക്കുന്ന ശാസ്ത്രജ്ഞൻ അവളെ പറഞ്ഞയയ്ക്കാൻ ശ്രമിച്ചെങ്കിലും സ്ത്രൈണമായ ആകർഷകത്വത്തിനായിരുന്നു വിജയം. അവൾ ഒരാൺ പാമ്പിനെ വിലയ്ക്കു വാങ്ങിക്കുന്നു. അതിനെ കൂടെ കൊണ്ടുപോകാനല്ല. എന്നും അവിടെ വന്ന് അതിനെ കാണാൻ മാത്രം. പിന്നീട് അവൾ ഒരെലിയെ വിലയ്ക്കു വാങ്ങിക്കുന്നു. പാമ്പിൻകൂട്ടിൽ അതിനെ ഇടാൻ ശാസ്ത്രജ്ഞനോട് അപേക്ഷിക്കുന്നു. അയാൾ ആ അഭ്യർത്ഥനയെ മാനിച്ച് എലിയെ പാമ്പിൻകൂട്ടിലേക്ക് ഇടുന്നു. പാമ്പ് പതുക്കെ നീങ്ങുന്നു. നാക്കു പുറത്തേക്കിടുകയും അകത്തേക്കു വലിക്കുകയും ചെയ്യുന്നു. പാമ്പിന്റെ ആക്രമണം മിന്നൽവേഗത്തിൽ. തോളെല്ലുകൾക്കിടയിലായിരുന്നു പാമ്പ് വിഷപ്പല്ല് താഴ്ത്തിയത്. അത് ഹൃദയം വരെ ചെന്നിരിക്കും. എലി ഒന്നു മുകളിലേക്കു ചാടി താഴെ വീഴുന്നു. യുവതി നിദ്രയിലെന്നപോലെ അയഞ്ഞു. "അവനത് തിന്നുന്നത് എനിക്കു കാണണം"മെന്നു യുവതി. പാമ്പ് എലിയുടെ





അടുത്തുവന്നു തലതൊട്ടു വിഴുങ്ങുന്നു. ഒടുവിൽ എലിയുടെ ചുവന്ന വാലിന്റെ അറ്റം മാത്രമേ കാണാറാവുന്നുള്ളു. വാലും ഉടനെ അപ്രത്യക്ഷമാവുന്നു. പാമ്പ് തിരിച്ചിഴഞ്ഞ് 8 എന്ന അക്കത്തിന്റെ മട്ടിൽ കിടക്കുന്നു. "അവൻ ഉറങ്ങുകയാണ്. ഇനി ഞാൻ പോകുന്നു" എന്നറിയിച്ചിട്ട് അവൾ പോകുന്നു. പിന്നെയും വന്ന് പാമ്പിന് എലിയെ ആഹാരമായി നല്കുമെന്നു പറഞ്ഞിട്ടാണ് അവൾ പോയതെങ്കിലും ശാസ്ത്രജ്ഞൻ അവളെ അതിനുശേഷം കണ്ടതേയില്ല. ഫ്രായിറ്റിന്റെ മനഃശാസ്ത്ര സിദ്ധാന്തമനുസരിച്ച് പാമ്പ് പുരുഷ ജനനേന്ദ്രിയത്തിന്റെ സിംബലാണ്. അത് എലിയെ വിഴുങ്ങുന്നത് ലൈംഗികവേഴ്ചയായിക്കണ്ട് യുവതി രതിമൂർച്ഛയിൽ എത്തുന്നതാണ് ഇക്കഥയുടെ കാതലായ അംശം. എന്നാൽ സ്റ്റൈൻബക്കിനോട് ഇക്കഥയുടെ അർത്ഥമെന്ത് എന്ന് ആളുകൾ ചോദിക്കുമ്പോഴെല്ലാം കവി റോബർട് ഫ്രോസ്റ്റിന്റെ ഉത്തരമാണ് നല്കിയതെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ പറയുന്നു. ഉത്തരമിങ്ങനെ:- It meant just what it said-അത് എന്തു പറഞ്ഞുവോ അതുതന്നെയാണ് അതിന്റെ അർത്ഥം. ഫ്രായിറ്റിന്റെ സിദ്ധാന്തത്തെ അവലംബിച്ച് കഥയെ വ്യാഖ്യാനിക്കുന്നത് ശരിയല്ലെന്ന് സ്റ്റൈൻബക്കിന് തോന്നിയിരിക്കാം. ആ തോന്നൽ അത്രകണ്ടു ശരിയല്ല. കഥാകാരൻ കാണാത്ത ഡൈമൻഷൻ നിരൂപകൻ കാണും. അതു ശരിയല്ല എന്നു കഥാകാരൻ അഭിപ്രായപ്പെട്ടാലും നിരൂപകൻ അദ്ദേഹത്തോടു യോജിക്കണമെന്നില്ല.

3. അമേരിക്കൻ എഴുത്തുകാരൻ ഹെൻട്രി മില്ലറെ (Henry Miller 1891-1980 അശ്ലീലമെഴുത്തുകാരൻ എന്നാണ് ആളുകൾ വിശേഷിപ്പിക്കാറ്. അദ്ദേഹത്തിന്റെ Tropic of Cancer, Sexus, Plexus, Nexus ഈ നോവലുകൾ വായിച്ചാൽ ആ വിശേഷണം തികച്ചും നിരാസ്പദമാണെന്നു നമ്മൾ പറയുകയില്ല. എങ്കിലും ഉദാത്തങ്ങളായ പല ചെറുകഥകളും "The Colossus of Maroussi" എന്നൊരു യാത്രാവിവരണവും അദ്ദേഹം എഴുതിയിട്ടുണ്ട്. യാത്രാവിവരണം ഉദാത്തമാണെന്നു മാത്രമല്ല പറയേണ്ടത്. അത് ലോകസാഹിത്യത്തിലെ ഒരു മാസ്റ്റർപീസാണ് എന്നുകൂടി സമ്മതിക്കണം.

മില്ലറുടെ "The Alchoholic Veteran" എന്ന ചെറുകഥ സുശക്തവും മനോഹരവുമാണ്. രണ്ടു കലാകാരന്മാർ റോഡിലൂടെ പോകുമ്പോൾ ഒരതി-മദ്യപൻ അവരോടു ചേർന്നു സംഭാഷണം തുടങ്ങുന്നു. രാഷ്ട്രവ്യവഹാരത്തിന്റെയും സാമൂഹികാവസ്ഥകളുടെയും കുത്സിതത്വം മുഴുവൻ അയാൾ, ഉജ്ജ്വലമെന്നു വിശേഷിപ്പിക്കപ്പെടേണ്ട മട്ടിൽ വാക്കുകൾ കൊണ്ടു ചിത്രീകരിക്കുന്നു. ഏറെക്കളളം അയാൾ പറയുന്നെങ്കിലും അമേരിക്കൻ ജീവിതത്തെ അയാൾ ചിത്രീകരിച്ചതിന് സാർവലൗകിക പ്രാധാന്യം ലഭിക്കുന്നു. അയാൾ പൊയ്ക്കഴിഞ്ഞപ്പോൾ കലാകാരന്മാരിൽ ഒരാൾക്കു പണ്ടുണ്ടായ ഒരനുഭവം അയാളുടെ സ്മൃതിപഥത്തിലെത്തി.

ഒഴിഞ്ഞ വയറു നിറയ്ക്കാൻവേണ്ടി അയാൾ നാണയങ്ങൾ യാചിച്ചുകൊണ്ടു തെരുവുകളിലൂടെ നടക്കുകയായിരുന്നു. ഒരു ദിവസം രാത്രി മഴ പെയ്യുമ്പോൾ അയാൾ ഒരു തടിച്ചയാളിനെ കാണുകയും ഏതാനും പെൻസ് യാചിക്കുകയും ചെയ്തു. അയാൾ കലാകാരനെ നോക്കാതെ കീശയിൽ കൈയിട്ടു കുറെ നാണയങ്ങളെടുത്ത് അയാളുടെ നേർക്കെറിഞ്ഞു. അവ് ഫുട്പാത്തിലും ഓടയിലേക്കും ഉരുണ്ടുപോയി. ആലസ്യം മറന്ന് കാളയെപ്പോലെ ഇടിക്കാൻ അയാൾ തയ്യാറായി. മുഷ്ടി വീശി നാണയങ്ങൾ എറിഞ്ഞവന്റെ നേർക്ക് അയാൾ അലറി. പക്ഷേ ഭിക്ഷയെറിഞ്ഞവൻ മറഞ്ഞുകഴിഞ്ഞിരുന്നു. അയാളെ പിന്തുടരണോ അതോ നാണയങ്ങൾ എടുക്കണോ എന്നാലോചിച്ചുകൊണ്ട് കലാകാരൻ സ്വല്പനേരം നിന്നു. പിറകേ ഓടണോ, നിലവിളിക്കണോ, സംഘട്ടനത്തിന് ഒരുമ്പെടണോ? എന്തിന്? നാണയമെറിഞ്ഞവൻ അയാളെ തിരിച്ചറിയുകയേയില്ല. അയാൾ ശാന്തനായി നാലുപാടും നോക്കി. എന്നിട്ട് അദൃശ്യനായ ഉപകർത്താവിനെ ലക്ഷ്യമാക്കി അയാൾ വിളിച്ചു. 'എടാ തന്തയില്ലാത്തവനേ,ഞാൻ നിനക്കു നന്ദി പറയാൻ പോവുകയാണ്. അതേ സർ ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്നു ഞാൻ അങ്ങയ്ക്കു നന്ദി പറയുകയാണ്.' അയാൾ നാണയങ്ങൾ പെറുക്കിയെടുത്തു. ഓടയിൽപ്പോയ നാണയങ്ങളിൽ ചെളിപുരണ്ടിരുന്നു. റോഡിൽ മഴവെള്ളം കെട്ടിനിന്നതിൽ അവ കഴുകിയെടുത്തു അയാൾ. മുപ്പത്തിയാറ് സെന്റുണ്ടാകെ. വീട്ടിൽച്ചെന്ന് ആ തിളങ്ങുന്ന നാണയങ്ങൾ അയാൾ ഭാര്യയെ കാണിച്ചപ്പോൾ അവൾ ചോദിച്ചു:- "എന്തിനാണ് ഇവ കഴുകിയത്?" "അവ ഓടയിൽ വീണതുകൊണ്ട്. ഒരു മാലാഖ എനിക്കുവേണ്ടി ഈ നാണയങ്ങൾ അവിടെ വച്ചിരുന്നു. മാലാഖയ്ക്കു സമയം തീരെയില്ലായിരുന്നു അവ എനിക്കെടുത്തുതരാൻ" വിശപ്പടക്കാൻ അവർ ഭക്ഷണശാലയിലേക്കു പോയി. അന്തോണി പുണ്യാളനോടു ഒരു ചെറിയ പ്രാർത്ഥന നടത്തിയിട്ട് അയാൾ ഉണർന്നിരിക്കാൻ തന്നെ തീരുമാനിച്ചു. ലോകത്തെ വിളിച്ചുണർത്താനും. എന്നിട്ട് ആമേൻ എന്നു പറയാനും.

സമകാലിക മനുഷ്യന്റെ ദാരിദ്ര്യത്തെയും അതുളവാക്കുന്ന ആത്മാഭിമാനമില്ലായ്മയെയും വിശപ്പിന്റെ നൃശംസതയെയും എത്ര ഹൃദയസ്പർശകമായിട്ടാണ് ഹെൻട്രി മില്ലർ ആലേഖനം ചെയ്യുന്നത്. ഇതിനുമുണ്ട് സാർവജനീന സ്വഭാവം. മില്ലറെ അശ്ലീലമെഴുതുന്നവനായി മാത്രം ഞാൻ കണ്ടോ? എങ്കിൽ അതു തിരുത്തിപ്പറയുകയും അദ്ദേഹത്തെ tremendous genius എന്നു വിളിക്കുകയും ചെയ്യുന്നു.



കാസാൻദ്സാക്കീസ്

കൈരളി കത്തിച്ചു കൊടുത്ത പാരമ്പര്യത്തിന്റെ ചേതോഹരമായ ദീപം വഹിച്ചുകൊണ്ടു ശ്രീ.പ്രഭാവർമ്മ കാവ്യ പഥത്തിൽ സഞ്ചരിക്കുകയാണ്. അദ്ദേഹം ലക്ഷ്യത്തിലെത്തുമെന്നതിൽ സംശയമില്ല. കാരണം അദ്ദേഹം ആഭ്യാസികനല്ല, ജന്മനാകവിയാണ് എന്നതത്രേ. ആഭ്യാസികന്മാർ ഭൂതകാലത്തെ രൂപങ്ങളിലും ചിന്തകളിലും മാത്രം മനസ്സുടക്കി പദ്യമെഴുതും.

## പ്രഭാവർമ്മ

ആലപ്പുഴെ തെക്കനാര്യാട്ടെ ആ വീട്ടിൽ ഒരു സന്ധ്യയ്ക്കു ചെന്നു നേരമേറെച്ചെല്ലുന്നതുവരെ ഞാൻ സംസാരിച്ചുകൊണ്ട് ഇരുന്നു. ഇരുട്ടിനു കനം കൂടിവരുന്നതുകണ്ട് ഗൃഹനായിക വിനയത്തോടെ എന്നോടു പറഞ്ഞു:- "തെരുവുവിളക്കുകളില്ല. വഴിയിൽ കുളങ്ങളും തോടുകളുമുണ്ട്. ഇനി പോകുന്നതല്ലേ നല്ലത്." ആ വീട്ടിൽ ഫ്ളാഷ് ലൈറ്റില്ല. ഗ്രാമപ്രദേശങ്ങളിലെ വീടുകളിൽ ചൂട്ടുകെട്ടിവയ്ക്കും. അവിടെ അതുമില്ല. സനാതന ധർമ്മവിദ്യാലയത്തിൽ എന്റെ കൂടെപ്പഠിക്കുന്ന വിദ്യാർത്ഥിനി പൊടുന്നനെ തിരികൾ തിരിച്ച് വെളിച്ചെണ്ണയിൽ മുക്കി ഒരു തിരി കത്തിച്ച് എന്റെ കൈയിൽ തന്നു. ഇടതുകൈയിൽ വെളിച്ചെണ്ണകൊണ്ടു നനഞ്ഞ അനേകം തിരികൾ വച്ച് വലതുകൈയിൽ കത്തിച്ച ഒരു തിരിപിടിച്ച് അർദ്ധാന്ധകാരത്തിലൂടെ ഞാൻ മെല്ലെ നടന്നു. വീട്ടുമുറ്റത്തെ കുളത്തിൽ ഞാൻ വീണുപോകരുതെന്നു കരുതി ആ പെൺകുട്ടി കുളം കഴിയുന്നതുവരെ എന്റെ കൂടെ വന്നു. 'ഇനി ഞാൻ തിരിച്ചുപോകട്ടെ. വളരെസ്സൂക്ഷിച്ചുപോകണേ' എന്ന് അവൾ പറഞ്ഞു. കുളത്തിലെ ജലമിളകുന്നതിന്റെ ശബ്ദമായിരുന്നു അവളുടേത്. തിരി കെടാറാവുമ്പോൾ മറ്റൊന്നു കത്തിച്ചുപിടിച്ചു ഞാൻ നടന്നു. ഒരു മണിക്കൂർ കഴിഞ്ഞു തത്തംപള്ളിയിലുള്ള

എന്റെ വീട്ടിൽ ചെന്നുചേരുകയും ചെയ്തു.

കൈരളി കത്തിച്ചുകൊടുത്ത പാരമ്പര്യത്തിന്റെ ചേതോഹരമായ ദീപം വഹിച്ചുകൊണ്ടു ശ്രീ.പ്രഭാവർമ്മ കാവ്യപഥത്തിൽ സഞ്ചരിക്കുകയാണ്. അദ്ദേഹം ലക്ഷ്യത്തിലെത്തുമെന്നതിൽ സംശയമില്ല. കാരണം അദ്ദേഹം ആഭ്യാസികനല്ല, ജന്മനാ കവിയാണ് എന്നതത്രേ. ആഭ്യാസികന്മാർഭൂതകാലത്തെ രൂപങ്ങളിലും ചിന്തകളിലും മാത്രം മനസ്സുടക്കി പദ്യമെഴുതും. ആ ഭൂതകാലത്തെ നിശ്ശേഷം വർജ്ജിക്കാതെ ഒരു പുതിയ നാദവും പുതിയ ചലനവും ഉളവാക്കാൻ ജന്മനാ കവി എന്ന രീതിയിൽ ശോഭിക്കുന്നയാളിനു കഴിയും. ഉദാഹരണം 'അർക്കപൂർണ്ണിമ' എന്ന പേരുള്ള കാവ്യസമാഹാര ഗ്രന്ഥത്തിലെ ആ പേരുള്ള കാവ്യം തന്നെയാണ്. നന്മതിന്മകളുടെ പ്രതീകങ്ങളായി കവി സൂര്യനെയും സൂര്യപുത്രനെയും അവതരിപ്പിക്കുന്നു. സൂര്യപൈതൃകം ആവഹിക്കുന്ന പുത്രനെ കണ്ടു ഭൂമി വിറച്ചു. എല്ലാം ചാമ്പലാകും കടുത്ത ചൂടിൽ. അപ്പോൾ .

സൂര്യവാത്സല്യമായ് വർഷം
നീളെ വന്നു നിറഞ്ഞിതേ
നദിയിൽ കടലിൽ സൂര്യ
സുതൻ തന്റെ മനസ്സിലും

എരിതീ വേനലായ് കാനൽ
ക്കളങ്ങളിലെരിഞ്ഞവൻ
പെയ്തുതോരാത്തതാം വർഷ
പ്രളയത്തിൽ കുളിക്കയായ്

കണ്ടു കണ്ണുകുളിർത്തുപോൽ
സവിതാവിന്നു പുത്രനെ
നിറഞ്ഞ നിർവൃതി ജ്വാല
പുണർന്നു കിരണങ്ങളാൽ

കൈക്കുമ്പിളേന്തും തണ്ണീരിൽ
നദിയിൽ സാഗരത്തിലും
ഒന്നുപോലെ മുഖം നോക്കി
നില്ക്കയാണർക്കപൂർണ്ണിമ.

അതോടെ ഭൂമി സമ്പൂർണ്ണ കാമയായിബ്ഭവിക്കുന്നു. പോസിറ്റീവും നെഗറ്റീവും; അവ പരസ്പരവിരുദ്ധങ്ങളാണെങ്കിലും അവിഭക്തങ്ങളാണ്. അവ അങ്ങോട്ടുമിങ്ങോട്ടും കടന്നുകയറുന്നു. despite all their opposition they materially penetrate each other എന്നു എംഗൽസ്. (Anti-Duhring). ഇതുപോലെയാണ് നന്മയും തിന്മയും. അവ അന്യോന്യ വിരുദ്ധങ്ങൾ. എങ്കിലും തമ്മിൽ ലയിക്കുന്നു. ഈ ആശയത്തിന് കലാത്മകമായ രൂപം നല്കിയിരിക്കുന്നു പ്രഭാവർമ്മ. അദ്ദേഹത്തിന്റെ 'മഴ' എന്ന മനോഹരമായ കാവ്യത്തിലും ഈ ആശയത്തിന്റെ സുന്ദരമായ ആവിഷ്കാരമുണ്ട്. രണ്ടു കാവ്യങ്ങളും അന്തസ്സോടെ നിയന്ത്രണത്തിന്റെ മനോഹാരിതയോടെ വിരാജിക്കുന്നു. കവിയുടെ മറ്റു കാവ്യങ്ങളെക്കുറിച്ചെഴുതാൻ സ്ഥലമില്ല. ഈ കോളത്തിന് പരിമിതികളുണ്ടല്ലോ. ഈ കാലയളവിലെ പ്രധാനപ്പെട്ട കവികളിൽ ഒരാളാണ് അദ്ദേഹമെന്നുമാത്രം പറഞ്ഞുകൊണ്ട് ഞാൻ ഈ ചിന്ത ഇവിടെ അവസാനിപ്പിക്കുന്നു.


ഓംചേരി

"തികഞ്ഞ മാന്യൻ എന്നൊരാളുണ്ടോ? ഉണ്ടെങ്കിൽ പേരു പറയൂ."
"ശ്രീ. എളയാവൂർ വാണിദാസ്."

## ചോദ്യം, ഉത്തരം

"എന്റെ ഈ നാട്ടിൽ കാപ്പിയാണ് ഉൽപന്നം. നിങ്ങളുടെ തിരുവനന്തപുരത്തോ?"

"കുതികാൽവെട്ടും മാന്യന്മാരെ അപവാദം പറയലുമാണ് തിരുവനന്തപുരത്തെ രണ്ടുൽപന്നങ്ങൾ. രണ്ടും ഉൽപാദിപ്പിക്കുന്നതു സാഹിത്യകാരന്മാർ."

"പ്രചരണപരങ്ങളായ കൃതികൾക്ക് എന്താണു ദോഷം?"

"പ്രചരണമല്ല. പ്രചാരണം എന്നുവേണം. പ്രചോദനം കൂലംകുത്തിവരുന്ന നദിയെപ്പോലെയാണ്. അതിന്റെ ഗതിവേഗത്തെ തടയുന്ന അണക്കെട്ടാണ് പ്രചാരണം. അണകെട്ടിക്കഴിഞ്ഞാൽ ജലം നിശ്ചലമാകും. നിശ്ചല ജലത്തിൽ ബാക്റ്റീരിയ പെരുകും."

"നിങ്ങൾ ഫെമിനിസത്തെ എതിർക്കുന്നത് എന്തുകൊണ്ട്?"

"സ്ത്രീകൾക്കു പാരതന്ത്ര്യമൊന്നുമില്ല. അവർ പുരുഷന്മാരെക്കാൾ സ്വതന്ത്രരാണ്. പിന്നെ സ്ത്രീ ഫെമിനിസവുമായി വരുമ്പോൾ അവരുടെ സ്ത്രീത്വത്തിനു ന്യൂനത സംഭവിക്കുന്നു. പുരുഷനെ സ്ത്രീകൾ കൂടുതൽ മാനിക്കുന്നത് അയാൾ കൂടുതൽ പുരുഷത്വം കാണിക്കുമ്പോഴാണ്. സ്ത്രീ തന്റെ സ്ത്രീത്വത്തിന് സമ്പൂർണ്ണത കൈവരുത്തി അതിനെ ഉത്കൃഷ്ടമാക്കുമ്പോൾ പുരുഷൻ അവളെ കൂടുതൽ മാനിക്കും."

"താൻ ചാകാറായോ?"

"ഇല്ല. മരണം എല്ലാ തിങ്കളാഴ്ചയും തിരുവനന്തപുരത്ത് വന്നു കലാകൗമുദി വാങ്ങിക്കൊണ്ടുപോയി സാഹിത്യവാരഫലം വായിച്ചുരസിക്കുന്നുണ്ട്. എന്ന് ഈ കോളം നില്ക്കുമോ അന്നു മരണം എന്നെ കൊണ്ടുപോകും. മരണത്തെ ഒഴിവാക്കാനായിട്ടാണ് ഞാനിത് ആഴ്ചതോറും എഴുതുന്നത്."

"തികഞ്ഞ മാന്യൻ എന്നൊരാളുണ്ടോ? ഉണ്ടെങ്കിൽ പേരു പറയൂ."

"ശ്രീ. എളയാവൂർ വാണിദാസ്."

"ഇത്രയും പുസ്തകങ്ങൾ നിങ്ങളെങ്ങനെ വായിക്കുന്നു?"

"ഉത്കട വികാരമുണ്ടായാൽ-Passion ഉണ്ടായാൽ-ഏതു കാര്യവും നടക്കും. ചിലർ ആളിക്കത്തുന്ന തീയിൽ ചാടിയിട്ടു ദേഹത്ത് ഒരു പൊള്ളൽപോലുമില്ലാതെ തിരിച്ചിറങ്ങുന്നതു കണ്ടിട്ടില്ലേ?"





## ചിരട്ട ജയിക്കുന്നു

എം.കെ.ത്യാഗരാജ ഭാഗവതർ, എസ്.ജി.കിട്ടപ്പ, എസ്.ഡി.സുബ്ബലക്ഷ്മി, കെ.ബി.സുന്ദരാംബാൾ ഇവരുടെ നാടകങ്ങൾ കണ്ട ഓർമ്മയുണ്ടെനിക്ക്. ത്യാഗരാജ ഭാഗവതർ കഞ്ചുകം കൊണ്ടു ആച്ഛാദിതമായ ഒരു കൈമാത്രം സൈഡ് കേർട്ടനിൽ പിടിച്ചുകൊണ്ടു പാടിത്തകർക്കുകയായിരിക്കും. ശൃംഗാരലഹരീ എന്നുതുടങ്ങി രിസനിപ സനിപ എന്നിങ്ങനെയുള്ള ഭാഗത്തേക്കു അയാൾ പ്രവേശിക്കുമ്പോൾ വലിയ കരഘോഷമാണ് കൊട്ടകയ്ക്കകത്ത്. ഭാഗവതർ ഇങ്ങനെ തകർക്കുമ്പോൾ എതിർവശത്ത് എല്ലാവർക്കും കാണത്തക്കവിധത്തിൽ ഹാർമ്മോണിയം വായനക്കാരൻ ഇരിക്കുന്നുണ്ടായിരിക്കും. അയാൾ കാലുകൾ രണ്ടും കൊണ്ട് ഹാർമ്മോണിയത്തിന്റെ താഴത്തെ ഭാഗത്തു ചവിട്ടി വിരലുകളാകെ കട്ടകളിൽ ഓടിച്ചുകൊണ്ട് മുറുക്കാൻകറ പറ്റിയ വൃത്തികെട്ട മുപ്പത്തിരണ്ടു പല്ലുകളും തീരെ ചുവന്ന നാക്കും കാണിച്ചുകൊണ്ട് ഏറ്റുപാടും. പാട്ടുകഴിഞ്ഞാൽ ത്യാഗരാജൻ കോവിലനായും സുബ്ബലക്ഷ്മി കണ്ണകിയായും രംഗപ്രവേശം ചെയ്യും. എത്രതവണയാണ് ഞാൻ ഇമ്മാതിരി നാടകങ്ങൾ കണ്ട് ആഹ്ളാദത്തിൽ വീണിട്ടുള്ളത്. ഇന്ന് ആ ആഹ്ളാദത്തെക്കുറിച്ചോർക്കുമ്പോൾ എനിക്ക് എന്നെക്കുറിച്ചുതന്നെ പുച്ഛം തോന്നുന്നു. ഇക്കാലത്ത് ഇതുപോലെയൊരു നാടകം നടത്താൻ പറ്റുമോ? ഇല്ല. നടത്തിയാൽ ആളുകൾ കല്ലെറിയും. ചിലപ്പോൾ കൊട്ടക തീവച്ചു നശിപ്പിക്കുകയും ചെയ്യും. കാലത്തിന്റെ ഒരു നിമിഷത്തിൽ വർഗ്ഗത്തിന്റെയും സമൂഹത്തിന്റെയും സവിശേഷാവസ്ഥയിൽ സ്വീകാര്യമായിരുന്നത് അടുത്ത നിമിഷത്തിൽ, മറ്റൊരു വർഗ്ഗത്തിന്റെയും സമൂഹത്തിന്റെയും നൂതനാവസ്ഥയിൽ വർജ്ജിക്കപ്പെടേണ്ടതായി വരുന്നു. ത്യാഗരാജ ഭാഗവതരെപ്പോലെ ഇന്നാരെങ്കിലും നാടകമഭിനയിച്ചാൽ അതിനെ anachronistic-കാലപ്പൊരുത്തമില്ലാത്തത് എന്നു വിളിക്കും. പണ്ട് പുരുഷന്മാരാണ് ശകുന്തളയുടെ വേഷം കെട്ടിയിരുന്നത്. കാളിദാസൻ വർണ്ണിച്ച മാതിരി ക്ഷാമക്ഷാമ കപോലവുമായി പുരുഷ ശകുന്തള സ്റ്റേയ്ജിൽ വന്നുനില്ക്കും, ചിരട്ടകളുടെ കാഠിന്യം കാണിച്ചുകൊണ്ട്. അവളുടെ (അവന്റെ) കൈകളിൽ ഞരമ്പുകൾ പൊങ്ങിക്കാണും. ഇന്ന് ഏതു പുരുഷൻ ശകുന്തളയായി നാടകവേദിയിൽ വരും? വന്നാൽ തെറിയുടെ പൂരമുണ്ടാകും.

ഈ കാലപ്പൊരുത്തമില്ലായ്മ സാഹിത്യത്തിൽ കണ്ടാൽ അത് ഒട്ടും സഹിക്കാൻ വയ്യാതെയാവും. മലബാർ സുകുമാരന്റെ 'ആരാന്റെ കുട്ടി' പോലെ 'ജഡ്ജിയുടെ കോട്ട്' പോലെ ഇന്നാരെങ്കിലും കഥയെഴുതുമോ? എഴുതിയാൽ ഏതു പത്രാധിപർ അതു പരസ്യപ്പെടുത്തും?


പ്രഭാവർമ്മ

"പ്രചരണപരങ്ങളായ കൃതികൾക്ക് എന്താണു ദോഷം?"
"പ്രചരണമല്ല. പ്രചാരണം എന്നുവേണം. പ്രചോദനം കൂലം കുത്തിവരുന്ന നദിയെപ്പോലെയാണ്. അതിന്റെ ഗതിവേഗത്തെ തടയുന്ന അണക്കെട്ടാണ് പ്രചാരണം. അണ കെട്ടിക്കഴിഞ്ഞാൽ ജലം നിശ്ചലമാകും. നിശ്ചല ജലത്തിൽ ബാക്റ്റീരിയ പെരുകും."

എന്റെ അഭിവന്ദ്യമിത്രം ശ്രീ.എസ്. മഹാദേവൻ തമ്പിയുടെ 'വിധി പറയുന്നത്' എന്ന ചെറുകഥ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) തികച്ചും anachronistic ആണ്-കാലത്തോടു യോജിക്കാത്തതാണ്. രണ്ടു സഹോദരന്മാർ. ഒരാൾ പ്രേമഭംഗത്തിൽപെട്ടു സന്ന്യാസിയായി മാറി. മറ്റേയാൾ ജഡ്ജിയായി. സന്ന്യാസിയുടെ ആദ്യകാലത്തെ അസാന്മാർഗ്ഗിക വേഴ്ചയിൽ നിന്നുണ്ടായ പെണ്ണു പ്രായമായപ്പോൾ ജഡ്ജിയുടെ 'തലതിരിഞ്ഞു'നടന്ന മകൻ അവളെ അറിഞ്ഞോ അറിയാതെയോ കൊല്ലുന്നു. മകനെ തൂക്കിലേറ്റേണ്ടതായി വരുന്ന ജഡ്ജി വിധി പറയുന്നതിനു അല്പം മുൻപ് കോടതിയിൽ മരിച്ചുവീഴുന്നു. ഹൃദയാഘാതമാകാം. ആത്മഹത്യയാകാം. എന്തൊരു കഥ! എന്തൊരു സാഹസികത്വം! ലക്ഷ്മീകാന്തം കൊലക്കെയ്സിൽ പെട്ട് ആദ്യം ശിക്ഷ വാങ്ങിയെങ്കിലും പിന്നീട് ഉന്നത ന്യായാധിപന്മാരാൽ മോചിപ്പിക്കപ്പെട്ട ത്യാഗരാജഭാഗവതരേ, എസ്.ഡി. സുബ്ബലക്ഷ്മിയെയും കൂട്ടി തിരുവനന്തപുരത്തേക്കു പോരൂ. നിങ്ങൾക്കു നീലാംബരി രാഗത്തിൽ പാട്ടുപാടാം. ഒരു കൈമാത്രം കാണിച്ചുകൊണ്ടു അകത്തുനില്ക്കാം. പിന്നീട് കോവിലനായി വേദിയിൽ വന്ന് അലവലാതി വർത്തമാനം പറയുകയും ചെയ്യാം. വരൂ. എന്റെ ഉപകർത്താവും മാന്യനും യുവസുഹൃത്തുമായ മഹാദേവൻ തമ്പി നിങ്ങൾക്കു നാടകം നടത്താൻ എല്ലാ സൗകര്യങ്ങളും ചെയ്തുതരും.

## എല്യറ്റിന്റെ മോഷണം

ശ്രീ. ഓംചേരി ദില്ലിയിൽ നിന്നു എനിക്ക് ദയാപൂർവം അയച്ചുതന്ന ഒരു ലേഖനം (Binoo K.John-Pioneer-15-12-95) റ്റി.എസ്.എല്യറ്റിന്റെ ആരാധകരെ തെല്ലൊന്നുമല്ല വിഷമിപ്പിക്കുക. 1914-ൽ ഒരു മാസികയിൽ Waste Land എന്നൊരു കവിത വന്നു. Madison Cawein എന്ന കവിയെഴുതിയതായിരുന്നു അത്. എല്യറ്റ് ഇതു കണ്ടിരിക്കും. കാരണം അദ്ദേഹത്തിന്റെ 'The Love Song of J. Alfred Prufrock' എന്ന കവിത അതേ മാസികയിൽത്തന്നെ അച്ചടിച്ചിരുന്നു എന്നതാണ്. ഒരേ പേരുള്ള രണ്ടു കവിതകൾക്കും അനേകം സാദൃശ്യങ്ങളുണ്ട്. എല്യറ്റിന്റെ ജീവചരിത്രകാരന്മാരായ Grover Smith, Peter Ackroyd ഇവർ അദ്ദേഹത്തിന്റെ മൗലിക പ്രതിഭയുടെ ദാരിദ്ര്യത്തിലേക്കു കൈചൂണ്ടിയിട്ടുണ്ട്. ഈ സാഹിത്യമോഷണാരോപണത്തെ bogus scholarship എന്നു പറഞ്ഞ് എല്യറ്റ് തള്ളിക്കളഞ്ഞെങ്കിലും നിഷേധിക്കാനാവാത്ത സാദൃശ്യങ്ങൾ കാണാമെന്നാണ് വാദം. രണ്ടുദാഹരണങ്ങൾ ഇവിടെ നല്കാം. Cawein-ന്റെ Like the wisps of a greying dawn എന്നത് എല്യറ്റിന്റെ 'Under the brown fog of a winter dawn' എന്ന് ആകുന്നു. 'A breath of dust' എന്ന് Cawein. അത് എല്യറ്റിന്റെ കൈയിൽ 'a handful of dust' എന്നായി മാറുന്നു. ഈ പ്രധാനപ്പെട്ട ലേഖനം അയച്ചുതന്ന ഓംചേരിക്കു ഞാൻ നന്ദി പറയുന്നു.

(5-ാം പേജിൽ നിന്നും തുടർച്ച)

മാരുതിയുടെ കൺട്രോളിംഗ് ഇന്ററസ്റ്റ്- അതായത് 51 ശതമാനം-ജപ്പാൻകാർക്കു കൊടുക്കാമെന്ന് മൻമോഹൻസിംഗ് വാക്കുകൊടുത്തു. എന്നാൽ കൊടുക്കില്ലെന്ന് കരുണാകരൻ പ്രഖ്യാപിക്കുന്നു. ജനങ്ങൾ കരുണാകരന്റെ കൂടെ. മൻമോഹൻസിംഗിന്റെ നില അണ്ടി കളഞ്ഞ അണ്ണാന്റെയായി. വിദേശ നിക്ഷേപകർക്കൊക്കെ മനസ്സിലായി ആരുടെ വാക്കിനാണ് ഇന്ത്യയിൽ കൂടുതൽ വിലയെന്ന്. ജനങ്ങളുടെ മനസ്സറിഞ്ഞു പ്രവർത്തിക്കുന്നതിലാണ് തെരുവുരാഷ്ട്രീയക്കാരന്റെ സാമർത്ഥ്യം. മൻമോഹൻസിംഗിനതില്ല. കരുണാകരനുണ്ട്.

'രണ്ടുതവണ മത്സരിച്ചു ജയിച്ചവർക്ക് സീറ്റില്ല' എന്നൊരു നയം ഈ രാജ്യത്തെ എല്ലാ രാഷ്ട്രീയപ്പാർട്ടികളുമെടുത്താൽ നാട് കുട്ടിക്ഷവരമാകും. രാഷ്ട്രീയം പരമ ബോറാകും. ഇത്തരം തീരുമാനങ്ങളെടുക്കുന്നവരുടെ സാമാന്യബുദ്ധിപോലും നമ്മൾ പരിശോധനയ്ക്ക് വിധേയമാക്കണം.

**കാ**വേരി നദീജലത്തർക്കത്തിൽ കർണ്ണാടകവും തമിഴ്നാടും കേരളത്തോടു നീതി കാണിച്ചില്ല.

മുഖ്യമന്ത്രി
എ.കെ. ആന്റണി

*നെറ്റിയിലെഴുതിവച്ചോ.*

******

**പ്ര**ചാരണാംശം ഒട്ടുമില്ലാത്ത ഒ.എൻ.വിക്കവിതകൾ സമൂഹത്തിലെ മൂല്യത്തകർച്ച തടയുവാൻ സഹായിക്കും.

മന്ത്രി ഇ.ടി. മുഹമ്മദ് ബഷീർ

*ഒ.എൻ.വിക്കവിതയുടെ ഏറ്റവും പുതിയ നിരൂപകൻ കൊള്ളാം.*

******

**സ്വാ**തന്ത്ര്യം കിട്ടി 48 വർഷം കഴിഞ്ഞിട്ടും ജനങ്ങൾക്കു വെള്ളവും വെളിച്ചവും നല്കാൻ കഴിയാത്ത ജനാധിപത്യം. പിന്നെന്തിനാണ്? പേപ്പാറ ഡാമിലും അരുവിക്കര ഡാമിലും വെള്ളമില്ലാഞ്ഞിട്ടല്ല നമുക്കു വെള്ളം ലഭിക്കാത്തത്. ജലവിതരണത്തിനു സംവിധാനം ഇല്ലാത്തതിനാലാണ്. സംവിധാനമുണ്ടാക്കാൻ അധികാരപ്പെട്ട ഭരണാധികാരികൾ തൻകാര്യം നോക്കിക്കഴിഞ്ഞാൽ പിന്നെന്തു ചെയ്യും.

ഭരത് ഗോപി

*രാഷ്ട്രീയത്തിലെങ്ങാൻ വരാനുള്ള പരിപാടിയുണ്ടോ ഗോപിക്ക്?*

******

**ച**ങ്ങമ്പുഴ കവിതയെഴുത്തു നിറുത്തണമെന്ന് പണ്ടു പ്രമേയം അവതരിപ്പിച്ച സി.പി.എം നേതാവ് ടി.കെ. രാമകൃഷ്ണൻ എന്തുകൊണ്ട് തനിക്കു പറ്റിയ തെറ്റ് ഇനിയും ഏറ്റുപറയാത്തതെന്ന് ഇ.എം.എസ് അന്വേഷിച്ചിട്ടുണ്ടോ?

പ്രൊഫ. എസ്. ഗുപ്തൻനായർ

*ഇ.എം.എസ്സിന്റെ മുമ്പിൽ ടി.കെ. രാമകൃഷ്ണനെന്തു പ്രസക്തി?*

******

**അ**ധികാരം കൈകാര്യം ചെയ്യുന്നതിനെപ്പറ്റി കമ്മ്യൂണിസ്റ്റുകാർക്കും ഇടതുപക്ഷ പ്രസ്ഥാനത്തിനും വ്യക്തമായ കാഴ്ചപ്പാട് ആവശ്യമാണ്.

പി.കെ. വാസുദേവൻനായർ

*പുതിയ കണ്ണട വല്ലതും ഇറക്കുമതി ചെയ്യണോ?*

******

**ജ**നങ്ങൾക്ക് കമ്മ്യൂണിസത്തോടുള്ള ആഭിമുഖ്യം വർദ്ധിച്ചുവരികയാണ്. അതു സാധാരണ ജനങ്ങൾക്ക് എന്നതുപോലെ മറ്റു പാർട്ടികളിലെ പ്രവർത്തകർക്കുപോലും സ്വീകാര്യമാകുന്നുവെന്നതാണ് പ്രത്യേകത.

ഇ.എം.എസ്

*മറ്റു പാർട്ടികളെയൊക്കെ സി.പി.എമ്മിൽ ലയിപ്പിക്കാമല്ലോ.*

******

**അ**ടുത്ത പത്തുവർഷത്തേക്ക് വ്യാവസായിക മേഖലയിൽ ബന്ദും പണിമുടക്കുകളും നിയന്ത്രിക്കാൻ എല്ലാ രാഷ്ട്രീയപ്പാർട്ടികളും ധാരണയിലെത്തണം. വ്യാവസായിക മേഖലയിൽ തൊഴിൽസമരങ്ങൾ ഇല്ലാതാക്കാൻ കക്ഷിരാഷ്ട്രീയഭേദമന്യേ എല്ലാവരും ഉണർന്നു പ്രവർത്തിക്കണം.




യൂത്ത് കോൺഗ്രസ്സ് പ്രസിഡന്റ്
കെ.സി. വേണുഗോപാൽ

*നേതാക്കളൊക്കെ കാശിക്കു പോകാനാണോ വേണുഗോപാലൻ പറയുന്നത്?*

******

**ഈ** ലോകത്തിൽ ഒരെഴുത്തുകാരനും എഴുത്തുകാരൻ മാത്രമായി നില്ക്കാനാവില്ല. ഈ സത്യത്തിനപ്പുറത്ത് സാഹിത്യമീമാംസയിൽ മറ്റൊരു സത്യമില്ല. കിഴക്കെന്നോ പടിഞ്ഞാറെന്നോ വ്യത്യാസമില്ലാതെ ഇതു സത്യമായിക്കിടക്കുന്നു.

പ്രൊഫ. സുകുമാർ അഴീക്കോട്

*ലോക്സഭയിലേക്കു മത്സരിക്കുന്നുണ്ട് എന്ന കാര്യം ഏതാണ്ടൊക്കെ ശരിതന്നെ.*

******

**രാ**ജവാഴ്ചക്കാലം അവസാനിച്ചെങ്കിലും ഉദ്യോഗസ്ഥന്മാരിലും മന്ത്രിമാരിലും രാജവാഴ്ചാമനോഭാവം നിലനില്ക്കുകയാണ്.

മുഖ്യമന്ത്രി
എ.കെ. ആന്റണി

*മഹാരാജാവാകാനുള്ള ഭാഗ്യം ലഭിച്ചിട്ടും നന്ദിയില്ലല്ലോ ഈ ആന്റണിക്ക്.*

******

**വി**ദ്യുച്ഛക്തി വകുപ്പുമന്ത്രിയുടെ ഔദ്യോഗികവസതിയായ ക്ലിഫ് ഹൗസിൽ ലോഡ് ഷെഡ്ഡിംഗ് ഏർപ്പെടുത്താൻ മന്ത്രി കാർത്തികേയൻ അധികൃതർക്കു നിർദ്ദേശം നല്കി.

വാർത്ത

*ആന്റണിയെ അനുകരിക്കുകയാണോ?*

******

**മ**ലയാളം ചെറിയ ഭാഷയാണെന്ന് ഈയിടെ തകഴി പറഞ്ഞതിനോടു യോജിപ്പില്ല. ലോകത്ത് ഇരുപത്തിയഞ്ചാം സ്ഥാനമുള്ളതാണ് മലയാളഭാഷ. നമ്മുടെ എണ്ണപ്പെട്ട പുസ്തകങ്ങൾ വിശ്വഭാഷകളിലേക്കു പരിഭാഷപ്പെടുത്തിയിട്ടില്ലെന്നു മാത്രം.

ഡി.സി. കിഴക്കേമുറി

*ഡി.സി നല്കിയ പ്രതിഫലത്തുകയുടെ അടിസ്ഥാനത്തിലായിരിക്കില്ലേ തകഴി അങ്ങനെ പറഞ്ഞത്?*

******

**ആ**രോഗ്യവകുപ്പിന്റെ കണക്കുകൂട്ടലുകളെ തെറ്റിച്ചുകൊണ്ട് എയ്ഡ്സ് നമ്മുടെ പടിവാതിൽക്കൽ വന്നെത്തിനില്ക്കുന്നു.

ആരോഗ്യവകുപ്പു മന്ത്രി
വി.എം. സുധീരൻ

*സുധീരനുള്ളപ്പോൾ പിന്നെ എയ്ഡ്സിനെയൊക്കെ എന്തു പേടിക്കാനാ?*

******

**സം**സ്ഥാനത്ത് കുടിവെള്ളം നല്കാൻ ആവിഷ്കരിച്ചിട്ടുള്ള 1300 കോടിരൂപയുടെ പദ്ധതിക്കു വിദേശസഹായം തേടുന്നതിനുള്ള അനുമതി എത്രയും വേഗം നല്കണം.

കേന്ദ്ര ഗവൺമെന്റിനോട്
മന്ത്രി ടി.എം. ജേക്കബ്

*അവസാനമായി എന്തെങ്കിലും ഉണ്ടാക്കാൻ നോക്ക്.*

******

**പ്ര**ധാനമന്ത്രി നരസിംഹറാവു കള്ളപ്പണക്കാരുടെയും കള്ളക്കടത്തുകാരുടെയും നേതാവാണ്.

പി.കെ. വാസുദേവൻനായർ

*മാർക്സിസം-ലെനിനിസത്തിന്റെ ആത്മനിഷ്ഠ വ്യാഖ്യാനം മാത്രമേ ആയുള്ളൂ, പി.കെ.വി.*

******

**ജാ**തിമത രാഷ്ട്രീയ വ്യത്യാസങ്ങൾക്കതീതമായി മനുഷ്യനെ ഒന്നിപ്പിക്കാൻ സംഗീതത്തിനു കഴിയും.

സ്പീക്കർ തേറമ്പിൽ രാമകൃഷ്ണൻ

*സംഗീതത്തിലുമുണ്ട് കുറേയൊക്കെ ജാതിയും മതവും.*

******

**സം**സ്ഥാനത്ത് പൊലീസ് പൂർണ്ണമായും നിഷ്ക്രിയമായിരിക്കുകയാണ്. ഇതിനെ നിഷ്പക്ഷത യെന്നു പറയാനാവില്ല.

വയലാർ രവി

*നായനാർപോലും പറയാത്തതാണ് കോൺഗ്രസ്സുകാരനായ വയലാർ രവി പറയുന്നതെന്ന് ഓർമ്മ വേണം.*

******

**എ**നിക്ക് എന്റേതായ സ്വഭാവവിശേഷങ്ങളും ധാരണകളുമുണ്ട്. ആ ധാരണകൾ മാറ്റാൻ സർ സി.പിയും സത്യനേശനും വിചാരിച്ചിട്ടു നടന്നില്ല. യാതൊരു പ്രലോഭനങ്ങൾക്കും വശംവദനാകാതെ സാഹിത്യരചന നടത്താനാണ് ഞാൻ ശ്രമിച്ചത്.

പൊൻകുന്നം വർക്കി

*കള്ളിനു വശംവദനായില്ലേ?*

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran